# ശ്രീമദ് ഭഗവദ്ഗീത

(സവ്യാഖ്യാനം)

വ്യാഖ്യാതാ:

**കുന്നത്ത് ജനാർദ്ദനമേനോൻ**




**ദേവി ബുക്ക് സ്റ്റാൾ**

ശൃംഗപുരം, കൊടുങ്ങല്ലൂർ - 680 664

വില: ക. 20.00



ശ്രീമദ് ഭഗവദ്ഗീത

വ്യാഖ്യാതാ : കുന്നത്ത് ജനാർദ്ദനമേനോൻ

**ആദ്യപതിപ്പ് (പോക്കറ്റ് എഡിഷൻ) ജനുവരി 2008**

രണ്ടാംപതിപ്പ് ആഗസ്റ്റ് 2008, മൂന്നാംപതിപ്പ് ഡിസംബർ 2008

**ടൈപ്പ് സെറ്റിങ്ങ് & ലേ ഔട്ട്: ദേവി ഗ്രാഫിക്സ്, കൊടുങ്ങല്ലൂർ**

**അച്ചടി : വിശ്വാസം ഓഫ്സെറ്റ് പ്രിന്റേഴ്സ്, ശിവകാശി**

കവർ ഡിസൈൻ: വിച്ചു



പ്രകാശകർ

ദേവി ബുക്ക് സ്റ്റാൾ, കൊടുങ്ങല്ലൂർ

വില: ക. 20.00

# ഗീതാധ്യാനം

ഓം പാർത്ഥായ പ്രതിബോധിതാം ഭഗവതാ
നാരായണേന സ്വയം
വ്യാസേന ഗ്രഥിതാം പുരാണമുനിനാ
മധ്യേ മഹാഭാരതം
അദ്വൈതാമൃതവർഷിണീം ഭഗവതീ-
മഷ്ടാദശാദ്ധ്യായിനീ-
മംബ, ത്വാമനുസന്ദധാമി ഭഗവദ്
ഗീതേ, ഭവദ്വേഷിണീം. 1

നമോഃ ƒസ്തുതേ വ്യാസ വിശാലബുദ്ധേ,
ഫുല്ലാരവിന്ദായതപത്രനേത്ര,
യേന ത്വയാ ഭാരതതൈലപൂർണ്ണഃ
പ്രജ്ജ്വാലിതോ ജ്ഞാനമയഃ പ്രദീപഃ 2

പ്രപന്നപാരിജാതായ
തോത്രവേത്രൈകപാണയേ
ജ്ഞാനമുദ്രായ കൃഷ്ണായ
ഗീതാമൃതദുഹേ നമഃ 3

സർവ്വോപനിഷദോ ഗാവോ
ദോഗ്ദ്ധാ ഗോപാലനന്ദനഃ

പാർത്ഥോ വത്സഃ സുധീർഭോക്താ
ദുഗ്ദ്ധം ഗീതാമൃതം മഹത്. 4

വസുദേവസുതം ദേവം
കംസചാണൂരമർദ്ദനം
ദേവകീപരമാനന്ദം കൃഷ്ണം
വന്ദേ ജഗദ്ഗുരും. 5

ഭീഷ്മദ്രോണതടാ ജയദ്രഥജലാ
ഗാന്ധാരനീലോപലാ
ശല്യഗ്രാഹവതീ കൃപേണ വഹനീ
കർണ്ണേന വേലാകുലാ
അശ്വത്ഥാമവികർണ്ണഘോരമകരാ
ദുര്യോധനാവർത്തിനീ
സോത്തീർണ്ണാ ഖലു പാണ്ഡവൈ രണനദീ-
കൈവർത്തകഃ കേശവഃ 6

പാരാശര്യവചഃ സരോജമമലം
ഗീതാർത്ഥഗന്ധോത്കടം
നാനാഖ്യാനകകേസരം ഹരികഥാ
സംബോധനാബോധിതം



ലോകേ സജ്ജനഷട്പദൈരഹരഹഃ
പേപീയമാനം മുദാ
ഭൂയാത് ഭാരതപങ്കജം കലിമല -
പ്രധ്വംസി നഃ ശ്രേയസേ. 7

മൂകം കരോതി വാചാലം
പംഗും ലംഘയതേ ഗിരിം
യത് കൃപാ തമഹം വന്ദേ
പരമാനന്ദമാധവം. 8

യം ബ്രഹ്മാവരുണേന്ദ്രരുദ്രമരുതഃ
സ്തുന്വന്തി ദിവ്യൈഃസ്തവൈഃ
വേദൈഃ സാംഗപദക്രമോപനിഷദൈ-
ർഗായന്തി യം സാമഗാഃ
ധ്യാനാവസ്ഥിതതദ്ഗതേന മനസാ
പശ്യന്തി യം യോഗിനോ
യസ്യാന്തം ന വിദുഃ സുരാസുരഗണാ
ദേവായ തസ്മൈ നമഃ 9

ഇതി ധ്യാനം



# ശ്രീമദ് ഭഗവദ്ഗീത

## ഒന്നാം അദ്ധ്യായം

## അർജ്ജുനവിഷാദയോഗം

ധൃതരാഷ്ട്രർ ചോദിക്കുന്നു:-

ധർമ്മക്ഷേത്രേ കുരുക്ഷേത്രേ
സമവേതാ യുയുത്സവഃ
മാമകാഃ പാണ്ഡവാശ്ചൈവ
കിമകുർവ്വത സഞ്ജയ? 1

അല്ലയോ സഞ്ജയ! പുണ്യഭൂമിയായ കുരുക്ഷേത്രത്തിൽ, യുദ്ധത്തിനൊരുങ്ങി അണിനിരന്നുനിന്ന എന്റെ കൂട്ടരും പാണ്ഡവന്മാരും എന്താണ് ചെയ്തത്?

സഞ്ജയൻ പറഞ്ഞു:-

ദൃഷ്ട്വാ തു പാണ്ഡവാനീകം
വ്യൂഢം ദുര്യോധനസ്തദാ
ആചാര്യമുപസംഗമ്യ
രാജാ വചനമബ്രവീത് 2

വ്യൂഹം ചമഞ്ഞുനില്ക്കുന്ന പാണ്ഡവസൈന്യത്തെ കണ്ട് ദുര്യോധനമഹാരാജാവ് ദ്രോണാചാര്യന്റെ മുമ്പിൽ ചെന്നു





പറഞ്ഞതാവിത്:-

പശ്യൈതാം പാണ്ഡുപുത്രാണാ-
മാചാര്യ! മഹതീം ചമൂം
വ്യൂഢാം ദ്രുപദപുത്രേണ
തവ ശിഷ്യേണ ധീമതാ. 3

അല്ലയോ ആചാര്യ! അങ്ങയുടെ ശിഷ്യനും ബുദ്ധിമാനുമായ ദ്രുപദപുത്രനാൽ വ്യൂഹം ചമച്ചുനിർത്തപ്പെട്ട ഈ മഹത്തായ സൈന്യത്തെ അങ്ങു നോക്കിയാലും.

അത്ര ശൂരാ മഹേഷ്വാസാ
ഭീമാർജ്ജുനസമാ യുധി
യുയുധാനോ വിരാടശ്ച
ദ്രുപദശ്ച മഹാരഥഃ 4

ധൃഷ്ടകേതുശ്ചേകിതാനഃ
കാശിരാജശ്ച വീര്യവാൻ
പുരുജിത് കുന്തിഭോജശ്ച
ശൈബ്യശ്ച നരപുംഗവഃ 5

യുധാമന്യുശ്ച വിക്രാന്തഃ
ഉത്തമൗജാശ്ച വീര്യവാൻ
സൗഭദ്രോ ദ്രൗപദേയാശ്ച
സർവ ഏവ മഹാരഥാഃ 6

ഈ സൈന്യത്തിൽ ശൂരന്മാരും, കെങ്കേമന്മാരായ വില്ലാളികളും, യുദ്ധത്തിൽ ഭീമാർജ്ജുനസമന്മാരുമായ സാത്വകി, വിരാടൻ, മഹാരഥനായ ദ്രുപദൻ, ധൃഷ്ടകേതു, ചേകിതാനൻ, വീരനായ കാശിരാജാവ്, പുരുജിത്ത്, കുന്തിഭോജൻ, നരോത്തമനായ ശൈബ്യൻ, വിക്രമമേറിയ യുധാമന്യു, വീരനായ ഉത്തമൗജസ്സ്, അഭിമന്യു, പാഞ്ചാലിപുത്രന്മാർ എന്നിവർ അടങ്ങിയിരിക്കുന്നു. അവർ എല്ലാവരും തന്നെ മഹാരഥന്മാരാണ്.

അസ്മാകം തു വിശിഷ്ടാ യേ
താൻ നിബോധ ദ്വിജോത്തമ!
നായകാ മമ സൈന്യസ്യ
സംജ്ഞാർത്ഥംതാൻ ബ്രവീമി തേ. 7

അല്ലയോ മഹാബ്രാഹ്മണ! നമ്മുടെ സംഘത്തിൽ വിശിഷ്ടന്മാരായുള്ളവർ ആരെല്ലാമെന്ന് അങ്ങു അറിഞ്ഞാലും. എന്റെ സൈന്യത്തിൽ നേതാക്കന്മാരായുള്ളവരെമാത്രം അങ്ങയെ ഓർമ്മിപ്പിക്കുവാൻ ഞാൻ പറയാം.

ഭവാൻ ഭീഷ്മശ്ച കർണശ്ച
കൃപശ്ച സമിതിഞ്ജയഃ
അശ്വത്ഥാമാ വികർണശ്ച
സൗമദത്തിർജ്ജയദ്രഥഃ 8

അന്യേ ച ബഹവഃ ശൂരാഃ
മദർത്ഥേ ത്യക്തജീവിതാഃ





നാനാശസ്ത്രപ്രഹരണാഃ
സർവേ യുദ്ധവിശാരദാഃ 9

അങ്ങയും, ഭീഷ്മനും, കർണ്ണനും, ജയശീലനായ കൃപരും, അപ്രകാരംതന്നെ അശ്വത്ഥാമാവും വികർണ്ണനും, ഭൂരിശ്രവസ്സും വേറെയും വളരെ വളരെ ശൂരന്മാരും എന്റെ സൈന്യത്തിൽ ഉണ്ട്. അവരെല്ലാം എനിക്കുവേണ്ടി ജീവത്യാഗം ചെയ്വാൻ സന്നദ്ധരും പലതരം ആയുധങ്ങൾ പ്രയോഗിച്ച് ശത്രുനിഗ്രഹം ചെയ്യുവാൻ സമർത്ഥരും, യുദ്ധവിദഗ്ദ്ധരുമാണ്.

അപര്യാപ്തം തദസ്മാകം
ബലം ഭീഷ്മാഭിരക്ഷിതം
പര്യാപ്തം ത്വിദമേതേഷാം
ബലം ഭീമാഭിരക്ഷിതം. 10

ഭീഷ്മനാൽ രക്ഷിക്കപ്പെടുന്ന നമ്മുടെ ആ സൈന്യബലം അസമർത്ഥമാണ്. ഭീമനാൽ രക്ഷിക്കപ്പെടുന്ന ഇവരുടെ ഈ സൈന്യബലമാവട്ടെ സമർത്ഥവുമാണ്.

അയനേഷു ച സർവ്വേഷു
യഥാഭാഗമവസ്ഥിതാഃ
ഭീഷ്മമേവാഭിരക്ഷന്തു
ഭവന്തഃ സർവ്വ ഏവ ഹി. 11

നിങ്ങളെല്ലാവരും എല്ലാ സേനാപഥത്തിലും അതതുസ്ഥാനത്തു നിന്നുകൊണ്ട് ഭീഷ്മരെത്തന്നെ രക്ഷിച്ചാലും.





ഈ സൈന്യത്തിൽ ശൂരന്മാരും, കെങ്കേമന്മാരായ വില്ലാളികളും, യുദ്ധത്തിൽ ഭീമാർജ്ജുനസമന്മാരുമായ സാത്വകി, വിരാടൻ, മഹാരഥനായ ദ്രുപദൻ, ധൃഷ്ടകേതു, ചേകിതാനൻ, വീരനായ കാശിരാജാവ്, പുരുജിത്ത്, കുന്തിഭോജൻ, നരോത്തമനായ ശൈബ്യൻ, വിക്രമമേറിയ യുധാമന്യു, വീരനായ ഉത്തമൗജസ്സ്, അഭിമന്യു, പാഞ്ചാലിപുത്രന്മാർ എന്നിവർ അടങ്ങിയിരിക്കുന്നു. അവർ എല്ലാവരും തന്നെ മഹാരഥന്മാരാണ്.

അസ്മാകം തു വിശിഷ്ടാ യേ
താൻ നിബോധ ദ്വിജോത്തമ!
നായകാ മമ സൈന്യസ്യ
സംജ്ഞാർത്ഥംതാൻ ബ്രവീമി തേ. 7

അല്ലയോ മഹാബ്രാഹ്മണ! നമ്മുടെ സംഘത്തിൽ വിശിഷ്ടന്മാരായുള്ളവർ ആരെല്ലാമെന്ന് അങ്ങു അറിഞ്ഞാലും. എന്റെ സൈന്യത്തിൽ നേതാക്കന്മാരായുള്ളവരെമാത്രം അങ്ങയെ ഓർമ്മിപ്പിക്കുവാൻ ഞാൻ പറയാം.

ഭവാൻ ഭീഷ്മശ്ച കർണശ്ച
കൃപശ്ച സമിതിഞ്ജയഃ
അശ്വത്ഥാമാ വികർണശ്ച
സൗമദത്തിർജ്ജയദ്രഥഃ 8

അന്യേ ച ബഹവഃ ശൂരാഃ
മദർത്ഥേ ത്യക്തജീവിതാഃ









നാനാശസ്ത്രപ്രഹരണാഃ
സർവേ യുദ്ധവിശാരദാഃ 9

അങ്ങയും, ഭീഷ്മനും, കർണ്ണനും, ജയശീലനായ കൃപരും, അപ്രകാരംതന്നെ അശ്വത്ഥാമാവും വികർണ്ണനും, ഭൂരിശ്രവസ്സും വേറെയും വളരെ വളരെ ശൂരന്മാരും എന്റെ സൈന്യത്തിൽ ഉണ്ട്. അവരെല്ലാം എനിക്കുവേണ്ടി ജീവത്യാഗം ചെയ്വാൻ സന്നദ്ധരും പലതരം ആയുധങ്ങൾ പ്രയോഗിച്ച് ശത്രുനിഗ്രഹം ചെയ്യുവാൻ സമർത്ഥരും, യുദ്ധവിദഗ്ദ്ധരുമാണ്.

അപര്യാപ്തം തദസ്മാകം
ബലം ഭീഷ്മാഭിരക്ഷിതം
പര്യാപ്തം ത്വിദമേതേഷാം
ബലം ഭീമാഭിരക്ഷിതം. 10

ഭീഷ്മനാൽ രക്ഷിക്കപ്പെടുന്ന നമ്മുടെ ആ സൈന്യബലം അസമർത്ഥമാണ്. ഭീമനാൽ രക്ഷിക്കപ്പെടുന്ന ഇവരുടെ ഈ സൈന്യബലമാവട്ടെ സമർത്ഥവുമാണ്.

അയനേഷു ച സർവ്വേഷു
യഥാഭാഗമവസ്ഥിതാഃ
ഭീഷ്മമേവാഭിരക്ഷന്തു
ഭവന്തഃ സർവ്വ ഏവ ഹി. 11

നിങ്ങളെല്ലാവരും എല്ലാ സേനാപഥത്തിലും അതതുസ്ഥാനത്തു നിന്നുകൊണ്ട് ഭീഷ്മരെത്തന്നെ രക്ഷിച്ചാലും.





തസ്യ സഞ്ജനയൻ ഹർഷം
കുരുവൃദ്ധ ഃ പിതാമഹഃ
സിംഹനാദം വിനദ്യോച്ചൈഃ
ശംഖം ദധ്മൗ പ്രതാപവാൻ 12

പ്രതാപശാലിയും കുരുവൃദ്ധനുമായ പിതാമഹൻ (ഭീഷ്മൻ) ആ ദുര്യോധനനെ ഹർഷിപ്പിക്കുമാറ് ഉറക്കെ സിംഹനാദം ചെയ്തു ശംഖുവിളിച്ചു.

തതഃ ശംഖാശ്ച ഭേര്യശ്ച
പണവാനകഗോമുഖാഃ
സഹസൈവാഭ്യ ഹന്യന്ത
സ ശബ്ദസ്തുമുലോƒഭവത്. 13

അതിൽപ്പിന്നെ, ശംഖുകളും ഭേരികളും മൃദംഗങ്ങളും തപ്പുകളും ഗോമുഖങ്ങളും ഉടൻ മുഴങ്ങിത്തുടങ്ങി; ആ ശബ്ദം അതിഘോരമായി വ്യാപിച്ചു.

തതഃ ശ്വേതൈർഹയൈർയുക്തേ
മഹതിസ്യന്ദനേ സ്ഥിതൗ
മാധവഃ പാണ്ഡവശ്ചൈവ
ദിവ്യൗ ശംഖൗ പ്രദധ്മതുഃ 14

അന്നേരം വെള്ളക്കുതിരകളോടുകൂടിയ വമ്പിച്ച രഥത്തിൽ സ്ഥിതിചെയ്യുന്ന കൃഷ്ണനും അർജ്ജുനനും ദിവ്യങ്ങളായ ശംഖുകൾ ഉറക്കെ വിളിച്ചു.





പാഞ്ചജന്യം ഹൃഷീകേശോ
ദേവദത്തം ധനഞ്ജയഃ
പൗണ്ഡ്രം ദധ്മൗ മഹാശംഖം
ഭീമകർമ്മാ വൃകോദരഃ 15

കൃഷ്ണൻ പാഞ്ചജന്യത്തേയും, അർജ്ജുനൻ ദേവദത്തത്തെയും ഘോരകർമ്മാവായ ഭീമൻ പൗണ്ഡ്രം എന്ന മഹാശംഖത്തെയും വിളിച്ചു.

അനന്തവിജയം രാജാ
കുന്തീപുത്രോ യുധിഷ്ഠിരഃ
നകുലഃ സഹദേവശ്ച
സുഘോഷമണിപുഷ്പകൗ. 16

കാശ്യശ്ച പരമേഷ്വാസഃ
ശിഖണ്ഡീ ച മഹാരഥഃ
ധൃഷ്ടദ്യുമ്നോ വിരാടശ്ച
സാത്യകിശ്ചാപരാജിതഃ 17

ദ്രുപദോ ദ്രൗപദേയാശ്ച
സർവ്വശഃ പൃഥിവീപതേ,
സൗഭദ്രശ്ച മഹാബാഹുഃ
ശംഖാൻ ദധ്മുഃ പൃഥക് പൃഥക്. 18

രാജാവും കുന്തീപുത്രനുമായ യുധിഷ്ഠിരൻ അനന്തവിജയത്തെയും, നകുലൻ സുഘോഷത്തേയും, സഹദേവൻ

മണിപുഷ്പകത്തെയും, മഹാവില്ലാളിയായ കാശിരാജാവും മഹാരഥനായ ശിഖണ്ഡിയും ധൃഷ്ടദ്യുമ്നനും വിരാടനും അപ രാജിതനായ സാത്യകിയും ദ്രുപദനും പാഞ്ചാലീപുത്രന്മാരും മഹാബാഹുവായ അഭിമന്യുവും അവരവരുടെ ശംഖുകളെ യും, അല്ലയോ മഹാരാജാവേ! അവരെല്ലാവരും വേറെ വേറെ മുഴക്കി.

സഘോഷോ ധാർത്തരാഷ്ട്രാണാം
ഹൃദയാനി വ്യദാരയത്
നഭശ്ച പൃഥിവീം ചൈവ
തുമുലോ വ്യനുനാദയൻ 19

ആ ഘോരാരവവും ആകാശത്തെയും ഭൂമിയെയും മാറ്റൊ ലിക്കൊള്ളിച്ചുകൊണ്ട് അങ്ങയുടെ പുത്രന്മാരുടെ ഹൃദയ ങ്ങളെ പിളർന്നു.

അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ
ധാർത്തരാഷ്ട്രാൻ കപിധ്വജഃ
പ്രവൃത്തേ ശസ്ത്രസംപാതേ
ധനുരുദ്യമ്യ പാണ്ഡവഃ 20

ഹൃഷീകേശം തദാ വാക്യ-
മിദമാഹ മഹീപതേ!

അല്ലയോ ഭൂപതേ! ആയുധവർഷം ആരംഭിക്കാറായപ്പോൾ ശരിക്കുറച്ചുനില്ക്കുന്ന ധാർത്തരാഷ്ട്രന്മാരെക്കണ്ട് തന്റെ





വില്ലുയർത്തിപ്പിടിച്ച് കപിധ്വജനായ അർജ്ജുനൻ കൃഷ്ണ നോട് ഇപ്രകാരം പറഞ്ഞു.

സേനയോരുഭയോർമ്മദ്ധ്യേ
രഥം സ്ഥാപയ മേ ƒച്യുത. 21

യാവദേതാൻ നിരീക്ഷേ ƒഹം
യോദ്ധുകാമാനവസ്ഥിതാൻ
കൈർമ്മയാ സഹ യോദ്ധവ്യ-
മസ്മിൻ രണസമുദ്യമേ. 22

യോത്സ്യമാനാനവേക്ഷേƒഹം
യ ഏതേ ƒത്ര സമാഗതാഃ
ധാർത്തരാഷ്ട്രസ്യ ദുർബുദ്ധേ-
യുദ്ധേ പ്രിയചികീർഷവഃ 23

ദുഷ്ടബുദ്ധിയായ ദുര്യോധനനെ യുദ്ധത്തിൽ സന്തോ ഷിപ്പിക്കുവാനായി ഇവിടെ വന്നിരിക്കുന്നവരെയും, ഈ യുദ്ധത്തിൽ ഞാൻ ആരോടെല്ലാം എതിർക്കേണമോ അവ രെയും യുദ്ധത്തിൽ തല്പരന്മാരായി ഇവിടെവന്നു നില്ക്കു ന്നവരെയും എനിക്കു നല്ലവണ്ണം കാണുന്നതിനും, യുദ്ധത്തി നായി ഒരുങ്ങി നില്ക്കുന്നവരെ എനിക്കു നല്ലവണ്ണം നോക്കു ന്നതിനും അല്ലയോ അച്യുതാ! എന്റെ രഥത്തെ രണ്ടു സൈന്യ ത്തിന്റെയും നടുവിലായി നിർത്തിയാലും.

സഞ്ജയൻ പറഞ്ഞു:-

ഏവ മുക്തോ ഹൃഷീകേശോ
ഗുഡാകേശേന ഭാരത,
സേനയോരുഭയോർമ്മദ്ധ്യേ
സ്ഥാപയിത്വാ രഥോത്തമം. 24

ഭീഷ്മദ്രോണപ്രമുഖതഃ
സർവ്വേഷാം ച മഹീക്ഷിതാം
ഉവാച പാർത്ഥ, പശ്യൈതാൻ
സമവേതാൻ കുരൂനിതി. 25

അല്ലയോ രാജാവേ! ഉന്നിദ്രനായ അർജ്ജുനൻ പറഞ്ഞതുകേട്ട് ഭീഷ്മദ്രോണാദികളുടെയും എല്ലാ രാജാക്കന്മാരുടെയും എതിരിലായി കൃഷ്ണൻ ആ ഉത്തമരഥത്തെ നിർത്തിയതിൽപ്പിന്നെ 'അല്ലയോ അർജ്ജുനാ! കൂട്ടം ചേർന്നു നിൽക്കുന്ന ഈ കൗരവന്മാരെ കണ്ടാലും' എന്നു പറഞ്ഞു.

തത്രാപശ്യത് സ്ഥിതാൻ പാർത്ഥഃ
പിതൃനഥ പിതാമഹാൻ
ആചാര്യാൻ മാതുലാൻ ഭ്രാതൄൻ
പുത്രാൻ പൗത്രാൻസഖീം സ്തഥാ. 26

ശ്വശുരാൻ സുഹൃദശ്ചൈവ
സേനയോരുഭയോരപി;

അപ്പോൾ ഇരുസേനയിലും നില്ക്കുന്ന പിതാക്കന്മാരെയും, പിതാമഹന്മാരെയും, ആചാര്യന്മാരെയും, മാതുലന്മാരെയും, സഹോദരന്മാരെയും, പുത്രന്മാരെയും പൗത്രന്മാരെയും,





തോഴന്മാരെയും, ശ്വശുരന്മാരെയും, സുഹൃത്തുക്കളേയും അർജ്ജുനൻ കണ്ടു.

താൻ സമീക്ഷ്യ സ കൗന്തേയഃ
സർവ്വാൻ ബന്ധൂനവസ്ഥിതാൻ. 27

കൃപയാ പരയാവിഷ്ടോ
വിഷീദന്നിദമബ്രവീത്.

ആ അർജ്ജുനൻ അവിടെ നില്ക്കുന്ന ആ ബന്ധുജനത്തെയെല്ലാം കണ്ട് കൃപാതിരേകത്തോടുകൂടി വിഷാദിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു:-

ദൃഷ്ട്വേമം സ്വജനം കൃഷ്ണ!
യുയുത്സും സമുപസ്ഥിതം. 28

സീദന്തി മമ ഗാത്രാണി
മുഖം ച പരിശുഷ്യതി
വേപഥുശ്ച ശരീരേ മേ
രോമഹർഷശ്ച ജായതേ 29

ഗാണ്ഡീവം സ്രംസതേ ഹസ്താത്
ത്വക് ചൈവ പരിദഹ്യതേ
ന ച ശക്നോമ്യവസ്ഥാതും
ഭ്രമതീവ ച മേ മനഃ 30

നിമിത്താനി ച പശ്യാമി
വിപരീതാനി കേശവ!

അല്ലയോ കൃഷ്ണാ! യുദ്ധത്തിനായി ഒരുങ്ങിനിൽക്കുന്ന ഈ ബന്ധുജനത്തെ കണ്ടിട്ട് എന്റെ അംഗങ്ങൾ തളരുന്നു; എന്റെ വായ് വറളുന്നു; ശരീരം വിറയ്ക്കുകയും ചെയ്യുന്നു; ഗാണ്ഡീവം കൈയിൽ നിന്ന് പിടിമുറുകാതെ വീഴുന്നു; ദേഹത്തിലെ തൊലിതന്നെയും എരിപൊരികൊള്ളുന്നു. ഉറച്ചു നിൽക്കുവാൻ ഞാൻ ശക്തനല്ല. എന്റെ മനസ്സ് സംഭ്രമിക്കുന്നതുപോലെ തോന്നുന്നു. അല്ലയോ കേശവാ! വിപരീതങ്ങളായ ശകുനങ്ങളും ഞാൻ കാണുന്നു.

ന ച ശ്രേയോ *f* നുപശ്യാമി
ഹത്വാ സ്വജനമാഹവേ. 31

ന കാംക്ഷേ വിജയം കൃഷ്ണ,
ന ച രാജ്യം സുഖാനി ച
കിം നോ രാജ്യേന ഗോവിന്ദ,
കിം ഭോഗൈർജീവിതേന വാ 32

സ്വജനത്തെ യുദ്ധത്തിൽ നശിപ്പിച്ചിട്ട് ശ്രേയസ്സൊന്നും ഞാൻ കാണുന്നില്ല. ഞാൻ വിജയത്തെയാവട്ടെ രാജ്യത്തെയാവട്ടെ ആഗ്രഹിക്കുന്നില്ല. സുഖങ്ങളൊന്നും എനിക്കു വേണ്ട. അല്ലയോ കൃഷ്ണാ! ഞങ്ങൾക്കു രാജ്യം എന്തിന്? സുഖാനുഭവങ്ങളും ജീവിതംതന്നെയും എന്തിന്?

യേഷാമർത്ഥേ കാംക്ഷിതം നോ
രാജ്യം ഭോഗാഃ സുഖാനി ച
ത ഇമേ *f*വസ്ഥിതാ യുദ്ധേ
പ്രാണാംസ്ത്യക്ത്വാ ധനാനി ച. 33





ആചാര്യാഃ പിതരഃ പുത്രാ-
സ്തഥൈവ ച പിതാമഹാഃ
മാതുലാഃ ശ്വശുരാഃ പൗത്രാഃ
സ്യാലാഃ സംബന്ധിനസ്തഥാ. 34

ഞങ്ങൾ ആർക്കുവേണ്ടി രാജ്യത്തെയും സുഖഭോഗങ്ങളെയും കാംക്ഷിക്കുന്നുവോ, ആ ആചാര്യന്മാരും പിതാക്കന്മാരും പുത്രന്മാരും, അങ്ങനെതന്നെ പിതാമഹന്മാർ, മാതുലന്മാർ, ശ്വശുരന്മാർ, പൗത്രന്മാർ, സ്യാലന്മാരെന്നിവരും അതുപോലെ തന്നെ ബന്ധുജനങ്ങളുമെല്ലാം ജീവനും ധനവും ത്യജിച്ചു പോർക്കളത്തിലിറങ്ങിനില്ക്കുന്നു.

ഏതാൻ ന ഹന്തുമിച്ഛാമി
ഘ്നതോ*f*പി മധുസൂദന,
അപി ത്രൈലോക്യരാജ്യസ്യ
ഹേതോഃ കിം നു മഹീകൃതേ 35

അല്ലയോ കൃഷ്ണാ! എന്നെ അവർ കൊല്ലുന്നതായാലും ത്രൈലോക്യാധിപത്യംതന്നെ എനിക്കു കിട്ടുന്നതായാലും ഞാൻ അവരെ ഹനിക്കുന്നതിന് ആഗ്രഹിക്കുന്നില്ല. പിന്നെയാണോ ഈ ഭൂമിക്കുവേണ്ടി?

നിഹത്യ ധാർത്തരാഷ്ട്രാൻ നഃ
കാ പ്രീതിഃ സ്യാജ്ജനാർദ്ദന,
പാപമേവാശ്രയേദസ്മാൻ
ഹത്വൈതാനാതതായിനഃ 36





അല്ലയോ കൃഷ്ണാ! ഈ ധൃതരാഷ്ട്രപുത്രന്മാരെ നശിപ്പിച്ചിട്ട് ഞങ്ങൾക്ക് എന്തു സന്തോഷമാണുണ്ടാകുക? ആതതായികളായ ഇവരെ കൊല്ലുന്നതായാലും ഞങ്ങളെ പാപം തന്നെ ബാധിക്കും.(വീടു തീവയ്ക്കുന്നവൻ, വിഷം കൊടുക്കുന്നവൻ, ആയുധം ധരിച്ചെതിർക്കുന്നവൻ, പണം മോഹിക്കുന്നവൻ, ഭൂമി അപഹരിക്കുന്നവൻ, സ്ത്രീജനത്തെ വഞ്ചിക്കുന്നവൻ എന്നിവരെല്ലാം ആതതായികളാണ്.)

തസ്മാന്നാർഹാ വയം ഹന്തും
ധാർത്തരാഷ്ട്രാൻ സ്വബാന്ധവാൻ
സ്വജനം ഹി കഥം ഹത്വാ
സുഖിനഃ സ്യാമ മാധവ. 37

അല്ലയോ കൃഷ്ണാ! അതുകൊണ്ട് ഞങ്ങൾക്കു സ്വന്തം ബന്ധുക്കളായ ധാർത്തരാഷ്ട്രന്മാരെ കൊല്ലുവാൻ പാടില്ല. സ്വജനത്തെ ഹനിച്ചിട്ടു സുഖികളാകുന്നതെങ്ങനെ?

യദ്യപ്യേതേ ന പശ്യന്തി
ലോഭോപഹതചേതസഃ
കുലക്ഷയകൃതം ദോഷം
മിത്രദ്രോഹേ ച പാതകം. 38

കഥം ന ജ്ഞേയമസ്മാഭിഃ
പാപാദസ്മാന്നിവർത്തിതും
കുലക്ഷയകൃതം ദോഷം
പ്രപശ്യദ്ഭിർജ്ജനാർദ്ദന 39









ദുരാശയാൽ ദുഷ്ടചിത്തരായിത്തീർന്ന ഇവർ കുലക്ഷയം കൊണ്ടുള്ള ദോഷത്തെയും മിത്രദ്രോഹംകൊണ്ടുള്ള പാപത്തെയും കാണുന്നില്ലെങ്കിലും അല്ലയോ കൃഷ്ണാ! കുലക്ഷയത്താൽ ഉണ്ടാകുന്ന ദോഷത്തെപ്പറ്റി അറിവുള്ള ഞങ്ങൾ ഈ പാപത്തിൽനിന്നു പിന്മാറുവാൻ അറിവില്ലാത്തവരാകുമോ?

കുലക്ഷയേ പ്രണശ്യന്തി
കുലധർമ്മാഃ സനാതനാഃ
ധർമ്മേ നഷ്ടേ കുലം കൃത്സ്ന-
മധർമ്മോ ƒഭിഭവത്യുത. 40

കുലക്ഷയത്താൽ സനാതനമായ കുലധർമ്മം നശിക്കുന്നു. ധർമ്മം നശിക്കുമ്പോൾ കുലത്തെ മുഴുവൻ അധർമ്മം ബാധിക്കുന്നു.

അധർമ്മാഭിഭവാത് കൃഷ്ണ,
പ്രദുഷ്യന്തി കുലസ്ത്രിയഃ
സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ,
ജായതേ വർണ്ണസങ്കരഃ 41

അധർമ്മം ആക്രമിച്ചാൽ കുലസ്ത്രീകൾ ദുർവൃത്തകളാകും. സ്ത്രീകൾ ദുഷിച്ചാൽ ജാതികലർപ്പുണ്ടാകും.

സങ്കരോ നരകായൈവ
കുലഘ്നാനാം കുലസ്യ ച
പതന്തി പിതരോ ഹ്യേഷാം
ലുപ്തപിണ്ഡോദകക്രിയാഃ 42









കുലം നശിപ്പിക്കുന്നവർക്കും കുലത്തിനും ജാതിക്കലർപ്പ് നരകഹേതുവായിത്തീരും. ഇവരുടെ പിതൃക്കൾ പിണ്ഡക്രിയയും ഉദകക്രിയയുമില്ലാതെ നരകത്തിൽ വീഴുന്നു.

ദോഷൈരേതൈഃ കുലഘ്നാനാം
വർണ്ണസങ്കരകാരകൈഃ
ഉത്സാദ്യന്തേ ജാതിധർമ്മാഃ
കുലധർമ്മാശ്ച ശാശ്വതാഃ 43

ജാതിക്കലർപ്പുണ്ടാക്കുന്ന കുലഘ്നന്മാരുടെ ഈ പാപങ്ങളാൽ ശാശ്വതമായ ജാതിധർമ്മങ്ങളും കുലധർമ്മങ്ങളും നശിച്ചുപോകുന്നു.

ഉത്സന്നകുലധർമ്മാണാം
മനുഷ്യാണാം ജനാർദ്ദന,
നരകേ നിയതം വാസോ
ഭവതീത്യനുശുശ്രുമ 44

കുലധർമ്മങ്ങൾ നശിച്ച മനുഷ്യർക്ക് എപ്പോഴും നരകത്തിൽത്തന്നെയാണു പാർപ്പെന്നു ഞങ്ങൾ കേട്ടിട്ടുണ്ട്.

അഹോ ബത മഹത്പാപം
കർത്തും വ്യവസിതാവയം
യദ്രാജ്യസുഖലോഭേന
ഹന്തും സ്വജനമുദ്യതാഃ 45

രാജ്യസുഖങ്ങളിൽ ദുരാശചെലുത്തി സ്വജനത്തെ വധി









ക്കുവാൻ ഒരുങ്ങുകകൊണ്ട് അഹോ കഷ്ടം! ഘോരമായ പാപം ചെയ്‌വാൻ യത്നിച്ചുപോയല്ലോ!

യദി മാമപ്രതീകാര-
മശസ്ത്രം ശസ്ത്രപാണയഃ
ധാർത്തരാഷ്ട്രാ രണേ ഹന്യു-
സ്തന്മേ ക്ഷേമതരം ഭവേത് 46

ആയുധധാരികളായ ധാർത്തരാഷ്ട്രന്മാർ എതിർത്തു ചെല്ലാത്ത നിരായുധനായ എന്നെ യുദ്ധത്തിൽ കൊല്ലുകയാണെങ്കിൽ അത് എനിക്കു ക്ഷേമതരമായിത്തീരും.

ഏവമുക്ത്വാ ƒർജ്ജുനഃ സംഖ്യേ
രഥോപസ്ഥ ഉപാവിശത്
വിസൃജ്യ സശരം ചാപം
ശോകസംവിഗ്നമാനസഃ 47

ഇങ്ങനെ പറഞ്ഞ് അർജ്ജുനൻ ശോകാകുലമായ മനസ്സോടുകൂടി ആ യുദ്ധഭൂമിയിൽ അമ്പോടുകൂടി വില്ലിനെ എറിഞ്ഞുകളഞ്ഞ് തേർത്തട്ടിൽ അടങ്ങിയിരുന്നു.

അർജ്ജുനവിഷാദയോഗം എന്ന
ഒന്നാമദ്ധ്യായം സമാപ്തം









# രണ്ടാം അദ്ധ്യായം

# സാംഖ്യയോഗം

**സഞ്ജയൻ പറഞ്ഞു :-**

തം തഥാ കൃപയാവിഷ്ട-
മശ്രു പൂർണാകുലേക്ഷണം
വിഷീദന്തമിദം വാക്യ-
മുവാച മധുസൂദനഃ 1

ഇങ്ങനെ മനസ്സലിഞ്ഞ്, വിഷാദമഗ്നനായി, കണ്ണീർ നിറഞ്ഞ കണ്ണുകളോടുകൂടിയിരിക്കുന്ന അർജ്ജുനനോട് കൃഷ്ണൻ പറഞ്ഞു:-

**ഭഗവാൻ പറഞ്ഞു:-**

കുതസ്ത്വാ കശ്മലമിദം
വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്യ-
മകീർത്തികരമർജ്ജുന! 2

ആര്യന്മാർക്ക് അഹിതമായും സ്വർഗ്ഗത്തിന് അയോഗ്യമായും അകീർത്തികരമായും കശ്മലമായുമുള്ള ഈ പിന്മാറ്റം, അല്ലയോ അർജ്ജുനാ! ഈ വിഷമഘട്ടത്തിൽ നിന്നെ എങ്ങനെ ബാധിച്ചു?








ക്ലൈബ്യം മാസ്മ ഗമഃ പാർത്ഥ,
നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബല്യം
ത്യക്ത്വോത്തിഷ്ഠ പരന്തപ! 3

അല്ലയോ ശത്രുതാപനനായ അർജ്ജുനാ! നീ പൗരുഷഹീനനായി ഭീരുവായിത്തീരരുത്; അതു നിനക്കു യോഗ്യമല്ല. നികൃഷ്ടമായ മനോദൗർബല്യത്തെ കൈവിട്ട് എഴുന്നേറ്റാലും!

**അർജ്ജുനൻ പറഞ്ഞു:-**

കഥം ഭീഷ്മമഹം സംഖ്യേ
ദ്രോണം ച മധുസൂദന,
ഇഷുഭിഃ പ്രതിയോത്സ്യാമി
പൂജാർഹാവരിസൂദന! 4

അല്ലയോ കൃഷ്ണാ! പൂജനീയന്മാരായ ഭീഷ്മനോടും ദ്രോണനോടും യുദ്ധത്തിൽ ബാണങ്ങളെക്കൊണ്ടു ഞാൻ എങ്ങനെയാണ് എതിരിടേണ്ടത്?

ഗുരൂനഹത്വാ ഹി മഹാനുഭാവാൻ
ശ്രേയോ ഭോക്തും ഭൈക്ഷ്യമപീഹലോകേ
ഹത്വാർത്ഥകാമാംസ്തു ഗുരൂനിഹൈവ
ഭുഞ്ജീയ ഭോഗാൻ രുധിരപ്രദിഗ്ദ്ധാൻ 5

മഹാപുരുഷന്മാരായ ഗുരുജനത്തെ കൊല്ലാതെയിരുന്ന് ഭിക്ഷകൊണ്ടെങ്കിലും കിട്ടുന്നതു ഭുജിക്കുന്നതാണ് ശ്രേയസ്സാ









യിട്ടുള്ളത്. ഗുരുജനത്തെ വധിക്കയാണെങ്കിൽ നിണംപുരണ്ട അർത്ഥകാമസുഖങ്ങളെയാണ് ഈ ലോകത്തിൽ തന്നെ ഞാൻ അനുഭവിക്കുക.

ന ചൈതദ്വിദ്മഃ കതരന്നോ ഗരീയോ
യദ്വാ ജയേമ യദി വാ നോ ജയേയുഃ
യാനേവ ഹത്വാ ന ജിജീവിഷാമ
സ്തേ ƒവസ്ഥിതാഃ പ്രമുഖേ ധാർത്തരാഷ്ട്രാഃ 6

ഞങ്ങൾ ജയിക്കുമോ എന്നും ധാർത്തരാഷ്ട്രന്മാർ ഞങ്ങളെ വെല്ലുമോ എന്നും ഇതിൽ ഏതാണ് ഞങ്ങൾക്കു ശ്രേയസ്ക്കരമെന്നും ഞങ്ങൾക്കറിയുവാൻ വയ്യാ. ആരെക്കൊന്നിട്ടു ഞങ്ങൾക്കു ജീവിച്ചിരിക്കുവാൻ ആശയില്ലയോ അവർ ഇതാ എതിർത്തുനിൽക്കുന്നു.

കാർപണ്യദോഷോപഹതസ്വഭാവഃ
പൃച്ഛാമി ത്വാം ധർമ്മസമ്മൂഢചേതാഃ
യത്ശ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ
ശിഷ്യസ്തേഹം ശാധി മാം ത്വാം പ്രപന്നം.

എന്റെ സ്വഭാവത്തിൽ അജ്ഞത്വവും ദോഷവും ബാധിക്കകൊണ്ട് എന്റെ മനസ്സ് ധർമ്മമേതെന്നു സംശയിക്കുന്നതിനാൽ ഞാൻ അങ്ങയോടു ചോദിച്ചുകൊള്ളുന്നു. ഏതാണ് എനിക്കു ശരിയായ ശ്രേയസ്സായിത്തീരുക? അതുപറഞ്ഞു തരണം. ഞാൻ അങ്ങയുടെ ശിഷ്യനാണ്. അങ്ങയെ ശരണം









പ്രാപിച്ചിരിക്കുന്ന എന്നോട് ഉപദേശിച്ചാലും!

ന ഹി പ്രപശ്യാമി മമാപനുദ്യാ-
ദ്യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം
അവാപ്യഭൂമാവസപത്നമൃദ്ധം രാജ്യം
സുരാണാമപി ചാധിപത്യം.

ഭൂമിയിൽ ശത്രുഹീനവും സമൃദ്ധവുമായ രാജ്യത്തെയും ദേവേന്ദ്രപദത്തെത്തന്നെയും പ്രാപിച്ചാലും ഇന്ദ്രിയങ്ങളെ വറട്ടുന്ന എന്റെ ദുഃഖത്തെ നശിപ്പിക്കുന്നതേതോ അതു ഞാൻ കാണുന്നില്ല.

**സഞ്ജയൻ പറഞ്ഞു:**

ഏവമുക്ത്വാ ഹൃഷീകേശം
ഗുഡാകേശഃ പരന്തപഃ
ന യോത്സ്യ ഇതി ഗോവിന്ദ-
മുക്ത്വാ തൂഷ്ണീം ബഭൂവ ഹ. 9

ഉന്നിദ്രനും ശത്രുതാപനനുമായ അർജ്ജുനൻ കൃഷ്ണനോടു ഇത്രയും പറഞ്ഞിട്ട്, വീണ്ടും 'ഞാൻ യുദ്ധം ചെയ്കയില്ല' എന്നു അറിയിച്ചു മൗനം പൂണ്ടടങ്ങിയിരുന്നു.

തമുവാച ഹൃഷീകേശഃ
പ്രഹസന്നിവ ഭാരത,
സേനയോരുഭയോർമ്മദ്ധ്യേ
വിഷീദന്തമിദം വചഃ 10









അല്ലയോ മഹാരാജാവേ! ഇരുസൈന്യത്തിന്റെയും നടുവിൽ ദുഃഖാക്രാന്തനായിരിക്കുന്ന അർജ്ജുനനോട് കൃഷ്ണൻ പുഞ്ചിരിതൂകികൊണ്ട് ഇങ്ങനെ പറഞ്ഞു: -

**ഭഗവാൻ പറഞ്ഞു :-**

അശോച്യാനന്വശോചസ്ത്വം
പ്രജ്ഞാവാദാംശ്ച ഭാഷസേ
ഗതാസൂനഗതാസൂംശ്ച
നാനുശോചന്തി പണ്ഡിതാഃ 11

ആരെപ്പറ്റി ദുഃഖിക്കേണ്ടതില്ലയോ അവരെപ്പറ്റി നീ ദുഃഖിക്കുന്നു. ബുദ്ധിമാന്മാരെപ്പോലെ നീ സംസാരിക്കുന്നതുമുണ്ട്. പണ്ഡിതന്മാരാവട്ടെ ജീവൻ വെടിഞ്ഞവരെയോ ജീവൻ വെടിയാത്തവരെയോകുറിച്ചു ദുഃഖിക്കയില്ല.

ന ത്വേവാഹം ജാതു നാസം
നത്വം നേമേ ജനാധിപാഃ
ന ചൈവ ന ഭവിഷ്യാമഃ
സർവ്വേ വയമതഃ പരം. 12

ഞാനാവട്ടെ, നീയാവട്ടെ ഈ രാജാക്കന്മാരാവട്ടെ ഇതിനുമുമ്പ് എപ്പോഴെങ്കിലും ഇല്ലാതെയിരുന്നിട്ടില്ല. ഇനിമേലിലും നമുക്കാർക്കും തന്നെ അങ്ങനെ വരികയുമില്ല.

ദേഹിനോ ƒസ്മിൻ യഥാ ദേഹേ
കൗമാരം യൗവനം ജരാ









തഥാ ദേഹാന്തരപ്രാപ്തിർ-
ധീരസ്തത്ര ന മുഹ്യതി 13

ദേഹിക്കു ബാല്യം, യൗവനം, വാർദ്ധക്യം, എന്നിവ എങ്ങനെ ഉണ്ടാകുന്നുവോ അതുപോലെതന്നെയാണ് ദേഹാന്തരപ്രാപ്തിയായ മരണവും. ഇതിൽ ധീരൻ ദുഃഖിക്കയില്ല.

മാത്രാസ്പർശാസ്തു കൗന്തേയ,
ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോ ƒനിത്യാ-
സ്താംസ്തിതിക്ഷസ്വ ഭാരത! 14

അല്ലയോ കുന്തീപുത്രനായ ഭാരത! ഇന്ദ്രിയങ്ങൾ വിഷയങ്ങളോട് സംബന്ധിക്കുമ്പോൾ ഉണ്ടാകുന്ന ശീതോഷ്ണങ്ങൾ, സുഖദുഃഖങ്ങൾ മുതലായ അനുഭവങ്ങൾ വരികയും പോകുകയും ചെയ്തുകൊണ്ടിരിക്കുന്നവയും നശ്വരങ്ങളുമാണ്. അവയെ സഹിച്ചാലും.

യം ഹി ന വ്യഥയന്ത്യേതേ
പുരുഷം പുരുഷർഷഭ!
സമദുഃഖസുഖം ധീരം
സോ ƒമൃതത്വായ കല്പതേ. 15

അല്ലയോ പുരുഷശ്രേഷ്ഠ! സുഖത്തിലും ദുഃഖത്തിലും ഒരേ ഭാവത്തോടുകൂടി ധീരനായി ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളോടുള്ള സംബന്ധങ്ങളിൽ മനസ്സിളകാതിരിക്കുന്നവൻ





മോക്ഷത്തിന് സമർത്ഥനാണ്.

നാസതോ വിദ്യതേ ഭാവോ
നാഭാവോ വിദ്യതേ സതഃ
ഉഭയോരപി ദൃഷ്ടോന്ത-
സ്ത്വനയോസ്തത്ത്വദർശിഭിഃ 16

ഇല്ലാത്തത് ഒരിക്കലും ഉണ്ടായിവരികയില്ല. ഉള്ളത് ഒരിക്കലും ഇല്ലാതെ പോകയുമില്ല. ഈ രണ്ടു ഭാവത്തിന്റെയും അറ്റം തത്ത്വദർശികൾ കണ്ടിട്ടുണ്ട്.

അവിനാശി തു തദ്വിദ്ധി
യേന സർവ്വമിദം തതം
വിനാശമവ്യയസ്യാസ്യ
ന കശ്ചിത് കർത്തുമർഹതി. 17

ഈ പ്രപഞ്ചം മുഴുവൻ ഏതു വസ്തുവാൽ വ്യാപിക്കപ്പെട്ടിരിക്കുന്നുവോ അതു നാശഹീനമാണെന്നു അറിഞ്ഞാലും. നാശമില്ലാത്തതിനെ ആർക്കും തന്നെ നശിപ്പിക്കുവാൻ വയ്യ.

അന്തവന്ത ഇമേ ദേഹാഃ
നിത്യസ്യോക്താഃ ശരീരിണഃ
അനാശിനോ ƒപ്രമേയസ്യ;
തസ്മാദ്യുദ്ധ്യസ്വ ഭാരത! 18

അല്ലയോ അർജ്ജുനാ! നിത്യനും, നാശരഹിതനും അറി





വാൻ കഴിയാത്തവനുമാണ്, ദേഹിയായ ആത്മാവെന്നും ഈ ശരീരങ്ങളാവട്ടെ എപ്പോഴെങ്കിലും നശിക്കുന്നവതന്നെയാണെന്നും പറയുന്നു. അതുകൊണ്ട് നീ യുദ്ധം ചെയ്താലും.

യ ഏനം വേത്തി ഹന്താരം
യശ്ചൈനം മന്യതേ ഹതം
ഉഭൗ തൗ ന വിജാനീതോ
നായം ഹന്തി ന ഹന്യതേ. 19

ഈ ആത്മാവിനെ കൊല്ലുന്നവൻ(ഹന്താവ്) എന്നു കരുതുന്നവനും കൊല്ലപ്പെട്ടവൻ (ഹതൻ)എന്നും കരുതുന്നവനും സത്യം ഗ്രഹിക്കാത്തവനാണ്. ആത്മാവ് ആരെയും കൊല്ലുകയോ ആരാലും കൊല്ലപ്പെടുകയോ ചെയ്കയില്ല.

ന ജായതേ മ്രിയതേ വാ കദാചി-
ത്നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ
അജോ നിത്യഃ ശാശ്വതോയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ 20

ആത്മാവ് ജനിക്കയോ മരിക്കയോ ചെയ്യുന്നില്ല, ഒരിക്കലുള്ളവനായിരുന്നു മറ്റൊരിക്കൽ ഇല്ലാത്തവനായിത്തീരുന്നില്ല. അങ്ങനെതന്നെ ഒരിക്കൽ ഇല്ലാത്തവനായിട്ട് മറ്റൊരിക്കലുള്ളവനായിത്തീരുന്നില്ല. അവൻ ജന്മമില്ലാത്തവനും, എന്നുമുള്ളവനും, എന്നും ഒരേനിലയിൽ ഇരിക്കുന്നവനും, പണ്ടുപണ്ടേയുള്ളവനുമാകുന്നു.





വേദാവിനാശിനം നിത്യം
യ ഏനമജമവ്യയം
കഥം സ പുരുഷഃ പാർത്ഥ,
കം ഘാതയതി ഹന്തി കം ? 21

അനശ്വരനായും നിത്യനായും അജനായും അവ്യയനായുമിരിക്കുന്ന ആത്മാവിനെ അറിയുന്ന ആ പുരുഷൻ ആരെയെങ്കിലും കൊല്ലുകയോ ആരെയെങ്കിലും കൊല്ലിക്കയോ ചെയ്യാവുന്നതാണോ?

വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോ ƒപരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ. 22

മനുഷ്യൻ പഴകിയ വസ്ത്രങ്ങളെ ഉപേക്ഷിച്ച് പുതിയവയെ സ്വീകരിക്കുന്നതുപോലെ ദേഹി ജീർണ്ണിച്ച ശരീരങ്ങളെ ത്യജിച്ച് മറ്റു പുതിയവയെ പ്രാപിക്കുന്നു.

നൈനം ഛിന്ദന്തി ശസ്ത്രാണി
നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ
ന ശോഷയതി മാരുതഃ 23

ഈ ആത്മാവിനെ ആയുധങ്ങൾ മുറിപ്പെടുത്തുകയില്ല, അഗ്നി ദഹിപ്പിക്കയില്ല. ജലം തണുപ്പിക്കയില്ല, വായു ശോഷി









പ്പിക്കയുമില്ല.

അച്ഛേദ്യോയമദാഹ്യോയ-
മക്ലേദ്യോ ƒശോഷ്യ ഏവ ച
നിത്യഃ സർവ്വഗതഃ സ്ഥാണു-
രചലോയം സനാതനഃ 24

ആത്മാവ് ഛേദിക്കപ്പെടാവുന്നവനോ, ദഹിപ്പിക്കപ്പെടാവുന്നവനോ, ദ്രവിപ്പിക്കപ്പെടാവുന്നവനോ, ശോഷിപ്പിക്കപ്പെടാവുന്നവനോ അല്ല. അവൻ നിത്യനും സർവവ്യാപിയും, സ്ഥിരനും, അചഞ്ചലനും, സനാതനനുമാണ്.

അവ്യക്തോയമചിന്ത്യോയ-
മവികാര്യോയമുച്യതേ
തസ്മാദേവം വിദിത്വൈനം
നാനുശോചിതുമർഹസി 25

ആത്മാവ് ഇന്ദ്രിയങ്ങൾക്കും മനസ്സിനും ഗോചരനല്ലാത്ത അവ്യക്തനും അചിന്ത്യനുമാണെന്നും സ്ഥിതിഭേദമില്ലാത്തവനാണെന്നും പറയുന്നു. ആത്മാവിനെ ഇപ്രകാരം അറിഞ്ഞിട്ട് നീ ദുഃഖിക്കുന്നതു ശരിയല്ല.

അഥ ചൈനം നിത്യജാതം
നിത്യം വാ മന്യസേ മൃതം
തഥാപി ത്വം മഹാബാഹോ!
നൈവം ശോചിതുമർഹസി 26





അഥവാ ഈ ആത്മാവ് ജനിക്കയും മരിക്കയും ചെയ്തു കൊണ്ടിരിക്കുന്നുവെന്നാണ് നീ കരുതുന്നതെങ്കിൽ അല്ലയോ അർജ്ജുനാ! അപ്പോഴും നീ ഇങ്ങനെ ദുഃഖിക്കേണ്ടുന്നവനല്ല.

ജാതസ്യ ഹി ധ്രുവോ മൃത്യുർ-
ധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാര്യേർത്ഥേ
ന ത്വം ശോചിതുമർഹസി 27

ജനിച്ചവൻ മരിക്കുമെന്നതു നിശ്ചയം തന്നെ. മരിച്ചവൻ ജനിക്കുമെന്നതും നിശ്ചയമാണ്. പരിഹരിക്കുവാൻ വയ്യാത്ത ഈ വിഷയത്തിൽ നീ ദുഃഖിക്കുന്നതു ഉചിതമല്ല.

അവ്യക്താദീനി ഭൂതാനി
വ്യക്തമദ്ധ്യാനി ഭാരത
അവ്യക്തനിധനാന്യേവ;
തത്ര കാ പരിദേവനാ ? 28

അല്ലയോ അർജ്ജുനാ! ശരീരങ്ങളെല്ലാം ആദ്യം അവ്യക്തങ്ങളാണ്. (അതായത് ജനിക്കും മുമ്പേ ആ ശരീരത്തിന്റെ സ്ഥിതിയെന്തെന്ന് അറിഞ്ഞുകൂടാ.) ഇടക്കാലത്ത് അവ വ്യക്തമായിത്തീരുന്നു(അക്കാലമാണ് ജീവിതകാലം.) ഒടുവിൽ അവ അവ്യക്തമായിത്തന്നെ കലാശിക്കുന്നു. (അതായത് മരിച്ചുപോകുന്ന ശരീരങ്ങളുടെ സ്ഥിതി എന്തെന്ന് അറിയുവാൻ വയ്യ) ഇതിൽ എന്തിനാണ് ദുഃഖിക്കുന്നത്?





ആശ്ചര്യവത് പശ്യതി കശ്ചിദേനം-
മാശ്ചര്യവദ്വദതി തഥൈവ ചാന്യഃ
ആശ്ചര്യവച്ചൈനമന്യഃ ശൃണോതി
ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത് 29

ഒരാൾ ആത്മാവിനെ ആശ്ചര്യപ്പെട്ടുനോക്കുന്നു. മറ്റൊരാൾ ആത്മാവിനെപ്പറ്റി ആശ്ചര്യവിഷയമെന്നപോലെ സംസാരിക്കുന്നു. വേറൊരാൾ ആത്മാവിനെക്കുറിച്ച് അത്ഭുതത്തോടെ കേൾക്കുന്നു. ഈ കേൾക്കുന്നവനും പറയുന്നവനും കാണുന്നവനും ആരുംതന്നെ ആത്മാവിനെ അറിയുന്നവരല്ല.

ദേഹീ നിത്യമവധ്യോയം
ദേഹേ സർവ്വസ്യ ഭാരത!
തസ്മാത് സർവ്വാണി ഭൂതാനി
ന ത്വം ശോചിതുമർഹസി. 30

അർജ്ജുനാ! സർവശരീരങ്ങളിലുമുള്ള ഈ ദേഹി ഒരിക്കലും കൊല്ലപ്പെടാവുന്നവനല്ല. അതുകൊണ്ട് ഏതൊരു ജീവിയെക്കുറിച്ചും നീ ദുഃഖിക്കേണ്ടതില്ല.

സ്വധർമ്മമപി ചാവേക്ഷ്യ
ന വികമ്പിതുമർഹസി
ധർമ്മ്യാദ്ധി യുദ്ധാത് ശ്രേയോന്യൽ
ക്ഷത്രിയസ്യ ന വിദ്യതേ 31

സ്വധർമ്മത്തെ നോക്കുന്നതായാലും നീ ദുഃഖിക്കേണ്ടു

ന്നവനല്ല. ധർമ്മത്തിന്നൊത്ത യുദ്ധത്തെക്കാൾ ശ്രേയസ്കര മായി ക്ഷത്രിയനു മറ്റൊന്നില്ല.

യദൃച്ഛയാ ചോപപന്നം
സ്വർഗ്ഗദ്വാരമപാവൃതം
സുഖിനഃ ക്ഷത്രിയാഃ പാർത്ഥ!
ലഭന്തേ യുദ്ധമീദൃശം 32

അർജ്ജുനാ! പൊടുന്നനവേ പ്രാപിച്ചിരിക്കുന്ന തുറന്നു വച്ച സ്വർഗ്ഗവാതിലായ ഈ യുദ്ധത്തെ കൈയേൽക്കുന്ന ക്ഷത്രിയർ സുഖികൾ തന്നെ.

അഥ ചേത് ത്വമിമം ധർമ്മ്യം
സംഗ്രാമം ന കരിഷ്യസി
തതഃ സ്വധർമ്മം കീർത്തിം ച
ഹിത്വാ പാപമവാപ്സ്യസി. 33

ഈ ധർമ്മയുദ്ധത്തിൽ നീ ഇടപെടുകയില്ലെങ്കിൽ അ പ്പോൾ സ്വധർമ്മത്തെയും കീർത്തിയെയും കൈവിട്ടതുകൊ ണ്ടുള്ള പാപത്തെ നീ പ്രാപിക്കും.

അകീർത്തിം ചാപി ഭൂതാനി
കഥയിഷ്യന്തി തേ ƒവ്യയാം
സംഭാവിതസ്യ ചാകീർത്തിർ-
മരണാദതിരിച്യതേ. 34

എന്നുതന്നെയല്ല, ശരീരികൾ നിന്റെ എന്നെന്നേക്കുമുള്ള





കീർത്തിയെപ്പറ്റി പറഞ്ഞുകൊണ്ടിരിക്കും. സമ്മാനിതന്(ബഹു മാനിക്കപ്പെട്ടവന്) അപകീർത്തി മരണത്തെക്കാൾ ഘോരത രമായിട്ടുള്ളതാണ്.

ഭയാദ്രണാദുപരതം
മാംസ്യന്തേ ത്വാം മഹാരഥാഃ
യേഷാം ച ത്വം ബഹുമതോ
ഭൂത്വാ യാസ്യസി ലാഘവം. 35

നീ ഭയംകൊണ്ടാണ് യുദ്ധത്തിൽനിന്നു പിന്മാറിയതെന്നു മഹാരഥന്മാർ വിചാരിക്കും. അവരാൽ മാനിക്കപ്പെട്ടുവന്ന നീ നിസ്സാരനായിത്തീരുകയും ചെയ്യും.

അവാച്യവാദാംശ്ച ബഹൂൻ
വദിഷ്യന്തി തവാഹിതാഃ
നിന്ദന്തസ്തവ സാമർത്ഥ്യം
തതോ ദുഃഖതരം നു കിം ? 36

നിന്റെ ശത്രുക്കൾ നിന്നെ നിന്ദിച്ചുകൊണ്ട് അസഭ്യമായി വളരെ ശകാരിക്കും; അതിനെക്കാൾ ദുഃഖതരമായി മറ്റെന്തുണ്ട്?

ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം
ജിത്വാ വാ ഭോക്ഷ്യസേ മഹീം
തസ്മാദുത്തിഷ്ഠ കൗന്തേയ!
യുദ്ധായ കൃതനിശ്ചയഃ 37

നീ കൊല്ലപ്പെട്ടാൽ നിനക്കു സ്വർഗ്ഗത്തിൽ എത്താം. നീ







ജയിച്ചാൽ നിനക്കു ഭൂമി അനുഭവിക്കാം. അതുകൊണ്ട് നിശ്ച യിച്ചുറച്ചു യുദ്ധത്തിനായി എഴുന്നേറ്റാലും!

സുഖദുഃഖേ സമേ കൃത്വാ
ലാഭാലാഭൗ ജയാജയൗ
തതോ യുദ്ധായ യുജ്യസ്വ
നൈവം പാപമവാപ്സ്യസി. 38

സുഖത്തെയും ദുഃഖത്തെയും, ലാഭത്തെയും നഷ്ടത്തെ യും, ജയത്തെയും അപജയത്തെയും ഒരേപ്രകാരത്തിൽ ക രുതിയിട്ട് യുദ്ധത്തിനിറങ്ങിയാലും! എന്നാൽ പാപമടുക്കയില്ല.

ഏഷാമേ *f*ഭിഹിതാ സാംഖ്യേ
ബുദ്ധിർയോഗേ ത്വിമാം ശ്രൃണു
ബുദ്ധ്യാ യുക്തോ യയാ പാർത്ഥ!
കർമ്മബന്ധം പ്രഹാസ്യസി. 39

അല്ലയോ പാർത്ഥ! ആത്മതത്ത്വവിഷയമായ ജ്ഞാനം നിന്നോട് ഉപദേശിച്ചുകഴിഞ്ഞു. ഇനി കർമ്മയോഗത്തെക്കു റിച്ചു കേട്ടാലും! ആ ജ്ഞാനം നിനക്കുണ്ടായാൽ കർമ്മബന്ധം അകന്നുപോകും.

നേഹാഭിക്രമനാശോസ്തി
പ്രത്യവായോ ന വിദ്യതേ
സ്വല്പമപ്യസ്യ ധർമ്മസ്യ
ത്രായതേ മഹതോ ഭയാത്. 40













ഈ കർമ്മയോഗത്തിൽ ആരംഭിച്ചതൊന്നും നഷ്ടമാക യില്ല. ഇതിൽ വിഘ്നദോഷമില്ല. ഈ ധർമ്മത്തിന്റെ ചെറു തായ ഭാഗം കൂടിയും കൊടുതായ സംസാരഭയത്തിൽ നിന്നു രക്ഷപ്പെടുത്തും.

വ്യവസായാത്മികാ ബുദ്ധി-
രേകേഹ കുരുനന്ദന!
ബഹുശാഖാ ഹ്യനന്താശ്ച
ബുദ്ധയോ *f*വ്യവസായിനാം. 41

അല്ലയോ അർജ്ജുനാ! ഈ കർമ്മയോഗത്തിൽ നിശ്ചയ സ്വരൂപമായ ജ്ഞാനം ഒന്നേയുള്ളൂ. എന്നാൽ അനിശ്ചിതാശ യരുടെ ജ്ഞാനം പലപല ശാഖകളോടുകൂടി അവസാനമി ല്ലാതെയിരിക്കുന്നു.

യാമിമാം പുഷ്പിതാം വാചം
പ്രവദന്ത്യവിപശ്ചിതഃ
വേദവാദരതാഃ പാർത്ഥ!
നാന്യദസ്തീതി വാദിനഃ 42

കാമാത്മാനഃ സ്വർഗ്ഗപരാ
ജന്മകർമ്മഫലപ്രദാം
ക്രിയാവിശേഷബഹുലാം
ഭോഗൈശ്വര്യഗതിം പ്രതി. 43







ഭോഗൈശ്വര്യപ്രസക്താനാം
തയാപഹൃതചേതസാം
വ്യവസായാത്മികാ ബുദ്ധിഃ
സമാധൗ ന വിധീയതേ. 44

വേദങ്ങളെക്കുറിച്ച് അർത്ഥവാദം ചെയ്യുന്നതിൽ തല്പരന്മാരും, സ്വർഗ്ഗമല്ലാതെ പ്രാപ്യസ്ഥാനം മറ്റൊന്നില്ലെന്നു പറയുന്നവരും, എപ്പോഴും വിഷയസുഖത്തെ അന്വേഷിക്കുന്നവരും, സ്വർഗ്ഗത്തെ ആഗ്രഹിക്കുന്നവരുമായ മൂഢന്മാർ, സുഖാനുഭവത്തെയും സ്വാമിത്വത്തെയും സമ്പാദിക്കുവാനായി പറയുന്ന വാക്യം(നിഷ്ഫലമെങ്കിലും) പുഷ്പിതമായതും വിവിധകർമ്മങ്ങൾ നിറഞ്ഞതും ജന്മത്തെയും കർമ്മത്തെയും അതാതിന്റെ ഫലത്തെയും കൊടുക്കുന്നതുമാണ്. ആ വാക്കിനാൽ അപഹരിക്കപ്പെട്ട മനസ്സോടുകൂടിയവർക്കും സുഖാനുഭവത്തിലും ഐശ്വര്യത്തിലും ആഗ്രഹത്തോടുകൂടിയവർക്കും ഈശ്വരവിഷയകമായ ധ്യാനത്തിൽ നിശ്ചയസ്വരൂപമായ ബുദ്ധി ഉണ്ടാകുന്നതല്ല.

ത്രൈഗുണ്യവിഷയാ വേദാ
നിസ്ത്രൈഗുണ്യോ ഭവാർജ്ജുന!
നിർദ്വന്ദ്വോ നിത്യസത്വസ്ഥോ
നിര്യോഗക്ഷേമ ആത്മവാൻ. 45

അല്ലയോ അർജ്ജുനാ! വേദങ്ങൾ ത്രിഗുണാത്മകമായ സംസാരത്തെ സംബന്ധിച്ചവയാണ്. നീ ആ സംസാരത്തിൽ





നിന്ന് അകന്നു നിഷ്കാമനായും സുഖദുഃഖങ്ങൾ, ശീതോഷ്ണങ്ങൾ എന്നിവ ബാധിക്കാത്തവനായും എന്നും സത്വഭാവത്തിൽത്തന്നെ നിൽക്കുന്നവനായും കിട്ടിയിട്ടില്ലാത്തതു നേടുന്നതായ യോഗത്തിലാവട്ടെ കിട്ടീട്ടുള്ളതു രക്ഷിക്കുന്നതായ ക്ഷേമത്തിലാവട്ടെ ഉൾപ്പെടാത്തവനായും ആത്മസ്വരൂപനായിത്തീരുക.

യാവാനർത്ഥ ഉദപാനേ
സർവ്വതഃ സംപ്ലുതോദകേ
താവാൻ സർവ്വേഷു വേദേഷു
ബ്രാഹ്മണസ്യ വിജാനതഃ 46

കുളം, കിണറ് മുതലായ ജലാശയങ്ങൾകൊണ്ട് എത്രത്തോളം ഉപയോഗമുണ്ടോ അത്രയും ഉപയോഗം, എല്ലായിടത്തുനിന്നും വെള്ളം വന്നുചേരുന്ന തടാകംകൊണ്ടുമുണ്ട്. അതുപോലെ വേദോക്തങ്ങളായ പലപല കർമ്മങ്ങളെകൊണ്ടുള്ള ഗുണം മുഴുവൻ നിശ്ചയാത്മികബുദ്ധിയോടുകൂടിയ ബ്രഹ്മനിഷ്ഠനുമുണ്ട്.

കർമ്മണ്യേവാധികാരസ്തേ
മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂഃ
മാ തേ സംഗോ/സ്ത്വകർമ്മണി 47

നിനക്കു കർമ്മം ചെയ്‌വാൻ മാത്രമല്ലാതെ ഫലത്തിൽ അധികാരമില്ല. കർമ്മഫലത്തിനു നീ കാരണമായിത്തീരരു




ത്. എന്നാൽ നീ കർമ്മം ചെയ്യാതെ അടങ്ങിയിരിക്കയുമരുത്.

യോഗസ്ഥഃ കുരു കർമ്മാണി
സംഗം ത്യക്ത്വാ ധനഞ്ജയ,
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ
സമത്വം യോഗ ഉച്യതേ. 48

അല്ലയോ അർജ്ജുനാ! കർമ്മഫലത്തെ ആഗ്രഹിക്കാതെ, ഫലം സിദ്ധിച്ചാലും സിദ്ധിക്കാതിരുന്നാലും സമഭാവത്തോടുകൂടി ഈശ്വരധ്യാനപരനായി കർമ്മം ചെയ്താലും. ഈ സമഭാവത്തെത്തന്നെയാണു യോഗമെന്നു പറയുന്നത്.

ദൂരേണ ഹ്യവരം കർമ്മ
ബുദ്ധിയോഗാദ്ധനഞ്ജയ,
ബുദ്ധൗ ശരണമന്വിച്ഛ
കൃപണാഃ ഫലഹേതവഃ 49

അല്ലയോ പാർത്ഥ! നിശ്ചയാത്മികമായ ബുദ്ധിയോടുകൂടിയുള്ള കർമ്മയോഗത്തിന്റെ മുമ്പിൽ, കാമപൂർവമായുള്ള കർമ്മയോഗം ഏറ്റവും നികൃഷ്ടമായിട്ടുള്ളതാണ്. ആ ബുദ്ധിയോഗത്തെത്തന്നെ നീ ശരണം പ്രാപിക്കുക. ഫലത്തിനായി കർമ്മം ചെയ്യുന്നവർ ദയനീയന്മാരാണ്.

ബുദ്ധിയുക്തോ ജഹാതീഹ
ഉഭേ സുകൃതദുഷ്കൃതേ











തസ്മാദ്യോഗായ യുജ്യസ്വ
യോഗഃ കർമ്മസു കൗശലം. 50

സമബുദ്ധിയുള്ളവൻ പുണ്യത്തെയും പാപത്തെയും ഈ ജന്മത്തിൽത്തന്നെ വിട്ടുകളയുന്നു; അതുകൊണ്ട് അങ്ങനെയുള്ള കർമ്മയോഗത്തിനായി നീ ഒരുങ്ങുക; കർമ്മാനുഷ്ഠാനത്തിനുള്ള ചതുരതതന്നെയാണ് യോഗം.

കർമ്മജം ബുദ്ധിയുക്താ ഹി
ഫലം ത്യക്ത്വാ മനീഷിണഃ
ജന്മബന്ധവിനിർമുക്താഃ
പദം ഗച്ഛന്ത്യനാമയം. 51

സമബുദ്ധികളായ പണ്ഡിതന്മാർ കർമ്മത്തിൽ നിന്നുള്ള ഫലത്തെ പരിത്യജിച്ച്, ജന്മബന്ധത്തിൽ നിന്നു മുക്തന്മാരായി ആധിവ്യാധിഹീനമായ പദത്തെ പ്രാപിക്കുന്നു.

യദാതേ മോഹകലിലം
ബുദ്ധിർവ്യതിതരിഷ്യതി
തദാഗന്താസി നിർവേദം
ശ്രോതവ്യസ്യ ശ്രുതസ്യ ചഃ 52

നിന്റെ ബുദ്ധി ദേഹാഭിമാനദോഷത്തെ എപ്പോൾ കടന്നുപോകുന്നുവോ അപ്പോൾ കാമ്യകർമ്മങ്ങളെക്കുറിച്ചു കേട്ടിട്ടുള്ളതിലും ഇനി കേൾക്കാവുന്നതിലും നിനക്ക് വൈരാഗ്യമുണ്ടാകും.




ശ്രുതിവിപ്രതിപന്നാ തേ
യദാ സ്ഥാസ്യതി നിശ്ചലാ
സമാധാവചലാ ബുദ്ധി -
സ്തദാ യോഗമവാപ്സ്യസി 53

പലതരം കേൾവികളാൽ ഇളകിക്കൊണ്ടിരിക്കുന്ന നിന്റെ ബുദ്ധി നിശ്ചലമായും സ്ഥിരമായും നിൽക്കുമ്പോൾ നീ യോഗത്തെ പ്രാപിക്കും.

**അർജ്ജുനൻ പറഞ്ഞു :-**

സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ
സമാധിസ്ഥസ്യ കേശവ!
സ്ഥിതധീഃ കിം പ്രഭാഷേത?
കിമാസീത വ്രജേത കിം ? 54

അല്ലയോ കൃഷ്ണാ! ഏകാഗ്രചിത്തനായ ദൃഢബുദ്ധിമാന്റെ ലക്ഷണമെന്താണ്? ആ സ്ഥിതപ്രജ്ഞൻ എങ്ങനെ സംസാരിക്കുന്നു? എങ്ങനെ നടക്കുന്നു?

**കൃഷ്ണൻ പറഞ്ഞു:-**

പ്രജഹാതി യദാ കാമാൻ
സർവ്വാൻ പാർത്ഥ മനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ
സ്ഥിതപ്രജ്ഞസ്തദോച്യതേ 55

അർജ്ജുനാ! മനോധർമ്മങ്ങളായ കാമസങ്കല്പങ്ങളെയെല്ലാം കൈവിട്ട് ആത്മാവിൽത്തന്നെ ആത്മാവിനാൽ സന്തുഷ്ടനായിരിക്കുന്നവൻ സ്ഥിതപ്രജ്ഞനാണ്.





ദുഃഖേഷ്വനുദ്വിഗ്നമനാഃ
സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയക്രോധഃ
സ്ഥിതധീർമുനിരുച്യതേ. 56

ദുഃഖങ്ങളിൽ മനസ്സിളകാതെയും സുഖങ്ങളിൽ ആഗ്രഹം ചേരാതെയും രാഗമോ, ക്രോധമോ, ഭയമോ ബാധിക്കാതെയുമിരിക്കുന്ന മുനി സ്ഥിതപ്രജ്ഞനാണ്.

യഃ സർവ്വത്രാനഭിസ്നേഹ-
സ്തത്തത് പ്രാപ്യ ശുഭാശുഭം
നാഭിനന്ദതി നദ്വേഷ്ടി
തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 57

എല്ലായിടത്തും എല്ലാവരിലും സ്നേഹമില്ലാത്തവനാരോ, ശുഭത്തെയും അശുഭത്തെയും അഭിനന്ദിക്കാതെയും ദ്വേഷിക്കാതെയുമിരിക്കുന്നവനാരോ അവന്റെ ബുദ്ധി പ്രതിഷ്ഠിതമായിട്ടുള്ളതാണ്.

യദാ സംഹരതേ ചായം
കൂർമ്മോംഗാനീവ സർവശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ-
സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 58

ആമ തന്റെ അംഗങ്ങളെ എന്നപോലെ ഇന്ദ്രിയങ്ങളെയെല്ലാം ശബ്ദാദിവിഷയങ്ങളിൽനിന്നു പിൻവലിക്കുന്നവന്റെ

ബുദ്ധി പ്രതിഷ്ഠിതമായിട്ടുള്ളതാണ്.

വിഷയാ വിനിവർത്തന്തേ
നിരാഹാരസ്യ ദേഹിനഃ
രസവർജം, രസോപ്യസ്യ
പരം ദൃഷ്ട്വാ നിവർത്തതേ. 59

വിഷയാനുഭവമില്ലാത്ത ദേഹാഭിമാനിയിൽ നിന്നു വിഷയങ്ങൾ പിന്മാറുന്നുണ്ടെങ്കിലും അവയിൽ അവനുള്ള ആശ വിട്ടുപോകുന്നില്ല. സ്ഥിതപ്രജ്ഞൻ പരമതത്ത്വത്തെ ഗ്രഹിച്ച് ഇവയിൽ നിന്നു കൂടിയും പിന്മാറുന്നു.

യതതോ ഹ്യപി കൗന്തേയ!
പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി
ഹരന്തി പ്രസഭം മനഃ 60

അർജ്ജുനാ! പ്രയത്നശീലനായ വിവേകിയുടെ മനസ്സിനെക്കൂടിയും പ്രക്ഷോഭകങ്ങളായ ഇന്ദ്രിയങ്ങൾ ശക്തിയോടുകൂടി പിടിച്ചുവലിക്കുന്നു.

താനിസർവ്വാണി സംയമ്യ
യുക്ത ആസീത മത്പരഃ
വശേഹി യസ്യേന്ദ്രിയാണി
തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 61

ആ ഇന്ദ്രിയങ്ങളെല്ലാം കീഴടക്കി, ഏകാഗ്രമനസ്സോടുകൂടി





എന്നെത്തന്നെ ശ്രേഷ്ഠമായിക്കരുതണം. ഇന്ദ്രിയങ്ങളെ കീഴടക്കിയവന്റെ ബുദ്ധി പ്രതിഷ്ഠിതമായിട്ടുള്ളതാണ്.

ധ്യായതോ വിഷയാൻ പുംസഃ
സംഗസ്തേഷൂപജായതേ
സംഗാത്സംജായതേകാമഃ
കാമാത്ക്രോധോഭിജായതേ. 62

ക്രോധാദ്ഭവതി സമ്മോഹഃ
സമ്മോഹാത്സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാദ് ബുദ്ധിനാശോ
ബുദ്ധിനാശാത്പ്രണശ്യതി. 63

വിഷയങ്ങളെപ്പറ്റിത്തന്നെ വിചാരിച്ചുകൊണ്ടിരിക്കുന്നവന് അവയിൽ ബന്ധമുണ്ടാകുന്നു. ആ ബന്ധത്തിൽ നിന്ന് കാമം ഉണ്ടാകുന്നു. കാമത്തിൽ നിന്നു ക്രോധം ജനിക്കുന്നു. ക്രോധത്തിൽ നിന്നു മോഹ(അവിവേക)വും മോഹത്തിൽ നിന്ന് ഓർമ്മകേടും ഓർമ്മയില്ലായ്മയിൽനിന്ന് ബുദ്ധിനാശവും ഉണ്ടാകുന്നു. ആ ബുദ്ധിനാശത്താൽ അവൻ നശിക്കയും ചെയ്യുന്നു.

രാഗദ്വേഷവിയുക്തൈസ്തു
വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ
പ്രസാദമധിഗച്ഛതി. 64

കാമവും ദ്വേഷവുമില്ലാത്തവനായി തനിക്ക് കീഴ്പ്പെടു

ത്തിയവയായുള്ള ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളിൽ പ്രവേശിക്കുന്ന സ്വാധീനചിത്തൻ ശാന്തിയെ പ്രാപിക്കുന്നു.

പ്രസാദേ സർവ്വദുഃഖാനാം
ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു
ബുദ്ധിഃ പര്യവതിഷ്ഠതേ. 65

മനഃപ്രസാദത്താൽ ദുഃഖങ്ങളെല്ലാം നശിക്കുന്നു. ശാന്തചിത്തന്റെ ബുദ്ധി വേഗത്തിൽ പ്രതിഷ്ഠിതമായിത്തീരുന്നു.

നാസ്തി ബുദ്ധിരയുക്തസ്യ
ന ചായുക്തസ്യ ഭാവനാ
ന ചാഭാവയതഃ ശാന്തി-
രശാന്തസ്യ കുതഃ സുഖം ? 66

ഇന്ദ്രിയങ്ങൾ കീഴടക്കിയിട്ടില്ലാത്തവന് ബുദ്ധിയില്ല. അജിതേന്ദ്രിയന് ഏകാഗ്രതയില്ല. ഏകാഗ്രചിത്തനല്ലാത്തവന് ശാന്തിയില്ല. ശാന്തനല്ലാത്തവന് സുഖമെവിടെ?

ഇന്ദ്രിയാണാം ഹി ചരതാം
യന്മനോ fനു വിധീയതേ
തദസ്യ ഹരതി പ്രജ്ഞാം
വായുർനാവമിവാംഭസി. 67

വിഷയങ്ങളിൽ പ്രവേശിക്കുന്ന ഇന്ദ്രിയങ്ങൾക്കിടയിൽ ഏതൊരിന്ദ്രിയത്തെ മനസ്സു പിൻതുടരുന്നുവോ ആ ഇന്ദ്രിയം





തന്നെ ആ മനസ്സിന്റെ വിവേകത്തെ, വെള്ളത്തിൽ ചരിക്കുന്ന കപ്പലിനെ കാറ്റെന്നപോലെ വലിച്ചു കൊണ്ടുപോകുന്നു.

തസ്മാദ്യസ്യ മഹാബാഹോ!
നിഗൃഹീതാനി സർവ്വശഃ
ഇന്ദ്രിയാണിന്ദ്രിയാർത്ഥേഭ്യ-
സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 68

അർജ്ജുനാ! അതുകൊണ്ട് ഇന്ദ്രിയങ്ങളെയെല്ലാം വിഷയങ്ങളിൽ നിന്നു പിൻവലിച്ച് കീഴടക്കിയവന്റെ പ്രജ്ഞ സുസ്ഥിരമായിട്ടുള്ളതാകുന്നു.

യാ നിശാ സർവ്വഭൂതാനാം
തസ്യാം ജാഗർത്തി സംയമീ
യസ്യാം ജാഗ്രതി ഭൂതാനി
സാ നിശാ പശ്യതോ മുനേഃ 69

സർവഭൂതങ്ങൾക്കും യാതൊന്ന് അന്ധകാരമായിരിക്കുന്നുവോ അവിടെ (ആ ബ്രഹ്മത്തിൽ)ജിതേന്ദ്രിയൻ ഉണർന്നിരിക്കുന്നു. സർവഭൂതങ്ങളും ഏതൊന്നിൽ ഉണർന്നിരിക്കുന്നുവോ, അവിടെ (ആ സംസാരത്തിൽ) ആത്മതത്ത്വദർശകനായ മുനിക്ക് അന്ധകാരമയമായിരിക്കുന്നു.

ആപൂര്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വത്
തദ്വത് കാമാ യം പ്രവിശന്തി
സർവ്വേ സ ശാന്തിമാപ്നോതി ന കാമകാമീ. 70

എപ്പോഴും നിറഞ്ഞുകൊണ്ടു സ്ഥിരമായി ഉറച്ചുകിടക്കുന്ന സമുദ്രത്തിൽ നദികളിലെ ജലം ഒഴുകിച്ചേരുന്നതുപോലെ കാമങ്ങളെല്ലാം ഏതൊരുവനിൽ പ്രവേശിക്കുന്നുവോ അവൻ ശാന്തിയെ പ്രാപിക്കുന്നു. കാമമോഹിതനു ശാന്തിയില്ല.

വിഹായ കാമാൻ യഃ സർവ്വാൻ
പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ
സ ശാന്തിമധിഗച്ഛതി. 71

ഏതൊരുപുരുഷൻ കാമങ്ങളെയെല്ലാം പരിത്യജിച്ച് ആശയില്ലാത്തവനും, എന്റേതെന്നും ഞാനെന്നുമുള്ള അഭിമാനമില്ലാത്തവനുമായി വർത്തിക്കുന്നുവോ അവൻ ശാന്തിയെ പ്രാപിക്കുന്നു.

ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാർത്ഥ!
നൈനാം പ്രാപ്യ വിമുഹ്യതി
സ്ഥിത്വാ സ്യാമന്തകാലേƒപി
ബ്രഹ്മനിർവ്വാണമൃച്ഛതി. 72

അർജ്ജുനാ! ഇതാണ് ബ്രഹ്മനിഷ്ഠ. ഇതിനെ പ്രാപിച്ചവൻ സംസാരമോഹത്തിൽപ്പെടുകയില്ല. മരണകാലത്തിലായാലും ഈ നിഷ്ഠയിലിരിക്കുന്നതായാൽ ബ്രഹ്മാനന്ദത്തെ പ്രാപിക്കും.

സാംഖ്യയോഗമെന്ന രണ്ടാമദ്ധ്യായം സമാപ്തം



# മൂന്നാം അദ്ധ്യായം
## കർമ്മയോഗം

**അർജ്ജുൻ പറഞ്ഞു:-**

ജ്യായസീ ചേത് കർമ്മണസ്തേ
മതാ ബുദ്ധിർജനാർദ്ദന,
തത്കിം കർമ്മണി ഘോരേ മാം
നിയോജയസി കേശവ. 1

അല്ലയോ കൃഷ്ണാ! ജ്ഞാനം കർമ്മത്തേക്കാൾ ശ്രേഷ്ഠമാണെന്നാണ് അങ്ങയുടെ അഭിപ്രായമെങ്കിൽ, അങ്ങ് ഘോരമായ കർമ്മത്തിലേയ്ക്ക് എന്തിനാണ് എന്നെ നിയോഗിക്കുന്നത്?

വ്യാമിശ്രേണേവ വാക്യേന
ബുദ്ധിം മോഹയസീവ മേ
തദേകം വദ നിശ്ചിത്യ
യേന ശ്രേയോƒഹമാപ്നുയാം. 2

കൂടിക്കുഴഞ്ഞതപോലെയിരിക്കുന്ന വാക്കുകളാൽ അങ്ങ് എന്റെ ബുദ്ധിയെ ഭ്രമിപ്പിക്കുന്നതുപോലെ തോന്നുന്നു. ഞാൻ ഏതൊരു നന്മയെ നേടണമോ അതിനെ മാത്രം അങ്ങ് നിശ്ചയിച്ചു പറഞ്ഞാലും.

**കൃഷ്ണൻ പറഞ്ഞു:-**

ലോകേ/സ്മിൻ ദ്വിവിധാ നിഷ്ഠാ
പുരാ പ്രോക്താ മയാനഘ!
ജ്ഞാനയോഗേന സാംഖ്യാനാം
കർമ്മയോഗേന യോഗിനാം. 3

അർജ്ജുനാ! ഈ ലോകത്തിൽ രണ്ടുവിധം നിഷ്ഠകളുണ്ടെന്നു ഞാൻ മുമ്പു പറഞ്ഞിട്ടുണ്ട്. അതിൽ ജ്ഞാനയോഗം ജ്ഞാനികൾക്കും കർമ്മയോഗം കർമ്മികൾക്കുമുള്ളതാണ്.

ന കർമ്മണാമനാരംഭാ-
ന്നൈഷ്കർമ്മ്യം പുരുഷോ/ശ്നുതേ
ന ച സന്ന്യസനാദേവ
സിദ്ധിം സമധിഗച്ഛതി 4

കർമ്മങ്ങൾ തുടരാതെയിരുന്നാൽ പുരുഷനു കർമ്മശൂന്യത(ജ്ഞാനം)ഉണ്ടാകയില്ല. അവൻ കർമ്മങ്ങളെയെല്ലാം ത്യജിക്കുന്നതുകൊണ്ടും സിദ്ധിയെ പ്രാപിക്കയില്ല.

ന ഹി കശ്ചിത് ക്ഷണമപി
ജാതു തിഷ്ഠത്യകർമ്മകൃത്
കാര്യതേ ഹ്യവശഃ കർമ്മ
സർവ്വഃ പ്രകൃതിജൈർഗുണൈഃ. 5

ഏതൊരാളും ഏതൊരവസ്ഥയിലും ഒരുക്ഷണംപോലും കർമ്മം ചെയ്യാത്തവനായി ഇരിക്കുന്നില്ല. സർവരും പ്രകൃതിസിദ്ധമായ ഗുണങ്ങൾക്ക് അധീനരായി കർമ്മം ചെയ്യുവാൻ നിർബദ്ധരാണ്.





കർമ്മേന്ദ്രിയാണി സംയമ്യ
യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ
മിഥ്യാചാരഃ സ ഉച്യതേ 6

ഏതൊരു മൂഢാത്മാവ് കൈ, കാൽ മുതലായ കർമ്മേന്ദ്രിയങ്ങളെ അടക്കിനിറുത്തി, വിഷയങ്ങളെപ്പറ്റി സ്മരിച്ചുകൊണ്ടിരിക്കുന്നുവോ അവന്റെ ആചാരം കപടമായിട്ടുള്ളതാണ്.

യസ്ത്വിന്ദ്രിയാണി മനസാ
നിയമ്യാരഭതേ/ർജ്ജുന!
കർമ്മേന്ദ്രിയൈഃ കർമ്മയോഗ-
മസക്തഃ സ വിശിഷ്യതേ, 7

അർജ്ജുനാ! ജ്ഞാനേന്ദ്രിയങ്ങളെ മനസ്സുകൊണ്ട് അടക്കിയിട്ട്, ഫലത്തെ ആഗ്രഹിക്കാതെ കർമ്മേന്ദ്രിയങ്ങളെക്കൊണ്ട്, കർമ്മയോഗം ആരംഭിക്കുന്നവൻ വിശിഷ്ടനാണ്.

നിയതം കുരു കർമ്മ ത്വം
കർമ്മ ജ്യായോ ഹ്യകർമ്മണഃ
ശരീരയാത്രാപി ച തേ
ന പ്രസിദ്ധ്യേദകർമ്മണഃ 8

നീ നിത്യകർമ്മങ്ങളെയെല്ലാം അനുഷ്ഠിക്കുക. കർമ്മം ചെയ്യാതിരിക്കുന്നതിനെക്കാൾ കർമ്മം ചെയ്യുന്നതാണ് ഉത്തമം. കർമ്മം ചെയ്യാതിരുന്നാൽ ജീവിതനിർവഹണം കൂടിയും നിനക്കു സാദ്ധ്യമല്ല.

യജ്ഞാത്ഥാത് കർമ്മണോ *f*ന്യത്ര
ലോകോ*f*യം കർമ്മബന്ധനഃ
തദർത്ഥം കർമ്മ കൗന്തേയ!
മുക്തസംഗഃ സമാചര 9

അർജ്ജുനാ! ഈശ്വരാരാധനമായിചെയ്യുന്ന കർമ്മങ്ങളൊഴികെ, മറ്റുള്ളതെല്ലാം ഈ ലോകത്തിന് ബന്ധനമായിട്ടുള്ളതാണ്; ഫലാപേക്ഷകൂടാതെ ഈശ്വരാർപ്പണമായി കർമ്മം ചെയ്താലും

സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ
പുരോവാച പ്രജാപതിഃ
അനേന പ്രസവിഷ്യധ്വ-
മേഷ വോ *f*സ്ത്വിഷ്ടകാമധുക്. 10

പ്രജാപതി പണ്ടു യജ്ഞാധികാരികളായ പ്രജകളെ സൃഷ്ടിച്ചിട്ടു പറഞ്ഞു:- ഈ യജ്ഞത്താൽ(ഈശ്വരാരാധനയാൽ) നിങ്ങൾ അഭിവൃദ്ധിപ്പെട്ടുകൊള്ളുക. ഇതു നിങ്ങളുടെ ആഗ്രഹങ്ങളെയെല്ലാം സാധിപ്പിച്ചുതരും.

ദേവാൻ ഭാവയതാനേന
തേ ദേവാ ഭാവയന്തു വഃ
പരസ്പരം ഭാവയന്തഃ
ശ്രേയഃ പരമവാപ്സ്യഥ 11

നിങ്ങൾ ഈ യജ്ഞംകൊണ്ടു ദേവന്മാരെ സന്തോഷിപ്പിക്കുക. ദേവന്മാർ നിങ്ങളെ സന്തോഷിപ്പിക്കട്ടെ. ഇങ്ങനെ പരസ്പരം സന്തുഷ്ടിനൽകിക്കൊണ്ട് ഉൽകൃഷ്ടമായ ശ്രേയസ്സ് അനുഭവിച്ചുകൊള്ളുക.





ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ
ദാസ്യന്തേ യജ്ഞഭാവിതാഃ
തൈർദത്താനപ്രദായൈഭ്യോ
യോ ഭുങ്ക്തേ സ്തേന ഏവ സഃ 12

യജ്ഞത്താൽ സന്തുഷ്ടരായ ദേവന്മാർ നിങ്ങൾക്ക് സുഖാനുഭവങ്ങൾ നൽകുന്നു. അവർ തരുന്നവയെ അവർക്ക് കൊടുക്കാതെ അനുഭവിക്കുന്നവൻ കള്ളനാണ്.

യജ്ഞശിഷ്ടാശിനഃ സന്തോ-
മുച്യന്തേ സർവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ
യേ പചന്ത്യാത്മകാരണാത്. 13

യജ്ഞത്തിന്റെ അവശേഷത്തെ അനുഭവിക്കുന്നവർ സർവപാപങ്ങളിൽനിന്നും മുക്തരായിത്തീരുന്നു. തങ്ങൾക്കു വേണ്ടിമാത്രം സുഖഭോഗങ്ങൾ നേടുന്ന ദുരാചാരന്മാർ പാപമാണ് അനുഭവിക്കുക.

അന്നാദ്ഭവന്തി ഭൂതാനി
പർജ്ജന്യാദന്ന സംഭവഃ
യജ്ഞാദ്ഭവതി പർജ്ജന്യോ
യജ്ഞഃ കർമ്മസമുദ്ഭവഃ 14

സർവഭൂതങ്ങളും അന്നംകൊണ്ടാണ് ജീവിക്കുന്നത്. അന്നം മഴകൊണ്ടുണ്ടാകുന്നു. മഴപൊഴിക്കുന്ന മേഘം യജ്ഞത്താൽ സംഭവിക്കുന്നു. യജ്ഞത്തിന്റെ ഉത്ഭവമാകട്ടെ കർമ്മത്തിൽനിന്നാണ്.

കർമ്മ ബ്രഹ്മോദ്ഭവം വിദ്ധി
ബ്രഹ്മാക്ഷരസമുദ്ഭവഃ
തസ്മാത് സർവ്വഗതം ബ്രഹ്മ
നിത്യം യജ്ഞേ പ്രതിഷ്ഠിതം. 15

കർമ്മത്തിന്റെ ഉൽപത്തി വേദത്തിൽനിന്നാണെന്നും വേദത്തിന്റെ ഉത്ഭവം പരമാത്മാവിൽനിന്നാണെന്നും അറിഞ്ഞാലും. അതുകൊണ്ട് സർവപ്രകാശമായ വേദം എപ്പോഴും യജ്ഞത്തിലാണ് സ്ഥിതിചെയ്യുന്നത്.

ഏവം പ്രവർത്തിതം ചക്രം
നാനുവർത്തയതീഹ യഃ
അഘായുരിന്ദ്രിയാരാമോ
മോഘം പാർത്ഥ സ ജീവതി. 16

ഇങ്ങനെയാണ് പ്രപഞ്ചചക്രം പ്രവർത്തിക്കുന്നത്. അതിനൊത്തവണ്ണം പ്രവർത്തിക്കാത്തവൻ പാപാത്മാവും വിഷയാസക്തനുമാണ്. അവന്റെ ജീവിതം വ്യർത്ഥംതന്നെ.

യസ്ത്വാത്മരതിരേവ സ്യാ-
ദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ട-
സ്തസ്യ കാര്യം ന വിദ്യതേ. 17

ഏതൊരാൾ ആത്മാവിൽത്തന്നെ രമിക്കുന്നവനും, ആത്മാവിൽത്തന്നെ പരിതൃപ്തനും ആത്മാവിൽതന്നെ സന്തുഷ്ടനുമായിത്തീരുന്നുവോ അവന് കർത്തവ്യകർമ്മമായി ഒന്നും തന്നെയില്ല.





നൈവ തസ്യ കൃതേനാർത്ഥോ
നാകൃതേനേഹ കശ്ചന
ന ചാസ്യ സർവ്വഭൂതേഷു
കശ്ചിദർത്ഥവ്യപാശ്രയഃ 18

അവന് കർമ്മംകൊണ്ട് പ്രയോജനമൊന്നുമില്ല. കർമ്മം ചെയ്യാതിരിക്കുന്നതുകൊണ്ട് അവന് ദുഃഖമൊന്നും ബാധിക്കുന്നതല്ല. തന്റെ ഗുണത്തിനുവേണ്ടി അവന് ഈ പ്രപഞ്ചത്തിൽ പരാശ്രയമേ വേണ്ട.

തസ്മാദസക്തഃ സതതം
കാര്യം കർമ്മ സമാചര;
അസക്തോ ഹ്യാചരൻ കർമ്മ
പരമാപ്നോതി പൂരുഷഃ 19

അതുകൊണ്ട് എപ്പോഴും ഫലാപേക്ഷകൂടാതെ കർത്തവ്യമായുള്ള കർമ്മത്തെ ആചരിച്ചാലും! നിഷ്കാമമായി കർമ്മം ചെയ്യുന്നവൻ പരമപദം പ്രാപിക്കുന്നു.

കർമ്മണൈവ ഹി സംസിദ്ധി-
മാസ്ഥിതാ ജനകാദയഃ
ലോകസംഗ്രഹമേവാപി
സംപശ്യൻ കർത്തുമർഹസി 20

ജനകൻ മുതലായവർ കർമ്മംകൊണ്ടുതന്നെയാണു മോക്ഷത്തെ പ്രാപിച്ചത്. ലോകസംരക്ഷണത്തെയെങ്കിലും ഓർത്തിട്ട് നീ കർമ്മം ചെയ്യേണ്ടതാകുന്നു.

യദ്യദാചരതി ശ്രേഷ്ഠ-
സ്തത്തദേവേതരോ ജനഃ
സ യത് പ്രമാണം കുരുതേ
ലോകസ്തദനുവർത്തതേ. 21

ശ്രേഷ്ഠനായുള്ളവൻ ഏതേതാചരിക്കുന്നുവോ, അതുത ന്നെ അന്യജനങ്ങൾ ചെയ്യുന്നു. ശ്രേഷ്ഠൻ ഏതൊന്നിനെ പ്ര മാണമായി കരുതുന്നുവോ അതുതന്നെ ജനങ്ങളെല്ലാം അനു സരിക്കുന്നു.

ന മേ പാർത്ഥാസ്തി കർത്തവ്യം
ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം
വർത്ത ഏവ ച കർമ്മണി. 22

അർജ്ജുനാ! ഈ മൂന്നു ലോകത്തിലും കർത്തവ്യമായി എനിക്ക് ഒന്നുംതന്നെയില്ല. പ്രാപിക്കത്തക്കതായുള്ളതു ഞാ ൻ പ്രാപിക്കാതിരുന്നിട്ടില്ല. എന്നിട്ടും ഞാൻ കർമ്മം ചെയ്തു കൊണ്ടുതന്നെയിരിക്കുന്നു.

യദി ഹ്യഹം ന വർത്തേയം
ജാതു കർമ്മണ്യതന്ദ്രിതഃ
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ, സർവ്വശഃ 23

അർജ്ജുനാ! ഞാൻ ഉണർച്ചയോടുകൂടി കർമ്മത്തിൽ പ്രവർത്തിക്കാതെ എപ്പോഴെങ്കിലുമിരുന്നാൽ, മനുഷ്യരെല്ലാ വരും എന്റെ ആ സ്ഥിതിയെത്തന്നെ പിൻതുടർന്നേക്കും.





ഉത്സീദേയുരിമേ ലോകാ
ന കുര്യാം കർമ്മ ചേദഹം
സംകരസ്യ ച കർത്താ സ്യാ-
മുപഹന്യാമിമാഃ പ്രജാഃ 24

ഞാൻ കർമ്മം ചെയ്യാതിരുന്നാൽ ഈ ലോകം നശിച്ചുപോ കും. വർണ്ണസങ്കരത്തിന്റെ (ജാതിക്കലർപ്പിന്റെ) കർത്താവായി ത്തീർന്ന് ഞാൻ നിമിത്തം ഈ പ്രജകൾ ദുഷിക്കയും ചെയ്യും.

സക്താഃ കർമ്മണ്യവിദ്വാംസോ
യഥാ കുർവ്വന്തി ഭാരത!
കുര്യാദ്വിദ്വാംസ്തഥാഽസക്ത-
ശ്ചികീർഷുർലോകസംഗ്രഹം. 25

അർജ്ജുനാ! അജ്ഞന്മാർ ഫലാപേക്ഷയോടുകൂടി എ ങ്ങനെ കർമ്മം ചെയ്യുന്നുവോ, വിദ്വാന്മാർ നിഷ്കാമമായി ലോ കസംരക്ഷണത്തിന്നുവേണ്ടി, അങ്ങനെതന്നെ കർമ്മം ചെയ്യണം.

ന ബുദ്ധിഭേദം ജനയേ-
ദജ്ഞാനാം കർമ്മസംഗിനാം
ജോഷയേത് സർവ്വകർമ്മാണി
വിദ്വാൻ യുക്തഃ സമാചരൻ. 26

അജ്ഞന്മാർ ഫലത്തെ ആഗ്രഹിച്ചു കർമ്മം ചെയ്യുന്നവ രായിരുന്നാലും അവരുടെ ബുദ്ധിക്കു വിദ്വാന്മാർ മാറ്റമുണ്ടാ ക്കരുത്. യോഗസ്ഥിതനായ വിദ്വാൻ സർവകർമ്മങ്ങളേയും ശരിയായി ആചരിച്ചു മറ്റുള്ളവരെക്കൊണ്ട് ആചരിപ്പിക്കണം.

പ്രകൃതേഃ ക്രിയമാണാനി
ഗുണൈഃ കർമ്മാണി സർവ്വശഃ
അഹംകാരവിമൂഢാത്മാ
കർത്താഹമിതി മന്യതേ. 27

പ്രകൃതിസിദ്ധമായ ഗുണങ്ങളാൽ ചെയ്തുവരുന്ന കർമ്മങ്ങളുടെയെല്ലാം കർത്താവു താനാണെന്ന് അഹങ്കാരംകൊണ്ടു മൂഢാത്മാവായുള്ളവൻ വിചാരിക്കുന്നു.

തത്ത്വവിത്തു മഹാബാഹോ
ഗുണകർമ്മവിഭാഗയോഃ
ഗുണാഗുണേഷു വർത്തന്ത
ഇതി മത്വാ ന സജ്ജതേ. 28

അർജ്ജുനാ! ഗുണഗണങ്ങളിൽനിന്നും കർമ്മങ്ങളിൽനിന്നും അതായത്, ഇന്ദ്രിയങ്ങളിൽനിന്നും അവയുടെ വ്യാപാരങ്ങളിൽനിന്നും ആത്മാവിനുള്ള വേർപാട് ശരിയായി അറിയുന്നവനാകട്ടെ ഇന്ദ്രിയങ്ങൾ, വിഷയങ്ങളിൽ സ്വാഭാവികമായി പ്രവർത്തിക്കുന്നുവെന്നുകണ്ട് അതിൽ താൻ കർത്താവാണെന്ന് അഭിമാനിക്കുന്നില്ല.

പ്രകൃതേർഗുണസംമൂഢാഃ
സജ്ജന്തേ ഗുണകർമ്മസു
താനകൃത്സ്നവിദോ മന്ദാൻ
കൃത്സ്നവിന്ന വിചാലയേത്. 29

പ്രകൃതിഗുണങ്ങളാൽ മൂഢന്മാരായിട്ടുള്ളവർ ഇന്ദ്രിയങ്ങളിലും അവയുടെ വ്യാപാരങ്ങളിലും തങ്ങളാണു കർത്താക്ക





ന്മാരെന്ന് അഭിമാനിക്കുന്നു. അജ്ഞന്മാരായ ആ മൂഢന്മാരെ ജ്ഞാനി തെറ്റിപ്പിക്കരുത്.

മയി സർവ്വാണി കർമ്മാണി
സന്ന്യസ്യാദ്ധ്യാത്മചേതസാ
നിരാശീർനിർമ്മമോ ഭൂത്വാ
യുദ്ധ്യസ്വ വിഗതജ്വരഃ. 30

കർമ്മങ്ങളെല്ലാം എന്നിൽ സമർപ്പിച്ച് ആത്മികബുദ്ധിയോടുകൂടി ഒന്നിലും ആശയില്ലാത്തവനായും എന്റേതെന്ന അഭിമാനമില്ലാത്തവനായും ദുഃഖഹീനനായും ഭവിച്ചു യുദ്ധം ചെയ്താലും.

യേ മേ മതമിദം നിത്യ-
മനുതിഷ്ഠന്തി മാനവാഃ
ശ്രദ്ധാവന്തോ ƒനസൂയന്തോ
മുച്യന്തേ തേ ƒപി കർമ്മഭിഃ. 31

ഗുണത്തിൽ ദോഷം ചുമത്താത്തവരും ശ്രദ്ധയുള്ളവരുമായ മനുഷ്യർ എന്റെ ഈ അഭിപ്രായപ്രകാരം എപ്പോഴും പ്രവർത്തിക്കുന്നതായാൽ അവർക്ക് കർമ്മംകൊണ്ടുതന്നെ മുക്തിനേടുവാൻ കഴിയും.

യേ ത്വേതദഭ്യസൂയന്തോ
നാനുതിഷ്ഠന്തി മേ മതം
സർവ്വജ്ഞാനവിമൂഢാംസ്താൻ
വിദ്ധി നഷ്ടാനചേതസഃ 32

എന്റെ ഈ അഭിപ്രായപ്രകാരം അനുഷ്ഠിക്കാത്ത അവിവേകികളായ ദോഷാരോപണശീലന്മാർ ബ്രഹ്മത്തെപ്പറ്റിയോ കർമ്മത്തെപ്പറ്റിയോ ജ്ഞാനമില്ലാത്തവരാകയാൽ അവർ നശിച്ചുപോയവരാണെന്ന് അറിഞ്ഞാലും.

സദൃശം ചേഷ്ടതേ സ്വസ്യാഃ
പ്രകൃതേർജ്ഞാനവാനപി
പ്രകൃതിം യാന്തി ഭൂതാനി
നിഗ്രഹഃ കിം കരിഷ്യതി. 33

ജ്ഞാനികൾകൂടിയും സ്വന്തം പ്രകൃതിപോലെയാണു പ്രവർത്തിക്കുന്നത്. എല്ലാ ജീവികളും അവരവരുടെ പ്രകൃതിയെത്തന്നെ അനുസരിക്കുന്നു. ഇന്ദ്രിയനിഗ്രഹത്തിന് ഇവർക്ക് എന്തുഗുണം ചെയ്യാൻ കഴിയും?

ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ
രാഗദ്വേഷൗവ്യവസ്ഥിതൗ
തയോർന്ന വശമാഗച്ഛേ-
ത്തൗ ഹ്യ സ്യ പരിപന്ഥിനൗ. 34

ഇന്ദ്രിയങ്ങൾക്കെല്ലാം വിഷയങ്ങളിൽ കാമവും ദ്വേഷവും ശരിയായി ഉണ്ട്. ഈ രാഗദ്വേഷങ്ങൾക്ക് അടിമപ്പെടരുത്. അവയാണ് അവന്റെ ശത്രുക്കൾ.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാത് സ്വനുഷ്ഠിതാത്





സ്വധർമ്മേ നിധനം ശ്രേയഃ
പരധർമ്മോ ഭയാവഹഃ. 35

സ്വധർമ്മം ഗുണഹീനമായിരുന്നാലും ശരിയായി ആചരിച്ചുവരുന്ന പരധർമ്മത്തെക്കാൾ ശ്രേയസ്ക്കരമാണ്. സ്വധർമ്മം അനുഷ്ഠിക്കുന്നതുകൊണ്ടു മരണം നേരിട്ടാൽക്കൂടിയും നല്ലതുതന്നെ; പരധർമ്മമാവട്ടെ ഭയങ്കരമായിട്ടുള്ളതാണ്.

അഥ കേന പ്രയുക്തോയം
പാപം ചരതി പൂരുഷഃ
അനിച്ഛന്നപി വാർഷ്ണേയ,
ബലാദിവ നിയോജിതഃ 36

കൃഷ്ണാ! എന്നാൽ, മനുഷ്യന് ആരുടെ പ്രേരണകൊണ്ടാണ് മനസ്സില്ലാതിരുന്നിട്ടും ബലാൽക്കാരേണ നിയുക്തനായവനെപ്പോലെ പാപം ചെയ്യുന്നത്?

**കൃഷ്ണൻ പറഞ്ഞു:-**

കാമ ഏഷ ക്രോധ ഏഷ
രജോഗുണസമുദ്ഭവഃ
മഹാശനോ മഹാപാപ്മാ
വിദ്ധ്യേനമിഹ വൈരിണം 37

രജോഗുണത്തിൽനിന്ന് ഉത്ഭവിച്ച് എത്രയെത്ര അനുഭവിച്ചാലും തൃപ്തിപ്പെടാത്തതായും ഘോരപാപത്തിനു ഹേതുവായുള്ള ഈ കാമവും ഈ ക്രോധവുമാണ് സംസാരത്തിലെ ശത്രുക്കൾ എന്ന് അറിഞ്ഞാലും!

ധൂമേനാവ്രിയതേ വഹ്നിർ
യഥാദർശോ മലേന ച
യഥോല്ബേനാവൃതോ ഗർഭ-
സ്തഥാ തേനേദമാവൃതം. 38

അഗ്നിയെ ധൂമവും, കണ്ണാടിയെ അഴുക്കും, ഗർഭത്തെ ചർമ്മവും എങ്ങനെ മൂടിമറച്ചിരിക്കുന്നുവോ, അങ്ങനെ തന്നെയാണ് ജ്ഞാനത്തെ ഈ കാമം ചെയ്തിരിക്കുന്നത്.

ആവൃതം ജ്ഞാനമേതേന
ജ്ഞാനിനോ നിത്യവൈരിണാ
കാമരൂപേണ കൗന്തേയ!
ദുഷ്പൂരേണാനലേന ച. 39

എപ്പോഴും പൂർണ്ണമാവാത്തതും, എന്തുകിട്ടിയാലും തൃപ്തിപ്പെടാത്തതുമായ ആശാരൂപത്തോടുകൂടിയ തൃഷ്ണ, ജ്ഞാനിയുടെ നിത്യശത്രുവാണ്. ആ തൃഷ്ണ ജ്ഞാനത്തെ മറച്ചിരിക്കുന്നു.

ഇന്ദ്രിയാണി മനോ ബുദ്ധി-
രസ്യാധിഷ്ഠാനമുച്യതേ
ഏതൈർവിമോഹയത്യേഷ
ജ്ഞാനമാവൃത്യ ദേഹിനം. 40

ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും കാമത്തിന്റെ ഇരിപ്പിടങ്ങളാകുന്നു. അവയെകൊണ്ടു ജ്ഞാനത്തെ മറച്ചു കാമം ജീവനെ മോഹിപ്പിക്കുന്നു.





തസ്മാത് ത്വമിന്ദ്രിയാണ്യാദൗ
നിയമ്യ ഭരതർഷഭ,
പാപ്മാനം പ്രജഹി ഹ്യേനം
ജ്ഞാനവിജ്ഞാനനാശനം. 41

അർജ്ജുനാ! അതുകൊണ്ടു നീ ആദ്യമായി ഇന്ദ്രിയങ്ങളെ കീഴടക്കിയിട്ട് ആത്മജ്ഞാനത്തേയും ശാസ്ത്രജ്ഞാനത്തേയും നശിപ്പിക്കുന്ന പാപപൂർണ്ണമായ കാമത്തെ നിഗ്രഹിച്ചാലും.

ഇന്ദ്രിയാണി പരാണ്യാഹു-
രിന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാ ബുദ്ധി-
ര്യോ ബുദ്ധേഃ പരതസ്തു സഃ 42

ഇന്ദ്രിയങ്ങൾ ശരീരത്തിൽ ഉൽകൃഷ്ടങ്ങളാണ്. ഇന്ദ്രിയങ്ങളെക്കാൾ ഉൽകൃഷ്ടം മനസ്സാണ്. മനസ്സിനെക്കാൾ ബുദ്ധി ഉൽകൃഷ്ടമാണ്. ബുദ്ധിയെക്കാൾ ഉൽകൃഷ്ടമാണ് ആത്മാവ്.

ഏവം ബുദ്ധേഃ പരം ബുദ്ധ്വാ
സംസ്തഭ്യാത്മാനമാത്മനാ
ജഹി ശത്രും മഹാബാഹോ!
കാമരൂപം ദുരാസദം 43

ഇങ്ങനെ ബുദ്ധിയെക്കാൾ ശ്രേഷ്ഠമായിട്ടുള്ളതിനെ അറിഞ്ഞ് ബുദ്ധിയാൽ മനസ്സിനെ സ്ഥിരപ്പെടുത്തി, അടുക്കുവാൻ വയ്യാത്ത അത്ര ഘോരവും കാമസ്വരൂപവുമായ ശത്രുവെ വധിച്ചാലും.

കർമ്മയോഗമെന്ന മൂന്നാമദ്ധ്യായം സമാപ്തം.

# നാലാം അദ്ധ്യായം

# ജ്ഞാനകർമ്മസന്ന്യാസയോഗം

**കൃഷ്ണൻ പറഞ്ഞു:**

ഇമം വിവസ്വതേ യോഗം
പ്രോക്തവാനഹമവ്യയം
വിവസ്വാൻ മനവേ പ്രാഹ
മനുരിക്ഷ്വാകവേ ƒബ്രവീത്. 1

അവ്യയമായ ഈ യോഗത്തെ ഞാൻ ആദിത്യനോട് ഉപദേശിച്ചു. ആദിത്യൻ മനുവിനും മനു തന്റെ പുത്രനായ ഇക്ഷ്വാകുവിനും ഉപദേശിച്ചു.

ഏവം പരമ്പരാപ്രാപ്ത-
മിമം രാജർഷയോ വിദുഃ
സ കാലേനേഹ മഹതാ
യോഗോ നഷ്ടഃ പരന്തപ! 2

അർജ്ജുനാ! ഇങ്ങനെ ഈ യോഗം രാജർഷികൾ പരമ്പരയാ ഗ്രഹിച്ചുവന്നു. വലുതായ കാലപ്പഴക്കംകൊണ്ടു ഇപ്പോൾ അതു നഷ്ടമായിരിക്കയാണ്.

സ ഏവായം മയാ തേ ƒദ്യ
യോഗഃ പ്രോക്തഃ പുരാതനഃ
ഭക്തോസി മേ സഖാ ചേതി
രഹസ്യം ഹ്യേതദുത്തമം. 3





ആ പുരാതനമായ യോഗംതന്നെ നീ എന്റെ ഭക്തനും തോഴനുമാകകൊണ്ട്, ഞാൻ നിന്നോട് ഇപ്പോൾ ഉപദേശിക്കുന്നു. ഈ യോഗം ഏറ്റവും ഉൽകൃഷ്ടമായ രഹസ്യമാണ്.

**അർജ്ജുനൻ പറഞ്ഞു:**

അപരം ഭവതോ ജന്മ
പരം ജന്മ വിവസ്വതഃ
കഥമേതദ്വിജാനീയാം
ത്വമാദൗപ്രോക്തവാനിതി. 4

അങ്ങ് ഈയിടെയാണ് ജനിച്ചത്. ആദിത്യൻ പണ്ടു പണ്ടേ ജനിച്ചിരിക്കുന്നു. അങ്ങ് ആ ആദ്യകാലത്തു ഈ യോഗം ആദിത്യനോട് ഉപദേശിച്ചുവെന്നു പറയുന്നതിൽ നിന്നു ഞാൻ എന്താണ് മനസ്സിലാക്കേണ്ടത്?

**കൃഷ്ണൻ പറഞ്ഞു:**

ബഹൂനി മേ വ്യതീതാനി
ജന്മാനി തവ ചാർജ്ജുന!
താന്യഹം വേദ സർവ്വാണി
ന ത്വം വേത്ഥ പരംതപ. 5

അർജ്ജുനാ! എന്റെ ജന്മങ്ങൾ വളരെ വളരെ കഴിഞ്ഞുപോയിരിക്കുന്നു. നിനക്കും അങ്ങനെതന്നെ. അവയെല്ലാം ഞാൻ അറിയുന്നുണ്ട്; നീ അറിയുന്നില്ല.

അജോƒപി സന്നവ്യയാത്മാ
ഭൂതാനാമീശ്വരോƒപി സൻ






പ്രകൃതിം സ്വാമധിഷ്ഠായ
സംഭവാമ്യാത്മമായയാ. 6

ഞാൻ ജനനമില്ലാത്തവനും, നാശമില്ലാത്തവനും സർവഭൂതങ്ങളുടേയും ഈശ്വരനുമാണെങ്കിലും സ്വന്തം, പ്രകൃതിയിൽ നിന്നുകൊണ്ടു സ്വന്തം മായയാൽ ശരീരത്തെ വഹിക്കുന്നു.

യദാ യദാ ഹി ധർമ്മസ്യ
ഗ്ലാനിർഭവതി ഭാരത!
അഭ്യുത്ഥാനമധർമ്മസ്യ
തദാത്മാനം സൃജാമ്യഹം. 7

എപ്പോഴെപ്പോൾ ധർമ്മം നശിക്കുന്നുവോ, എപ്പോഴപ്പോൾ അധർമ്മം തലപൊക്കുന്നുവോ, അപ്പോഴെല്ലാം ഞാൻ ജന്മം കൈക്കൊള്ളുന്നു.

പരിത്രാണായ സാധൂനാം
വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ
സംഭവാമി യുഗേ യുഗേ. 8

ശിഷ്ടന്മാരെ രക്ഷിക്കുവാനും ദുഷ്ടന്മാരെ നശിപ്പിക്കുവാനും ധർമ്മത്തെ സ്ഥാപിക്കുവാനും വേണ്ടി ഞാൻ യുഗം തോറും ജനിക്കുന്നു.

ജന്മ കർമ്മ ച മേ ദിവ്യ-
മേവം യോ വേത്തി തത്ത്വതഃ











ത്യക്ത്വാ ദേഹം പുനർജ്ജന്മ
നൈതി മാമേതി സോ/ർജ്ജുന! 9

അർജ്ജുനാ! എന്റെ ദിവ്യമായ ജന്മത്തെയും കർമ്മത്തെയും ശരിയായി അറിയുന്നവൻ ദേഹം കൈവിട്ടതിൽപിന്നെ വീണ്ടും ജനിക്കയില്ല. അവൻ എന്നെത്തന്നെ പ്രാപിക്കുന്നു.

വീതാരാഗഭയക്രോധ
മന്മയാ മാമുപാശ്രിതാഃ
ബഹവോ ജ്ഞാനതപസാ
പൂതാ മദ്ഭാവമാഗതാഃ 10

കാമം, ഭയം, ക്രോധം എന്നിവ കൈവിട്ടവരും, എന്നിൽ ത്തന്നെ സ്ഥിരമനസ്സോടുകൂടിയവരും എന്നെ ആശ്രയിക്കുന്നവരും ആയ ഭക്തന്മാരെല്ലാവരും എന്നിൽ സാരൂപ്യം പ്രാപിക്കുന്നവരാകുന്നു.

യേ യഥാ മാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ, സർവശഃ 11

എന്നെ ഏതു രീതിയിൽ ഭജിക്കുന്നുവോ, ആ രീതിയിൽ ത്തന്നെ അവരെ ഞാൻ അനുഗ്രഹിക്കുന്നു. അർജ്ജുനാ! മനുഷ്യരെല്ലാവരും എന്റെ മാർഗ്ഗത്തെത്തന്നെയാണ് അനുവർത്തിക്കുന്നത്.







കാങ്ക്ഷന്തഃ കർമ്മണാം സിദ്ധിം
യജന്ത ഇഹ ദേവതാഃ
ക്ഷിപ്രം ഹി മാനുഷേ ലോകേ
സിദ്ധിർഭവതി കർമ്മജാ 12

ഈ മനുഷ്യലോകത്തിൽ കർമ്മത്തിൽനിന്നുള്ള ഫലം വേഗത്തിൽ സിദ്ധിക്കുന്നതുകൊണ്ടു കർമ്മഫലത്തെ ആഗ്ര ഹിക്കുന്നവർ ഇവിടെ ഇന്ദ്രാദിദേവന്മാരെ ഭജിക്കുന്നു.

ചാതുർവർണ്ണ്യം മയാ സൃഷ്ടം
ഗുണകർമ്മവിഭാഗശഃ
തസ്യ കർത്താരമപി മാം
വിദ്ധ്യകർത്താരമവ്യയം. 13

ഗുണവിഭാഗങ്ങളെയും കർമ്മവിഭാഗങ്ങളെയും അനുസ രിച്ചു നാലുവർണ്ണങ്ങൾ ഞാനാണ് സൃഷ്ടിച്ചിരിക്കുന്നത്. ഞാനാണ് അതിൽ കർത്താവെങ്കിലും ഞാൻ കർത്തൃത്വമില്ലാ ത്തവനും അവ്യയനുമാണെന്നു നീ അറിഞ്ഞാലും.

ന മാം കർമ്മാണി ലിമ്പന്തി
ന മേ കർമ്മഫലേ സ്പൃഹാ
ഇതി മാം യോ ƒഭിജാനാതി
കർമ്മഭിർ ന സ ബദ്ധ്യതേ.

കർമ്മങ്ങൾ എന്നിൽ ചേരുകയില്ല. കർമ്മഫലത്തിൽ എ നിക്ക് ആഗ്രഹമില്ല. എന്നെ ഇപ്രകാരം അറിയുന്നവൻ കർമ്മ ത്താൽ ബദ്ധനാകുന്നതല്ല.











ഏവം ജ്ഞാത്വാ കൃതം കർമ്മ
പൂർവ്വൈരപി മുമുക്ഷുഭിഃ
കുരു കർമ്മൈവ തസ്മാത്ത്വം
പൂർവ്വൈഃ പൂർവ്വതരം കൃതം. 15

ഇപ്രകാരം അറിഞ്ഞിട്ടു മുൻകാലങ്ങളിലും മുമുക്ഷു ക്കൾ കർമ്മം ചെയ്തിരിക്കുന്നു. അതുകൊണ്ട് പൂർവ്വികന്മാർ മുമ്പു ചെയ്തതുപോലെ നീ കർമ്മത്തിൽത്തന്നെ പ്രവേശിച്ചാലും.

കിം കർമ്മ കിമകർമ്മേതി
കവയോ ƒപ്യത്ര മോഹിതാഃ
തത്തേകർമ്മപ്രവക്ഷ്യാമി
യജ്ഞാത്വാ മോക്ഷ്യസേƒശുഭാത് 16

കർമ്മം എന്ത്, അകർമ്മം എന്ത് എന്നു വകതിരിക്കുവാൻ വയ്യാതെ പണ്ഡിതന്മാർകൂടിയും സംഭ്രമിക്കുന്നു. അതുകൊ ണ്ട് കർമ്മമേതെന്ന് ഞാൻ നിന്നോട് പറയാം. അത് അറിയു മ്പോൾ പാപത്തിൽ നിന്നു നിനക്കു മോചനം കിട്ടും.

കർമ്മണോ ഹ്യപി ബോദ്ധവ്യം
ബോദ്ധവ്യം ച വികർമ്മണഃ
അകർമ്മണശ്ച ബോദ്ധവ്യം
ഗഹനാ കർമ്മണോ ഗതിഃ 17

കർമ്മത്തെ അറിയേണ്ടതുപോലെ കർമ്മമല്ലാത്തതിനേയും അറിയണം. കർമ്മമില്ലായ്മയേയും അറിയേണ്ടതുണ്ട്. കർമ്മ ത്തിന്റെ പോക്ക് അറിയാൻ വയ്യാത്തതാണ്.




കർമ്മണ്യകർമ്മ യഃ പശ്യേ-
ദകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു
സ യുക്തഃ കൃത്സ്ന കർമ്മകൃത് 18

കർമ്മത്തിൽ അകർമ്മം കാണുകയും, അകർമ്മത്തിൽ കർമ്മത്തെകാണുകയും ചെയ്യുന്നവൻ പണ്ഡിതനും, യോഗിയും എല്ലാകർമ്മങ്ങളും ചെയ്യുന്നവനുമാണ്.

യസ്യ സർവ്വേ സമാരംഭാഃ
കാമസങ്കല്പവർജ്ജിതാഃ
ജ്ഞാനാഗ്നിദഗ്ദ്ധകർമ്മാണം
തമാഹുഃ പണ്ഡിതം ബുധാഃ 19

ഏതൊരുവന്റെ ഏതൊരു കർമ്മവും ഫലാപേക്ഷയോ അഭിമാനമോ കൂടാതെയിരിക്കുന്നുവോ, അവന്റെ കർമ്മങ്ങൾ ജ്ഞാനാഗ്നിയിൽ ദഹിച്ചതാകയാൽ അവനെ ജ്ഞാനികൾ പണ്ഡിതൻ എന്നുവിളിക്കുന്നു.

ത്യക്ത്വാ കർമ്മഫലാസംഗം
നിത്യതൃപ്തോ നിരാശ്രയഃ
കർമ്മണ്യഭിപ്രവൃത്തോഽപി
നൈവ കിംചിത് കരോതി സഃ 20

കർമ്മഫലത്തിൽ ആസക്തിയില്ലാതെ, എപ്പോഴും സംതൃപ്തിയോടും ആരെയും ആശ്രയിക്കാതെയും കർമ്മത്തിൽ ശരിയായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവൻ കർമ്മമൊന്നും ചെയ്യാത്തവനാണ്.





നിരാശീർയതചിത്താത്മാ
ത്യക്തസർവ്വപരിഗ്രഹഃ
ശാരീരം കേവലം കർമ്മ
കുർവ്വൻ നാപ്നോതികില്ബിഷം. 21

ഒന്നിലും ആശയില്ലാതെ, മനസ്സിനേയും ശരീരത്തേയും കീഴടക്കി, സർവസുഖാനുഭവങ്ങളെയും പരിത്യജിച്ച് വെറും ശരീരംകൊണ്ടു കർമ്മംചെയ്യുന്നവനെ പാപം ബാധിക്കയില്ല.

യദൃച്ഛാലാഭസംതുഷ്ടോ
ദ്വന്ദ്വാതീതോ വിമത്സരഃ
സമഃ സിദ്ധാവസിദ്ധൗ ച
കൃത്വാപി ന നിബധ്യതേ. 22

ആഗ്രഹിക്കാതെ വല്ലതും എപ്പോഴെങ്കിലും കിട്ടുന്നതുകൊണ്ടു സന്തുഷ്ടനായും, ശീതോഷ്ണങ്ങൾ, സുഖദുഃഖങ്ങൾ എന്നീ ദ്വന്ദ്വങ്ങളിൽനിന്ന് അകന്നവനായും മത്സരഹീനനായും ലാഭത്തിലും നഷ്ടത്തിലും ഒരേഭാവത്തോടുകൂടിയവനായുമിരിക്കുന്നവൻ കർമ്മം ചെയ്താലും ബദ്ധനാകയില്ല.

ഗതസംഗസ്യ മുക്തസ്യ
ജ്ഞാനാവസ്ഥിതചേതസഃ
യജ്ഞായാചരതഃ കർമ്മ
സമഗ്രം പ്രവിലീയതേ. 23

ഫലാസക്തിയില്ലാതെ ദേഹാഭിമാനം വെടിഞ്ഞു ജ്ഞാനത്തിൽ ഊന്നിയുറച്ച മനസ്സോടുകൂടി യജ്ഞത്തിനായി(ലോ

കഹിതത്തിനായി) ചെയ്യുന്ന കർമ്മം മുഴുവൻ ബ്രഹ്മത്തിൽ ലയിക്കുന്നു.

ബ്രഹ്മാർപ്പണം ബ്രഹ്മഹവിർ-
ബ്രഹ്മാഗ്നൗ ബ്രഹ്മണാ ഹുതം
ബ്രഹ്മൈവ തേന ഗന്തവ്യം
ബ്രഹ്മകർമ്മസമാധിനാ. 24

അർപ്പണം ബ്രഹ്മമാണ്; ഹവിസ്സും ബ്രഹ്മം; അഗ്നിയും ബ്രഹ്മം; ഹോമിക്കുന്നവനും ബ്രഹ്മം; ഹോമക്രിയയും ബ്രഹ്മം. ഇങ്ങനെ കർമ്മങ്ങളിൽ സർവത്ര ബ്രഹ്മത്തെ കാണുന്നവർ ബ്രഹ്മത്തെത്തന്നെ പ്രാപിക്കുന്നു.

ദൈവമേവാപരേ യജ്ഞം
യോഗിനഃ പര്യുപാസതേ
ബ്രഹ്മാഗ്നാവപരേ യജ്ഞം
യജ്ഞേനൈവോപജുഹ്വതി. 25

ചില യോഗികൾ ദേവപ്രീതിക്കായുള്ള യജ്ഞത്തെ അനുഷ്ഠിക്കുന്നു; വേറെ ചിലർ അവർതന്നെ അവരുടെ ആത്മാവിനെ ബ്രഹ്മാഗ്നിയിൽ ഹോമിക്കുന്നു.

ശ്രോത്രാദീനീന്ദ്രിയാണ്യന്യേ
സംയമാഗ്നിഷു ജുഹ്വതി.
ശബ്ദാദീൻ വിഷയാനന്യ
ഇന്ദ്രിയാഗ്നിഷു ജുഹ്വതി. 26





ചിലർ ചെവി തുടങ്ങിയ ഇന്ദ്രിയങ്ങളെ സംയമാഗ്നിയിൽ ഹോമിക്കുന്നു; ചിലർ ശബ്ദം മുതലായ വിഷയങ്ങളെ ഇന്ദ്രിയാഗ്നിയിൽ ഹോമിക്കുന്നു.

സർവ്വാണിന്ദ്രിയകർമ്മാണി
പ്രാണകർമ്മാണിചാപരേ
ആത്മസംയമയോഗാഗ്നൗ
ജുഹ്വതി ജ്ഞാനദീപിതേ. 27

വേറെ ചിലർ കർമ്മേന്ദ്രിയങ്ങളുടെയും ജ്ഞാനേന്ദ്രിയങ്ങളുടെയും പ്രാണങ്ങളുടേയും വ്യാപാരങ്ങളെയെല്ലാം ജ്ഞാനത്താൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന ആത്മസംയമമെന്ന യോഗാഗ്നിയിൽ ഹോമിക്കുന്നു.

ദ്രവ്യയജ്ഞാസ്തപോയജ്ഞാ
യോഗയജ്ഞാസ്തഥാപരേ
സ്വാധ്യായജ്ഞാനയജ്ഞാശ്ച
യതയഃ സംശിതവ്രതാഃ 28

ചിലർ ദ്രവ്യംകൊണ്ടു യജ്ഞംചെയ്യുന്നവരാണ്. ചിലരുടെ യജ്ഞം തപസ്സുകൊണ്ടാണ്. ചിലർ ചിത്തവൃത്തിയെ നിരോധിക്കുന്നതായ യോഗയജ്ഞത്തിൽ പ്രവർത്തിക്കുന്നു. ചില യതികൾ ഘോരവ്രതം അനുഷ്ഠിക്കുന്നു. അർത്ഥബോധത്തോടുകൂടി വേദാദ്ധ്യയനം ചെയ്യുന്നതായ യജ്ഞത്തിലാണ് മറ്റു ചിലർ വർത്തിക്കുന്നത്.

അപാനേ ജുഹ്വതി പ്രാണം
പ്രാണേ *f*പാനം തഥാപരേ
പ്രാണാപാനഗതീ രുദ്ധ്വാ
പ്രാണായാമപരായണാഃ 29

അപരേ നിയതാഹാരാഃ
പ്രാണാൻ പ്രാണേശു ജുഹ്വതി
സർവ്വേ*f*പ്യേതേ യജ്ഞവിദോ
യജ്ഞക്ഷപിതകല്മഷാഃ. 30

യജ്ഞശിഷ്ടാമൃതഭുജോ
യാന്തി ബ്രഹ്മ സനാതനം
നായം ലോകോ*f*സ്ത്യയജ്ഞസ്യ
കുതോ *f*ന്യഃ കുരുസത്തമ. 31

ചിലർ അപാനനിൽ പ്രാണനേയും പ്രാണനിൽ അപാനനേയും ഹോമിക്കുന്നു. ചിലർ പ്രാണനേയും അപാനനേയും നിരോധിച്ചു പ്രാണായാമത്തിൽ തല്പരരാണ്. ചിലർ ആഹാരത്തെ പരിമിതമാക്കി പ്രാണങ്ങളെ പ്രാണങ്ങളിൽ ഹോമിക്കുന്നു.

ഇവരെല്ലാവരും യജ്ഞത്തെക്കുറിച്ചു നല്ലവണ്ണം അറിയുന്നവരും യജ്ഞത്താൽ പാപം നശിച്ചവരുമാണ്. അമൃതതുല്യമായ യജ്ഞശിഷ്ടത്തെ അനുഭവിക്കുന്നവൻ ബ്രഹ്മത്തെ പ്രാപിക്കുന്നു. യജ്ഞം ചെയ്യാത്തവന് ഈ ലോകത്തിൽ സ്ഥാനമില്ല. പരലോകത്തിൽ പിന്നെ എങ്ങനെയുണ്ടാകും?





ഏവം ബഹുവിധാ യജ്ഞാ
വിതതാ ബ്രഹ്മണോ മുഖേ
കർമ്മജാൻ വിദ്ധി താൻ സർവ്വാ-
നേവം ജ്ഞാത്വാ വിമോക്ഷ്യസേ 32

ഇങ്ങനെ പലേതരം യജ്ഞങ്ങൾ വേദവാക്യങ്ങളാൽ വിസ്തൃതമായിരിക്കുന്നുണ്ട്. ഇവ മുഴുവനും കർമ്മത്തിൽ നിന്നാണുണ്ടാകുന്നത്. ഇതറിഞ്ഞാൽ നീ മുക്തനാകും.

ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാത്
ജ്ഞാനയജ്ഞഃ പരന്തപ!
സർവ്വം കർമ്മാഖിലം പാർത്ഥ!
ജ്ഞാനേ പരിസമാപ്യതേ. 33

ദ്രവ്യമയമായ യജ്ഞത്തെക്കാൾ ജ്ഞാനമയമായ യജ്ഞമാണ് ശ്രേഷ്ഠം. സർവകർമ്മങ്ങളും അങ്ങനെതന്നെ ജ്ഞാനത്തിലാണ് ചെന്നുചേരുന്നത്.

തദ്വിദ്ധി പ്രണിപാതേന
പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തി തേ ജ്ഞാനം
ജ്ഞാനിനസ്തത്ത്വദർശിനഃ 34

നമസ്കാരത്താലും ശുശ്രൂഷയാലും തുടർന്ന ചോദ്യങ്ങളാലും നിനക്ക് അത് അറിയാവുന്നതാണ്. തത്ത്വദർശികളായ ജ്ഞാനികൾ നിനക്കു ജ്ഞാനോപദേശം ചെയ്തുതരും.

യൽ ജ്ഞാത്വാ ന പുനർമ്മോഹ-
മേവം യാസ്യസിപാണ്ഡവ!
യേന ഭൂതാന്യശേഷേണ
ദ്രക്ഷ്യസ്യാത്മന്യഥോ മയി. 35

ആ ജ്ഞാനം നിനക്കുണ്ടായാൽ, അല്ലയോ അർജ്ജുനാ! പിന്നീട് ഇത്തരം മോഹം(മനസ്സംഭ്രമം)നിനക്കുണ്ടാകയില്ല. അപ്പോൾ സർവഭൂതങ്ങളെയും നിന്നിൽതന്നെയും പിന്നെ എന്നിലും നീ കാണും.

അപി ചേദസി പാപേഭ്യഃ
സർവേഭ്യഃപാപകൃത്തമഃ
സർവ്വം ജ്ഞാനപ്ലവേനൈവ
വൃജിനം സംതരിഷ്യസി. 36

നീ എല്ലാ പാപികളേയുംകാൾ ഏറ്റവും വലിയ പാപിയായിരുന്നാലും ആ പാപസഞ്ചയത്തെ ജ്ഞാനമാകുന്ന തോണികൊണ്ട് കടന്നുചെല്ലുക.

യഥൈധാംസി സമിദ്ധോഗ്നിർ-
ഭസ്മസാത് കുരുതേƒർജ്ജുന!
ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി
ഭസ്മസാത് കുരുതേ തഥാ. 37

ഉജ്ജ്വലിക്കുന്ന അഗ്നി വിറകുകൊള്ളികളെ എങ്ങനെ ഭസ്മീകരിക്കുന്നുവോ, അങ്ങനെതന്നെ ജ്ഞാനാഗ്നി കർമ്മങ്ങ





ളെയെല്ലാം ചാമ്പലാക്കിത്തീർക്കുന്നു.

ന ഹി ജ്ഞാനേന സദൃശം
പവിത്രമിഹ വിദ്യതേ
തത് സ്വയം യോഗസംസിദ്ധഃ
കാലേനാത്മനി വിന്ദതി. 38

ലോകത്തിൽ ജ്ഞാനംപോലെ വിശിഷ്ടമായി മറ്റൊന്നില്ല. കർമ്മയോഗത്താൽ സിദ്ധിയെ പ്രാപിച്ചവൻ കാലക്രമത്തിൽ ആ ജ്ഞാനത്തെ തന്റേതാക്കുന്നു.

ശ്രദ്ധാവാൻലഭതേ ജ്ഞാനം
തത്പരഃ സംയതേന്ദ്രിയഃ
ജ്ഞാനം ലബ്ധ്വാ പരാം ശാന്തി-
മചിരേണാധിഗച്ഛതി. 39

ശ്രദ്ധയോടുകൂടിയവനും താല്പര്യമുള്ളവനും, ഇന്ദ്രിയങ്ങളെ കീഴടക്കിയവനുമായവൻ ജ്ഞാനം നേടീട്ട് ഉൽകൃഷ്ടമായ ശാന്തിയെ ഉടൻതന്നെ പ്രാപിക്കുന്നു.

അജ്ഞശ്ചാശ്രദ്ദധാനശ്ച
സംശയാത്മാ വിനശ്യതി
നായം ലോകോ ƒസ്തി ന പരോ
ന സുഖം സംശയാത്മനഃ 40

അജ്ഞനും അവിശ്വാസിയും സംശയാത്മാവും നശിച്ചു

പോകുന്നു. എപ്പോഴും സംശയിച്ചുകൊണ്ടിരിക്കുന്നവന് ഇഹ ലോകമാവട്ടെ, പരലോകമാവട്ടെ, സുഖമാവട്ടെ ഇല്ല.

യോഗസന്ന്യസ്തകർമ്മാണം
ജ്ഞാനസംഛിന്നസംശയം
ആത്മവന്തം ന കർമ്മാണി
നിബധ്നന്തി ധനഞ്ജയ! 41

അർജ്ജുനാ! യോഗത്താൽ കർമ്മങ്ങളെയെല്ലാം ഈശ്വരങ്കൽ സമർപ്പിച്ച് ജ്ഞാനത്താൽ സംശയങ്ങളെല്ലാം അറുത്തുകളഞ്ഞ് ആത്മചിന്തയോടുകൂടിയിരിക്കുന്നവനെ കർമ്മങ്ങൾ ബന്ധിക്കയില്ല.

തസ്മാദജ്ഞാനസംഭൂതം
ഹൃത്സ്ഥം ജ്ഞാനാസിനാത്മനഃ
ഛിത്ത്വൈനം സംശയം യോഗ
മാതിഷ്ഠോത്തിഷ്ഠ ഭാരത. 42

അതുകൊണ്ട്, അല്ലയോ അർജ്ജുനാ! നിന്നിലുള്ള അജ്ഞാനത്തിൽനിന്നുണ്ടായി മനസ്സിൽ നിൽക്കുന്ന ഈ സംശയത്തെ ജ്ഞാനഖഡ്ഗംകൊണ്ടു ഛേദിച്ച് കർമ്മയോഗം അനുഷ്ഠിച്ചാലും! എഴുന്നേറ്റാലും!

ജ്ഞാനകർമ്മസന്ന്യാസയോഗമെന്ന
നാലാമദ്ധ്യായം സമാപ്തം.



# അഞ്ചാം അദ്ധ്യായം

## സന്ന്യാസയോഗം

**അർജ്ജുനൻ പറഞ്ഞു:**

സന്ന്യാസം കർമ്മണാം കൃഷ്ണ!
പുനർയോഗം ച ശംസസി
യത്ശ്രേയ ഏതയോരേകം
തന്മേ ബ്രൂഹി സുനിശ്ചിതം. 1

അല്ലയോ കൃഷ്ണാ! കർമ്മപരിത്യാഗത്തെപ്പറ്റിയും പിന്നീട് കർമ്മയോഗത്തെപ്പറ്റിയും അങ്ങ് ഉപദേശിക്കുന്നു. ഇവയിൽ ഏതാണോ ശ്രേയസ്സായിട്ടുള്ളത് അതൊന്നുമാത്രം നിശ്ചയപ്പെടുത്തിപ്പറഞ്ഞാലും.

**കൃഷ്ണൻ പറഞ്ഞു:**

സന്ന്യാസഃ കർമ്മയോഗശ്ച
നിഃശ്രേയസകരാവുഭൗ
തയോസ്തു കർമ്മസന്ന്യാസാത്
കർമ്മയോഗോ വിശിഷ്യതേ 2

സന്ന്യാസവും കർമ്മയോഗവും രണ്ടും ശ്രേയസ്കരം തന്നെയെങ്കിലും അവയിൽ കർമ്മയോഗം കർമ്മപരിത്യാഗത്തെക്കാൾ ശ്രേഷ്ഠമാണ്.





ജ്ഞേയഃ സ നിത്യസന്ന്യാസീ
യോ ന ദ്വേഷ്ടി ന കാങ്ക്ഷതി
നിർദ്വന്ദ്വോ ഹി മഹാബാഹോ!
സുഖം ബന്ധാത് പ്രമുച്യതേ 3

യാതൊന്നും ആഗ്രഹിക്കാതേയും ആരെയും ദ്വേഷിക്കാതെയും സുഖദുഃഖാദിദ്വന്ദ്വങ്ങൾ ബാധിക്കാതെയുമിരിക്കുന്നവൻ നിത്യസന്ന്യാസിയാണെന്നും അവൻ ബന്ധത്തിൽനിന്നു സസുഖം മുക്തനായിത്തീരുന്നുവെന്നും അറിഞ്ഞാലും.

സാംഖ്യയോഗൗ പൃഥഗ്ബാലാഃ
പ്രവദന്തി ന പണ്ഡിതാഃ
ഏകമപ്യാസ്ഥിതഃ സമ്യ-
ഗുഭയോർവിന്ദതേ ഫലം 4

അജ്ഞന്മാർ ജ്ഞാനയോഗം കർമ്മയോഗത്തിൽ നിന്നു വേർപെട്ടതാണെന്നു പറയുന്നു. പണ്ഡിതന്മാർ അങ്ങനെ പറയുകയില്ല. ഇതിൽ ഏതെങ്കിലുമൊന്നിൽ ശരിയായി ഉറച്ചു നിൽക്കുന്നവൻ രണ്ടിന്റെയും ഫലം അനുഭവിക്കുന്നു.

യത്സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം
തദ്യോഗൈരപി ഗമ്യതേ
ഏകം സാംഖ്യം ച യോഗം ച
യഃ പശ്യതി സ പശ്യതി 5

ജ്ഞാനികൾ പ്രാപിക്കുന്ന ആ സ്ഥാനത്തെത്തന്നെയാണ് കർമ്മയോഗികളും പ്രാപിക്കുന്നത്. ജ്ഞാനയോഗവും









കർമ്മയോഗവും ഒന്നുതന്നെയെന്നു കാണുന്നവനാരോ അവനാണ് സത്യം കാണുന്നവൻ.

സന്ന്യാസസ്തു മഹാബാഹോ!
ദുഃഖമാപ്തുമയോഗതഃ
യോഗയുക്തോ മുനിർബ്രഹ്മ
നചിരേണാധിഗച്ഛതി 6

അർജ്ജുനാ! കർമ്മയോഗംകൂടാതെ സന്ന്യാസത്തെ പ്രാപിക്കുവാൻ പ്രയാസമുണ്ട്. കർമ്മയോഗിയായ സന്ന്യാസി വേഗത്തിൽ ബ്രഹ്മത്തെ പ്രാപിക്കുന്നു.

യോഗയുക്തോ വിശുദ്ധാത്മാ
വിജിതാത്മാ ജിതേന്ദ്രിയഃ
സർവ്വഭൂതാത്മഭൂതാത്മ
കുർവ്വന്നപി ന ലിപ്യതേ 7

പരിശുദ്ധനായും മനസ്സിനെ കീഴടക്കിയവനായും ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചവനായും സർവപ്രാണികളിലും സമഭാവനയോടുകൂടിയവനായുമിരിക്കുന്നവൻ കർമ്മയോഗിയായിരുന്നാലും അവനെ കർമ്മം ബാധിക്കയില്ല.

നൈവ കിംചിത് കരോമീതി
യുക്തോ മന്യേത തത്ത്വവിത്
പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്ര-
ന്നശ്നൻ ഗച്ഛൻ സ്വപൻ ശ്വസൻ 8





പ്രലപൻ വിസൃജൻ ഗൃഹ്ണ-
ന്നുന്മിഷന്നിമിഷന്നപി
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഷു
വർത്തന്ത ഇതി ധാരയൻ 9

തത്ത്വജ്ഞനായ കർമ്മയോഗി കാണുകയും, കേൾക്കുകയും, തൊടുകയും, മണക്കുകയും, ഉണ്ണുകയും, നടക്കുകയും, ഉറങ്ങുകയും, ശ്വസിക്കുകയും, സംസാരിക്കുകയും, മലമൂത്രങ്ങൾ വിസർജ്ജിക്കുകയും, മിഴിക്കുകയും, ചിമ്മുകയും, ഗ്രഹിക്കുകയും ചെയ്യുമ്പോൾ അതെല്ലാം ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവർത്തിക്കയാണെന്നറിഞ്ഞു താൻ ഒന്നും തന്നെ പ്രവർത്തിക്കുന്നില്ലെന്നു കരുതുന്നു.

ബ്രഹ്മണ്യാധായ കർമ്മാണി
സങ്ഗം ത്യക്ത്വാ കരോതി യഃ
ലിപ്യതേ ന സ പാപേന
പദ്മപത്രമിവാംഭസാ 10

ഈശ്വരാർപ്പണമായി ഫലേച്ഛകൂടാതെ കർമ്മങ്ങൾ അനുഷ്ഠിക്കുന്നവനെ, താമരയിലയിലെ വെള്ളമെന്നപോലെ പാപം ബാധിക്കുന്നില്ല.

കായേന മനസാ ബുദ്ധ്യാ
കേവലൈരിന്ദ്രിയൈരപി
യോഗിനഃ കർമ്മ കുർവ്വന്തി
സങ്ഗം ത്യക്ത്വാത്മശുദ്ധയേ 11





കർമ്മയോഗികൾ ഫലകാമംകൂടാതെ അഭിമാനഹീനമായി ശരീരംകൊണ്ടും മനസ്സുകൊണ്ടും വാക്കുകൊണ്ടും ഇന്ദ്രിയങ്ങൾകൊണ്ടും ആത്മശുദ്ധിക്കായി കർമ്മം ചെയ്യുന്നു.

യുക്തഃ കർമ്മഫലം ത്യക്ത്വാ
ശാന്തിമാപ്നോതി നൈഷ്ഠികീം
അയുക്തഃ കാമകാരേണ
ഫലേ സക്തോ നിബധ്യതേ 12

കർമ്മയോഗി, കർമ്മഫലത്തെയെല്ലാം പരിത്യജിച്ച് നിത്യശാന്തിയെ പ്രാപിക്കുന്നു. കർമ്മയോഗിയല്ലാത്തവൻ കാമത്തോടെ കർമ്മംചെയ്ത് ഫലത്തിൽ ആഗ്രഹിച്ച് ബദ്ധനായിത്തീരുന്നു.

സർവ്വകർമ്മാണി മനസാ
സന്ന്യസ്യാസ്തേ സുഖം വശീ
നവദ്വാരേ പുരേ ദേഹി
നൈവ കുർവ്വൻ ന കാരയൻ 13

ദേഹേന്ദ്രിയങ്ങളെ കീഴടക്കിയവൻ, മനസ്സുകൊണ്ട് എല്ലാ കർമ്മങ്ങളേയും ത്യജിച്ചു ചെയ്യുന്നവനോ, ചെയ്യിപ്പിക്കുന്നവനോ അല്ലാതെ, നവദ്വാരങ്ങളോടുകൂടിയ പട്ടണത്തിൽ(ശരീരത്തിൽ)സസുഖം വർത്തിക്കുന്നു.

ന കർത്തൃത്വം ന കർമ്മാണി
ലോകസ്യ സൃജതി പ്രഭുഃ

ന കർമ്മഫലസംയോഗം
സ്വഭാവസ്തു പ്രവർത്തതേ 14

ദൈവം പ്രാണികൾക്കായി കർത്തൃത്വത്തെയാവട്ടെ കർമ്മത്തെയാവട്ടെ സൃഷ്ടിക്കുന്നില്ല. അവരെ കർമ്മഫലത്തോടു യോജിപ്പിക്കുന്നതുമില്ല. പ്രകൃതിയാണു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്.

നാദത്തേ കസ്യചിത് പാപം
ന ചൈവ സുകൃതം വിഭുഃ
അജ്ഞാനേനാവൃതം ജ്ഞാനം
തേന മുഹ്യന്തി ജന്തവഃ 15

ദൈവം ഏതൊരുവന്റെയും പാപത്തെയാവട്ടെ പുണ്യത്തേയാവട്ടെ ഗ്രഹിക്കുന്നില്ല. ജ്ഞാനം അജ്ഞാനത്താൽ മറഞ്ഞുകിടക്കുന്നു. അതുകൊണ്ടാണ് ജീവികൾ മോഹിച്ചുപോകുന്നത്.

ജ്ഞാനേന തു തദജ്ഞാനം
യേഷാം നാശിതമാത്മനഃ
തേഷാമാദിത്യവജ്ജ്ഞാനം
പ്രകാശയതി തത്പരം 16

ആത്മികജ്ഞാനത്താൽ അജ്ഞാനത്തെ നശിപ്പിച്ചവരുടെ ജ്ഞാനം സൂര്യൻ വസ്തുക്കളെയെന്നപോലെ പരമാത്മാവിനെ പ്രകാശിപ്പിക്കുന്നു.





തദ്ബുദ്ധയസ്തദാത്മാന-
സ്തന്നിഷ്ഠാസ്തത് പരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിം
ജ്ഞാനനിർധൂതകല്മഷാഃ 17

പരമാത്മാവിനെ, അറിയുകയും, ആ പരമാത്മാവിൽത്തന്നെ വിചാരിക്കുകയും, അതിൽത്തന്നെ പ്രവർത്തിക്കുകയും, അതിനെത്തന്നെ ആഗ്രഹിക്കുകയും ചെയ്യുന്നവൻ ജ്ഞാനത്താൽ പാപം നശിച്ചു. പുനർജ്ജന്മമില്ലാത്ത അവസ്ഥയെ പ്രാപിക്കുന്നു.

വിദ്യാവിനയസമ്പന്നേ
ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച
പണ്ഡിതാഃ സമദർശിനഃ 18

വിദ്യകൊണ്ടും വിനയംകൊണ്ടും സമ്പന്നനായ ബ്രാഹ്മണനേയും, പശുവിനേയും, ആനയേയും, പട്ടിയേയും, ചണ്ഡാലനേയും ഒരേഭാവത്തിൽ കാണുന്നവരാണ് ജ്ഞാനികൾ.

ഇഹൈവ തൈർജ്ജിതഃ സർഗ്ഗോ
യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ
തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ 19

മനസ്സ് സമഭാവത്തിൽത്തന്നെ ഉറച്ചുനിൽക്കുന്നവർക്ക് ഈ ജീവിതകാലത്തുതന്നെ രണ്ടെന്ന ഭാവം ഇല്ലാതാകുന്നു. ബ്രഹ്മം നിർദ്ദോഷമായി സമഭാവത്തിൽ വർത്തിക്കുന്നതിനാൽ ഈ സമദർശികളും ബ്രഹ്മത്വത്തിൽതന്നെ സ്ഥിതി ചെയ്യുന്നവരാണ്.

ന പ്രഹൃഷ്യേത് പ്രിയം പ്രാപ്യ
നോദ്വിജേത് പ്രാപ്യ ചാപ്രിയം
സ്ഥിരബുദ്ധിരസംമൂഢോ
ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ 20

സ്ഥിരബുദ്ധിയോടുകൂടി മോഹമില്ലാത്തവനായി, ബ്രഹ്മത്തെ അറിഞ്ഞ്, ബ്രഹ്മത്തിൽ വർത്തിക്കുന്നവൻ പ്രിയമായിട്ടുള്ളതു കിട്ടുമ്പോൾ സന്തോഷിക്കയോ അപ്രിയമായുള്ളവ സംഭവിക്കുമ്പോൾ വിഷാദിക്കയോ ചെയ്യുന്നില്ല.

ബാഹ്യസ്പർശേഷസക്താത്മാ
വിന്ദത്യാത്മനി യത്സുഖം
സ ബ്രഹ്മയോഗയുക്താത്മാ
സുഖമക്ഷയമശ്നുതേ. 21

ബാഹ്യവിഷയങ്ങളിൽ കാമമില്ലാത്തവൻ ആത്മികസുഖം അനുഭവിക്കുന്നു. അവൻതന്നെയാണ് ബ്രഹ്മധ്യാനത്തിൽ ലയിച്ച് അക്ഷയമായ സുഖം നേടുന്നത്.





യേ ഹി സംസ്പർശജാ ഭോഗാ
ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൗന്തേയ!
ന തേഷു രമതേ ബുധഃ 22

അർജ്ജുനാ! വിഷയേന്ദ്രിയങ്ങളിലുണ്ടാകുന്ന അനുഭവങ്ങൾ ആദിയും അവസാനവുമുള്ളവയാകയാൽ ദുഃഖകാരണങ്ങൾതന്നെയാണ്. ജ്ഞാനി ഈ അനുഭവങ്ങളെ കാമിക്കയില്ല.

ശക്നോതീഹൈവ യഃ സോഢും
പ്രാക്ശരീരവിമോക്ഷണാത്
കാമക്രോധോദ്ഭവം വേഗം
സ യുക്തഃ സ സുഖീ നരഃ 23

ശരീരത്തിന്റെ വേർപാടുവരെ കാമക്രോധങ്ങളാലുണ്ടാകുന്ന മനഃക്ഷോഭത്തെ ഈ ജീവിതത്തിൽത്തന്നെ സഹിക്കുവാൻ ശക്തനായുള്ളവനാണ് കർമ്മയോഗി. അവനാണ് സുഖം അനുഭവിക്കുന്നവൻ; അവനാണ് മനുഷ്യൻ.

യോന്തസ്സുഖോ ഽന്തരാരാമ-
സ്തഥാന്തർജ്യോതിരേവ യഃ
സ യോഗീ ബ്രഹ്മനിർവ്വാണം
ബ്രഹ്മഭൂതോ ഽധിഗച്ഛതി. 24







ആത്മാവിൽത്തന്നെ സുഖിക്കയും ആത്മാവിൽത്തന്നെ ക്രീഡിക്കയും ആത്മാവിൽത്തന്നെ പ്രകാശിക്കയും ചെയ്യുന്നവൻ ബ്രഹ്മമായിത്തീർന്ന് ബ്രഹ്മത്തിൽ ലയിക്കുന്നു.

ലഭന്തേ ബ്രഹ്മനിർവ്വാണ-
മൃഷയഃ ക്ഷീണകല്മഷാഃ
ഛിന്നദ്വൈധാ യതാത്മാനഃ
സർവ്വഭൂതഹിതോ രതാഃ 25

പാപഹീനരും, രണ്ടെന്നഭാവമില്ലാത്തവരും മനസ്സിനെ കീഴടക്കിയവരും, സർവപ്രാണികളുടെയും നന്മയിൽ സന്തോഷിക്കുന്നവരുമായ ഋഷികൾ ബ്രഹ്മാനന്ദത്തെ പ്രാപിക്കുന്നു.

കാമക്രോധവിയുക്താനാം
യതീനാം യതചേതസാം
അഭിതോബ്രഹ്മനിർവ്വാണം
വർത്തതേ വിദിതാത്മനാം. 26

രാഗദ്വേഷങ്ങൾ വെടിഞ്ഞവരും മനസ്സിനെ കീഴടക്കിയവരും ആത്മാവിനെ അറിഞ്ഞവരുമായ യതികൾ ഇഹത്തിലും പരത്തിലും മുക്തിയെ പ്രാപിക്കുന്നു.

സ്പർശാൻ കൃത്വാ ബഹിർബാഹ്യാം
ശ്ചക്ഷുശ്ചൈവാന്തരേഭ്രുവോഃ
പ്രാണാപാനൗ സമൗ കൃത്വാ
നാസാഭ്യന്തരചാരിണൗ. 27













യതേന്ദ്രിയമനോബുദ്ധിർ-
മുനിർമോക്ഷപരായണഃ
വിഗതേച്ഛാഭയക്രോധോ
യഃ സദാ മുക്ത ഏവ സഃ 28

മോക്ഷത്തെ ആഗ്രഹിച്ച്, ബാഹ്യവിഷയങ്ങളെ അകറ്റിക്കളഞ്ഞ് പുരികങ്ങൾക്കിടയിൽ മിഴികൾ നിർത്തി മൂക്കിനുള്ളിൽക്കൂടി സഞ്ചരിക്കുന്ന പ്രാണവായുവിനെയും അപാനവായുവിനെയും ഒരേ സ്ഥിതിയിലാക്കി ഇന്ദ്രിയങ്ങളെയും മനസ്സിനെയും ബുദ്ധിയെയും സ്ഥിരമായി നിയന്ത്രിച്ച് രാഗമോ ദ്വേഷമോ ഭയമോ ഇല്ലാതിരിക്കുന്നവൻ മുക്തൻ തന്നെ.

ഭോക്താരം യജ്ഞതപസാം
സർവ്വലോകമഹേശ്വരം
സുഹൃദം സർവ്വഭൂതാനാം
ജ്ഞാത്വാ മാം ശാന്തിമൃച്ഛതി. 29

യജ്ഞങ്ങളേയും തപസ്സുകളേയും അനുഭവിക്കുന്നവനും, സർവലോകത്തിനും മഹേശ്വരനും സർവപ്രാണികളുടേയും സുഹൃത്തുമായിരിക്കുന്ന എന്നെ അറിഞ്ഞിട്ട് ശാന്തിയെ പ്രാപിക്കുന്നു.

സന്ന്യാസയോഗം എന്ന
അഞ്ചാമദ്ധ്യായം സമാപ്തം.













# ആറാം അദ്ധ്യായം

# ആത്മസംയമയോഗം

**കൃഷ്ണൻ പറഞ്ഞു:**

അനാശ്രിതഃ കർമ്മഫലം
കാര്യം കർമ്മ കരോതി യഃ
സ സന്ന്യാസീ ച യോഗീ ച
ന നിരഗ്നിർ ന ചാക്രിയഃ 1

കർമ്മഫലത്തെ ആശ്രയിക്കാതെ, കർമ്മത്തിനായി മാത്രം കർമ്മം ചെയ്യുന്നവനാണ് സന്ന്യാസിയും കർമ്മയോഗിയുമായുള്ളവൻ. വിധിപ്രകാരമുള്ള കർമ്മങ്ങളെ ത്യജിച്ചവനോ, കർമ്മമൊന്നും ചെയ്യാതിരിക്കുന്നവനോ അല്ല സന്ന്യാസി.

യം സന്ന്യാസമിതി പ്രാഹുർ-
യോഗം തം വിദ്ധി പാണ്ഡവ
ന ഹ്യസന്ന്യസ്തസങ്കല്പോ
യോഗീ ഭവതി കശ്ചന. 2

ഏതൊന്നിനെ സന്ന്യാസം എന്നു പറയുന്നുവോ അതുതന്നെയാണ് നിഷ്കാമകർമ്മയോഗം എന്നു നീ അറിഞ്ഞാലും. ഫലസങ്കല്പത്തെ പരിത്യജിക്കാത്ത ആർക്കുംതന്നെ കർമ്മയോഗിയായിത്തീരുവാൻ കഴിയുകയില്ല.













ആരുരുക്ഷോർമുനേർയോഗം
കർമ്മ കാരണ മുച്യതേ
യോഗാരൂഢസ്യ തസ്യൈവ
ശമഃ കാരണമുച്യതേ. 3

നിഷ്കാമകർമ്മയോഗത്തെ പ്രാപിക്കുവാൻ ആഗ്രഹിക്കുന്ന മുനിക്കു സകാമകർമ്മം കാരണമായിത്തീരുന്നു. ആ യോഗത്തെ പ്രാപിച്ചുകഴിഞ്ഞ മുനിക്കു വിഷയനിവൃത്തി കാരണമായിത്തീരുന്നു.

യദാ ഹി നേന്ദ്രിയാർത്ഥേഷു
ന കർമ്മ സ്വനുഷജ്ജതേ
സർവ്വസങ്കല്പസന്ന്യാസീ
യോഗാരൂഢസ്തദോച്യതേ. 4

ഇന്ദ്രിയവിഷയങ്ങളിലാകട്ടെ കർമ്മങ്ങളിലാകട്ടെ ആശവയ്ക്കാതെ സർവസങ്കല്പങ്ങളേയും ത്യജിച്ചുകഴിഞ്ഞാൽ അങ്ങനെയുള്ളവൻ യോഗത്തെ പ്രാപിച്ചിട്ടുള്ളവനാണെന്നു പറയുന്നു.

ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധു-
രാത്മൈവ രിപുരാത്മനഃ 5

തന്നെ, താൻതന്നെ ഉയർത്തണം; തന്നെ, താൻതന്നെ താഴ്ത്തിവിടരുത്. താൻതന്നെയാണ് തന്റെ ബന്ധു; താൻതന്നെയാണ് തന്റെ ശത്രു.







ബന്ധുരാത്മാത്മനസ്തസ്യ
യേനാത്മൈവാത്മനാ ജിതഃ
അനാത്മനസ്തു ശത്രുത്വേ
വർത്തേതാത്മൈവ ശത്രുവത്. 6

തന്റെ ആത്മാവിനെ ആത്മാവുകൊണ്ടുതന്നെ ജയിച്ചിട്ടുള്ളവന് (തന്നെ താൻതന്നെ ജയിച്ചിട്ടുള്ളവന്) അവന്റെ ആത്മാവ് (അവൻതന്നെ)അവന്റെ ബന്ധുവാണ്. അങ്ങനെ ജയിക്കാത്തവന് ആത്മാവ് ശത്രുപോലെനിന്ന് അവൻതന്നെ അവന്റെ ശത്രുവായിത്തീരുന്നു.

ജിതാത്മനഃ പ്രശാന്തസ്യ
പരമാത്മാ സമാഹിതഃ
ശീതോഷ്ണസുഖദുഃഖേഷു
തഥാ മാനാപമാനയോഃ 7

തന്നെ താൻതന്നെ ജയിച്ചു പ്രശാന്തനായിരിക്കുന്നവന്റെ ആത്മാവ് ശീതോഷ്ണങ്ങളിലും സുഖദുഃഖങ്ങളിലും മാനാപമാനങ്ങളിലും ഒരേ ഭാവത്തിൽ വർത്തിക്കുന്നു.

ജ്ഞാനവിജ്ഞാനതൃപ്താത്മാ
കൂടസ്ഥോ വിജിതേന്ദ്രിയഃ
യുക്ത ഇത്യുച്യതേ യോഗീ
സമലോഷ്ടാശ്മകാഞ്ചനഃ 8

ആത്മജ്ഞാനത്തോടും പ്രകൃതിവിജ്ഞാനത്തോടും കൂടിയവനും വികാരഹീനനും, ജിതേന്ദ്രിയനും, മൺകട്ടയേയും





കരിങ്കല്ലിനേയും സ്വർണ്ണത്തേയും ഒരുപോലെ വിചാരിക്കുന്നവനുമായ യോഗി യോഗത്തെ പ്രാപിച്ചവനാണ്.

സുഹൃന്മിത്രാര്യുദാസീന-
മധ്യസ്ഥദ്വേഷ്യബന്ധുഷു
സാധുഷ്വപി ച പാപേഷു
സമബുദ്ധിർവ്വിശിഷ്യതേ. 9

സുഹൃത്തുക്കൾ, മിത്രങ്ങൾ, ശത്രുക്കൾ, ഉദാസീനന്മാർ, മധ്യസ്ഥന്മാർ, ദ്വേഷിക്കുന്നവർ, ബന്ധുക്കൾ, സാധുക്കൾ, പാപികൾ എന്നിവരിലെല്ലാം ഒരേ ബുദ്ധിയോടുകൂടിയിരിക്കുന്നവൻ വിശിഷ്ടയോഗിയാണ്.

യോഗീ യുഞ്ജീത സതത-
മാത്മാനം രഹസി സ്ഥിതഃ
ഏകാകീ യതചിത്താത്മാ
നിരാശീരപരിഗ്രഹഃ. 10

ആ യോഗി, മനസ്സിനേയും ഇന്ദ്രിയങ്ങളെയും നിയന്ത്രിച്ച് യാതൊന്നും ആശിക്കാതെയും യാതൊന്നും സ്വീകരിക്കാതെയും വിജനപ്രദേശത്ത് തനിയേ ഇരുന്നുകൊണ്ട് മനസ്സിനെ ഏകാഗ്രമാക്കിത്തീർക്കുന്നു.

ശുചൗ ദേശേ പ്രതിഷ്ഠാപ്യ
സ്ഥിരമാസനമാത്മനഃ
നാത്യുച്ഛ്റിതം നാതിനീചം
ചൈലാജിനകുശോത്തരം. 11

തത്രൈകാഗ്രം മനഃ കൃത്വാ
യതചിത്തേന്ദ്രിയഃ ക്രിയഃ
ഉപവിശ്യാസനേ യുഞ്ജ്യാ-
ദ്യോഗമാത്മവിശുദ്ധയേ. 12

അധികം ഉയർന്നതും അധികം താണതുമല്ലാത്ത പരിശുദ്ധപ്രദേശത്ത്, കുശകൾ നിരത്തി അതിന്മേൽ മൃദുവസ്ത്രവും വിരിച്ച് അങ്ങിനെ ഉറപ്പുള്ള ആസനം സ്ഥാപിച്ച് ആ ആസനത്തിൽ പ്രവേശിച്ച്, മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും ക്രിയകളെ നിയന്ത്രിച്ച് ആത്മവിശുദ്ധിക്കായി യോഗം അഭ്യസിക്കണം.

സമം കായശിരോഗ്രീവം
ധാരയന്നചലം സ്ഥിരഃ
സംപ്രേക്ഷ്യ നാസികാഗ്രം
സ്വം ദിശശ്ചാനവലോകയൻ, 13

പ്രശാന്താത്മാ വിഗതഭീർ-
ബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ
യുക്ത ആസീത മത്പരഃ 14

ശിരസ്സും, ശരീരവും, കഴുത്തും വളയാതെയും ഇളകാതെയും സ്ഥിരമായി ശരിക്കുനിർത്തി, മറ്റെങ്ങും നോക്കാതെ നാസികാഗ്രത്തെമാത്രം നോക്കിക്കൊണ്ട് പ്രശാന്തനായും നിർഭയനായും ബ്രഹ്മചാരിവ്രതത്തെ മുറുകെപ്പിടിച്ചും മനസ്സിനെ അടക്കി, എനിക്കുവേണ്ടി എന്നെത്തന്നെ വിചാരിച്ച്, എന്നിൽ ചേർന്നുകൊണ്ട് സ്ഥിതിചെയ്യണം.





യുഞ്ജന്നേവം സദാത്മാനം
യോഗീ നിയതമാനസഃ
ശാന്തിം നിർവ്വാണപരമാം
മത്സംസ്ഥാമധിഗച്ഛതി. 15

ഇങ്ങനെ മനസ്സിനെ നിയന്ത്രിച്ച്, സദാ ഏകാഗ്രചിത്തനായിരിക്കുന്ന യോഗി നിർവാണസ്വരൂപമായ ശാന്തിയോടുകൂടി എന്നെത്തന്നെ പ്രാപിക്കുന്നു.

നാത്യശ്നതസ്തു യോഗോഽസ്തി
ന ചൈകാന്തമനശ്നതഃ
ന ചാതി സ്വപ്നശീലസ്യ
ജാഗ്രതോ നൈവ ചാർജ്ജുന. 16

അധികം ഭക്ഷിക്കുന്നവനും ഒട്ടും ഭക്ഷിക്കാത്തവനും, അധികം ഉറങ്ങുന്നവനും ഒട്ടും ഉറങ്ങാത്തവനും യോഗത്തിന് അർഹനല്ല.

യുക്താഹാരവിഹാരസ്യ
യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ
യോഗോ ഭവതി ദുഃഖഹാ. 17

മിതമായ ആഹാരവിഹാരങ്ങളോടും, കർമ്മങ്ങളിൽ മിതമായ ചേഷ്ടയോടും ഉറക്കത്തിലും ഉണർവിലും മിതശീലത്തോടും കൂടിയവന് യോഗം ദുഃഖനാശകമായിത്തീരുന്നു.

യദാ വിനിയതം ചിത്ത-
മാത്മന്യേവാവതിഷ്ഠതേ
നിഃസ്പൃഹഃ സർവ്വകാമേഭ്യോ
യുക്ത ഇത്യുച്യതേ തദാ 18

കീഴടക്കിയ മനസ്സ് ആത്മാവിൽ ഉറച്ചുനിൽക്കയും ഏതൊരു വിഷയത്തിലും ആഗ്രഹമില്ലാതാകയും ചെയ്യുമ്പോൾ അങ്ങനെയുള്ളവനെ യോഗിയെന്നു വിളിക്കുന്നു.

യഥാ ദീപോ നിവാതസ്ഥോ
നേങ്ഗതേ സോപമാ സ്മൃതാ
യോഗിനോ യത ചിത്തസ്യ
യുഞ്ജതോ യോഗമാത്മനഃ 19

കാറ്റില്ലാത്തിടത്തു വച്ചിരിക്കുന്ന വിളക്കുപോലെയാണ് ആത്മയോഗം അഭ്യസിക്കുന്ന യോഗിയുടെ നിയന്ത്രിതമായ മനസ്സ്. രണ്ടും ചലിക്കുന്നില്ല.

യത്രോപരമതേ ചിത്തം
നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം
പശ്യന്നാത്മനി തുഷ്യതി 20

സുഖമാത്യന്തികം യത്തദ്-
ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തി യത്ര ന ചൈവായം
സ്ഥിതശ്ചലതി തത്ത്വതഃ 21





യം ലബ്ധ്വാ ചാപരം ലാഭം
മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന
ഗുരുണാപി വിചാല്യതേ. 22

തം വിദ്യാദ് ദുഃഖസംയോഗ!
വിയോഗം യോഗസംജ്ഞിതം
സ നിശ്ചയേന യോക്തവ്യോ
യോഗോ fനിർവിണ്ണചേതസാ. 23

യോഗാഭ്യാസത്താൽ ഒതുക്കിനിറുത്തിയ മനസ്സ് ഏതിൽ അടങ്ങുന്നുവോ, അതിൽ ആത്മാവുകൊണ്ട് ആത്മാവിനെ ക്കണ്ട്, ആത്മാവിൽത്തന്നെ ആനന്ദിക്കുന്നുവോ, ഇന്ദ്രിയവിഷയമല്ലാത്തതും, ബുദ്ധിക്കുമാത്രം ഗ്രഹിക്കാവുന്നതും, മഹത്തായതും, ഇന്നതെന്നു പറയുവാൻ വയ്യാത്തതുമായ ആ സുഖം ഏതിൽ അനുഭവപ്പെടുന്നുവോ, ഏതൊന്ന് സിദ്ധിച്ചാൽ മറ്റേതൊരു സിദ്ധിയേയും അതിനേക്കാൾ നല്ലതെന്നു വിചാരിക്കുന്നില്ലയോ, ഏതൊന്നിൽ സ്ഥിതിചെയ്താൽ, എത്ര ഘോരമായ ദുഃഖത്തിനും ചലിപ്പിക്കുവാൻ കഴിയുന്നില്ലയോ, ആ ദുഃഖസംയോഗവിയോഗം(ദുഃഖത്തിന്റെ ചേർച്ചയും അകൽച്ചയും)തന്നെയാണ് യോഗം. ആ യോഗത്തെ സന്താപരഹിതമായ മനസ്സുകൊണ്ട് തീർച്ചയായും അഭ്യസിക്കേണ്ടതാണ്.

സങ്കല്പപ്രഭവാൻ കാമാം-
സ്ത്യക്ത്വാ സർവ്വാനശേഷതഃ





മനസൈവേന്ദ്രിയഗ്രാമം
വിനിയമ്യ സമന്തതഃ 24

ശനൈഃ ശനൈരുപരമേദ്
ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃ കൃത്വാ
ന കിഞ്ചിദപി ചിന്തയേത്. 25

സങ്കല്പത്തിൽനിന്നുണ്ടാകുന്ന എല്ലാ ആഗ്രഹങ്ങളേയും നിശ്ശേഷം ത്യജിച്ച് മനസ്സുകൊണ്ടുതന്നെ അതിനെ ചുഴന്നിരിക്കുന്ന ഇന്ദ്രിയങ്ങളെ അടക്കി ധൈര്യം തികഞ്ഞ ബുദ്ധിയാൽ പതുക്കെപ്പതുക്കെ ശാന്തിയെ പ്രാപിക്കണം. മനസ്സ് ആത്മാവിൽ ഉറച്ചുനിന്നു കഴിഞ്ഞാൽ പിന്നീട് ഒന്നും തന്നെ ചിന്തിക്കരുത്.

യതോ യതോ നിശ്ചരതി
മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈത-
ദാത്മന്യേവ വശം നയേത് 26

ചഞ്ചലവും അസ്ഥിരവുമായ മനസ്സ് എവിടെയെവിടെ പ്രവേശിക്കുന്നുവോ അവിടെനിന്നെല്ലാം അതിനെ പിൻവലിച്ച് ആത്മാവിൽത്തന്നെ ഉറപ്പിച്ചുനിർത്തണം.

പ്രശാന്തമനസം ഹ്യേനം
യോഗിനം സുഖമുത്തമം
ഉപൈതി ശാന്തരജസം
ബ്രഹ്മഭൂതമകല്മഷം. 27









രജോഗുണം അകന്നവനും കല്മഷം വെടിഞ്ഞവനും ശാന്തമനസ്സോടുകൂടിയവനും മുക്തനായിത്തീർന്നവനുമായ യോഗിയെ ഉത്തമമായ സുഖം പ്രാപിക്കുന്നു.

യുഞ്ജന്നേവം സദാത്മാനം
യോഗീ വിഗതകൽമഷഃ
സുഖേന ബ്രഹ്മസംസ്പർശ-
മത്യന്തം സുഖമശ്നുതേ. 28

ഇപ്രകാരം എപ്പോഴും ആത്മാവിൽ ഏകാഗ്രചിത്തനായി പരിശുദ്ധനായിരിക്കുന്ന യോഗി ആയാസം കൂടാതെ ബ്രഹ്മവിഷയമായ മഹാസുഖത്തെ അനുഭവിക്കുന്നു.

സർവ്വഭൂതസ്ഥമാത്മാനം
സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ
സർവ്വത്ര സമദർശനഃ 29

യോഗത്താൽ ഏകഗ്രമായ മനസ്സോടും, സർവത്തിലും സമഭാവത്തോടും കൂടിയവൻ തന്നിൽത്തന്നെ സർവപ്രാണികളേയും കാണുന്നു; സർവപ്രാണികളിലും തന്നെയും കാണുന്നു.

യോ മാം പശ്യതി സർവ്വത്ര
സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി
സ ച മേ ന പ്രണശ്യതി. 30











എന്നെ എല്ലായിടത്തും കാണുന്നവനും, എന്നിൽ സർവ്വത്തെയും കാണുന്നവനും ആരോ അവൻ എന്നെ അറിയിക്കാതിരിക്കുന്നില്ല. അവനെ ഞാനും അറിയാതിരിക്കുന്നില്ല.

സർവ്വഭൂതസ്ഥിതം യോ മാം
ഭജത്യേകത്വമാസ്ഥിതഃ
സർവ്വഥാ വർത്തമാനോ*f*പി
സ യോഗി മയി വർത്തതേ. 31

സർവത്തിലും സ്ഥിതിചെയ്യുന്ന എന്നെ ഏകഭാവത്തെ അവലംബിച്ചു ഭജിക്കുന്ന യോഗി അപ്രകാരമെല്ലാം വർത്തിച്ചാലും എന്നിൽത്തന്നെയാണ് വർത്തിക്കുന്നത്.

ആത്മൗപമ്യേന സർവ്വത്ര
സമം പശ്യതി യോ *f*ർജ്ജുന!
സുഖം വാ യദി വാ ദുഃഖം
സ യോഗി പരമോ മതഃ 32

അർജ്ജുനാ! സർവത്തേയും തന്റേതെന്നപോലെ കരുതി സുഖത്തേയും ദുഃഖത്തേയും ഒരേപ്രകാരത്തിൽ കാണുന്ന യോഗി മഹാശ്രേഷ്ഠനാണ്.

**അർജ്ജുനൻ പറഞ്ഞു:**

യോ*f*യം യോഗസ്ത്വയാ പ്രോക്തഃ
സാമ്യേന മധുസൂദന
ഏതസ്യാഹം ന പശ്യാമി
ചഞ്ചലത്വാത് സ്ഥിതിം സ്ഥിരാം 33













കൃഷ്ണാ! അങ്ങ് സമത്വത്തെ ആധാരപ്പെടുത്തി ഏതൊരു യോഗത്തെ ഉപദേശിച്ചുവോ, അത് എന്റെ മനസ്സിന്റെ ചഞ്ചലസ്ഥിതികൊണ്ട് സ്ഥിരമെന്നവണ്ണം ഞാൻ കാണുന്നില്ല.

ചഞ്ചലം ഹി മനഃ കൃഷ്ണ!
പ്രമാഥി ബലവദ്ദൃഢം
തസ്യാഹം നിഗ്രഹം മന്യേ
വായോരിവ സുദുഷ്കരം. 34

കൃഷ്ണാ! മനസ്സ് ചഞ്ചലവും ക്ഷോഭകരവും ബലവത്തും ദൃഢവുമാകകൊണ്ട് അതിനെ നിഗ്രഹിക്കുന്നതു വായുവിനെയെന്നപോലെ ഏറ്റവും ദുഷ്കരമായിട്ടുള്ളതാണെന്നു ഞാൻ വിചാരിക്കുന്നു.

**കൃഷ്ണൻ പറഞ്ഞു:**

അസംശയം മഹാബാഹോ!
മനോ ദുർനിഗ്രഹം ചലം
അഭ്യാസേന തു കൗന്തേയ!
വൈരാഗ്യേണ ച ഗൃഹ്യതേ 35

അർജ്ജുനാ! മനസ്സ് കീഴടക്കുവാൻ കഴിയാത്തതും ചഞ്ചലവുമാണെന്നുള്ളതിൽ സംശയമില്ല. എങ്കിലും അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും അതിനെ അടക്കണം.

അസംയതാത്മനാ യോഗോ
ദുഷ്പ്രാപ ഇതി മേ മതിഃ







വശ്യാത്മനാ തു യതതാ
ശക്യോ ƒവാപ്തുമുപായതഃ 36

മനസ്സ് കീഴടക്കുവാൻ കഴിയാത്തവന് യോഗത്തെ പ്രാപിക്കുവാൻ കഴികയില്ലെന്നുതന്നെ എന്റെ അഭിപ്രായം. മനസ്സിനെ കീഴടക്കിയവനും, പ്രയത്നശീലനുമായുള്ളവന് ഉപായത്താൽ യോഗത്തെ പ്രാപിക്കുവാൻ കഴിയും.

**അർജ്ജുനൻ പറഞ്ഞു:**

അയതിഃ ശ്രദ്ധയോപേതോ
യോഗാച്ചലിതമാനസഃ
അപ്രാപ്യ യോഗസംസിദ്ധിം
കാംഗതിം കൃഷ്ണ ഗച്ഛതി 37

ശ്രദ്ധയോടുകൂടിയവൻ തന്നെയെങ്കിലും, യത്നിക്കാത്തവനും ചഞ്ചലമാനസനുമായവൻ, യോഗസിദ്ധിയിൽ എത്താതിരുന്നാൽ ഏതു ഗതിയെ പ്രാപിക്കും?

കച്ചിന്നോഭയ വിഭ്രഷ്ടഃ
ഛിന്നാഭ്രമിവ നശ്യതി
അപ്രതിഷ്ഠോ മഹാബാഹോ!
വിമൂഢോ ബ്രഹ്മണഃ പഥി 38

കൃഷ്ണാ! കർമ്മത്തിൽനിന്നും ജ്ഞാനത്തിൽനിന്നും ഭ്രഷ്ടനായി, നിരാലംബനായ, ബ്രഹ്മതത്വത്തെ സംബന്ധിച്ചു മൂഢനായുള്ളവൻ ചിതറിപ്പോയ മേഘംപോലെ നശിക്കുമോ, അഥവാ ഇല്ലയോ?





ഏതന്മേ സംശയം കൃഷ്ണ!
ഛേത്തുമർഹസ്യശേഷതഃ
ത്വദന്യഃ സംശയസ്യാസ്യ
ഛേത്താ ന ഹ്യുപപദ്യതേ 39

കൃഷ്ണാ! എന്റെ ഈ സംശയത്തെ നിശ്ശേഷം അങ്ങാണു നശിപ്പിക്കേണ്ടത്. ഈ സംശയത്തെ ഇല്ലാതാക്കുവാൻ അങ്ങല്ലാതെ മറ്റാരുമില്ല.

**കൃഷ്ണൻ പറഞ്ഞു:**

പാർത്ഥ, നൈവേഹ നാമുത്ര
വിനാശസ്തസ്യ വിദ്യതേ
ന ഹി കല്യാണകൃത് കശ്ചിദ്
ദുർഗതിം താത ഗച്ഛതി 40

അർജ്ജുനാ! ആ യോഗഭ്രഷ്ടന് ഇഹത്തിലാവട്ടെ പരത്തിലാവട്ടെ നാശമില്ല. ശുഭകർമ്മം അനുഷ്ഠിക്കുന്ന ഏതൊരാളും ദുർഗ്ഗതിയെ പ്രാപിക്കയില്ല.

പ്രാപ്യ പുണ്യകൃതാം ലോകാ-
നുഷിത്വാ ശാശ്വതീഃ സമാഃ
ശുചീനാം ശ്രീമതാം ഗേഹേ
യോഗഭ്രഷ്ടോ ƒഭിജായതേ 41

പുണ്യവാന്മാർക്കായുള്ള ലോകത്തെ പ്രാപിച്ച് അവിടെ അനവധികാലം വസിച്ച് ആ യോഗഭ്രഷ്ടൻ വിശുദ്ധാത്മാക്കളായ ധനികന്മാരുടെ ഗൃഹത്തിൽ ജനിക്കുന്നു.

# ഏഴാം അദ്ധ്യായം

## ജ്ഞാനവിജ്ഞാനയോഗം

**കൃഷ്ണൻ പറഞ്ഞു:**

മയ്യാസക്തമനാഃ പാർത്ഥ!
യോഗം യുഞ്ജൻ മദാശ്രയഃ
അസംശയം സമഗ്രം മാം യഥാ
ജ്ഞാസ്യസി തച്ഛൃണു. 1

അർജ്ജുനാ! എന്നിൽത്തന്നെ ആഗ്രഹം ചേർന്ന മനസ്സോടുകൂടി, എന്നെ ആശ്രയിച്ചുകൊണ്ട്, യോഗം അഭ്യസിക്കുന്നവൻ എന്നെ പൂർണ്ണമായി നിസ്സംശയം അറിയുന്നത് എങ്ങിനെയെന്ന് കേൾക്കുക.

ജ്ഞാനം തേ ƒഹം സവിജ്ഞാന-
മിദം വക്ഷ്യാമ്യശേഷതഃ
യജ്ജ്ഞാത്വാ നേഹ ഭൂയോന്യത്
ജ്ഞാതവ്യമവശിഷ്യതേ 2

ഏതൊന്നറിഞ്ഞാൽ പിന്നെ മറ്റൊന്ന് ഇവിടെ അറിയേണ്ടതായി ശേഷിക്കുന്നില്ലയോ, അനുഭവപൂർവ്വമായ ആ ജ്ഞാനത്തെ മുഴുവൻ ഞാൻ നിന്നോടു പറയാം.





മനുഷ്യാണാം സഹസ്രേഷു
കശ്ചിദ്യതതി സിദ്ധയേ
യതതാമപി സിദ്ധാനാം
കശ്ചിന്മാം വേത്തി തത്ത്വതഃ 3

അനേകായിരം മനുഷ്യർക്കിടയിൽ ഒരാൾ മാത്രമാണ് സിദ്ധിക്കായി പ്രയത്നിക്കുന്നത്. അങ്ങനെ പ്രയത്നിക്കുന്നവരിൽ ഒരാൾ മാത്രമാണ് എന്നെ പരമാർത്ഥമായി അറിയുന്നത്.

ഭൂമിരാപോƒനലോ വായുഃ
ഖം മനോ ബുദ്ധിരേവ ച
അഹംകാര ഇതീയം മേ
ഭിന്നാ പ്രകൃതിരഷ്ടധാ 4

എന്റെ ഈ പ്രകൃതിതന്നെ ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം ഇങ്ങനെ എട്ടുപ്രകാരത്തിൽ പിരിഞ്ഞുകിടക്കുന്നു.

അപരേയമിതസ്ത്വന്യാം
പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ!
യയേദം ധാര്യതേ ജഗത്. 5

അർജ്ജുനാ! ഈ പ്രകൃതി നികൃഷ്ടമാണ്. ജീവസ്വരൂപമായി, ഈ പ്രപഞ്ചത്തെ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നതേതോ അതാണ് എന്റെ ഉൽകൃഷ്ടമായ പ്രകൃതി എന്ന് അറിയുക.

ഏതദ്യോനീനി ഭൂതാനി
സർവ്വാണീത്യുപധാരയ
അഹം കൃത്സ്നസ്യ ജഗതഃ
പ്രഭവഃ പ്രലയസ്തഥാ. 6

ഈ രണ്ടുതരം പ്രകൃതികളിൽനിന്നാണ് സർവ്വഭൂതങ്ങളും ആവിർഭവിച്ചിരിക്കുന്നത്. ഞാൻ പ്രപഞ്ചത്തിന്റെയെല്ലാം ഉല്പത്തിക്കും ലയത്തിനും കാരണമായിരിക്കുന്നു.

മത്തഃ പരതരം നാന്യത്
കിഞ്ചിദസ്തി ധനഞ്ജയ!
മയി സർവ്വമിദം പ്രോതം
സൂത്രേ മണിഗണാ ഇവ. 7

എന്നെക്കാൾ ഉൽക്കൃഷ്ടമായ മറ്റൊന്നുംതന്നെയില്ല. ചരടിൽ രത്നങ്ങളെന്നപോലെ എന്നിൽ സർവത്തെയും കോർത്തിരിക്കുന്നു.

രസോ ƒഹമപ്സു കൗന്തേയ!
പ്രഭാസ്മി ശശിസൂര്യയോഃ
പ്രണവഃ സർവ്വവേദേഷു
ശബ്ദഃ ഖേ പൗരുഷം നൃഷു 8

അർജ്ജുനാ! ജലത്തിലെ രസവും സൂര്യചന്ദ്രന്മാരിലുള്ള പ്രഭയും, വേദങ്ങളുടെയെല്ലാം പ്രണവവും, ആകാശത്തിലെ ശബ്ദവും, മനുഷ്യരിലുള്ള പൗരുഷവും ഞാനാണ്.





പുണ്യോ ഗന്ധഃ പൃഥിവ്യാംച
തേജശ്ചാസ്മി വിഭാവസൗ
ജീവനം സർവ്വഭൂതേഷു
തപശ്ചാസ്മി തപസ്വിഷു 9

ഭൂമിയിലെ ശുദ്ധമായ ഗന്ധവും, അഗ്നിയുടെ തേജസ്സും ഞാനാണ്. സർവജീവികളുടേയും പ്രാണനും, തപസ്വികളുടെ തപസ്സും ഞാൻ തന്നെ.

ബീജം മാം സർവ്വഭൂതാനാം
വിദ്ധി പാർത്ഥ സനാതനം
ബുദ്ധിർബുദ്ധിമതാമസ്മി
തേജസ്തേജസ്വിനാമഹം 10

അർജ്ജുനാ! സർവഭൂതങ്ങളുടെയും ശാശ്വതമായ ബീജമാണ് ഞാൻ എന്ന് അറിയുക. പണ്ഡിതന്മാരുടെ ബുദ്ധിയും മഹാനുഭവന്മാരുടെ തേജസ്സും ഞാനാണ്.

ബലം ബലവതാം ചാഹം
കാമരാഗവിവർജ്ജിതം
ധർമ്മാവിരുദ്ധോ ഭൂതേഷു
കാമോ ƒസ്മി ഭരതർഷഭഃ 11

അർജ്ജുനാ! ശക്തന്മാരുടെ ആഗ്രഹവും ഇഷ്ടവും വെടിഞ്ഞിട്ടുള്ള ബലവും ജീവികളുടെ ധർമ്മവിരോധമല്ലാത്ത കാമവും ഞാനാണ്.

യേ ചൈവ സാത്വികാ ഭാവാ
രാജസാസ്താമസാശ്ച യേ
മത്ത ഏവേതി താൻ വിദ്ധി
ന ത്വഹം തേഷു തേ മയി. 12

സാത്വികം, രാജസം, താമസം എന്നീ ഗുണങ്ങളോടുകൂടിയ ഏതൊരു വസ്തുവും എന്നിൽനിന്ന് ഉണ്ടായിട്ടുള്ളവതന്നെ. അവയിൽ ഞാൻ അല്ലാ, അവ എന്നിലാണ് വർത്തിക്കുന്നത്.

ത്രിഭിർഗുണമയൈർഭാവൈ-
രേഭിഃ സർവ്വമിദം ജഗത്
മോഹിതം നാഭിജാനാതി
മാമേഭ്യഃ പരമവ്യയം. 13

ഈ മൂന്നുതരം ഗുണങ്ങളോടുകൂടിയ ഭാവങ്ങളാൽ പ്രപഞ്ചം മുഴുവൻ മോഹിച്ചുകിടക്കുന്നു. അവയിൽ നിന്ന് വേർപെട്ട അവ്യയനായ എന്നെ അറിയുന്നില്ല.

ദൈവി ഹ്യേഷാ ഗുണമയീ
മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ
മായാമേതാം തരന്തി തേ. 14

ദിവ്യമായും സത്വാദിഗുണങ്ങളോടുകൂടിയുമുള്ള എന്റെ ഈ മായയെ അതിക്രമിച്ചു ചെല്ലുവാൻ പ്രയാസം കൂടും. എന്നെത്തന്നെ ആശ്രയിക്കുന്നവർ ഈ മായയെ കടന്നുപോകുന്നു.





ന മാം ദുഷ്കൃതിനോ മൂഢാഃ
പ്രപദ്യന്തേ നരാധമാഃ
മായയാപഹൃതജ്ഞാനാ
ആസുരം ഭാവമാശ്രിതാഃ 15

ദുരാചാരന്മാരും മൂഢന്മാരും മായയ്ക്കു കീഴ്പെട്ട ബുദ്ധിയോടുകൂടിയവരും അസുരോചിതമായ ഭാവത്തെ ആശ്രയിക്കുന്നവരും മനുഷ്യാധമന്മാരുമായവർ എന്നെ ഭജിക്കുന്നില്ല.

ചതുർവ്വിധാ ഭജന്തേ മാം
ജനാഃ സുകൃതിനോ ƒർജ്ജുന
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ
ജ്ഞാനീ ച ഭരതർഷഭ! 16

അർജ്ജുനാ! ദുഃഖപീഡിതന്മാർ, ജ്ഞാനത്തിനായി ആഗ്രഹിക്കുന്നവർ, സുഖഭോഗങ്ങളെ കാമിക്കുന്നവർ, ജ്ഞാനികൾ എന്നിങ്ങനെ നാലുപ്രകാരത്തിലുള്ള സുകൃതികളായ ജനങ്ങൾ എന്നെ ഭജിക്കുന്നു.

തേഷാം ജ്ഞാനീ നിത്യയുക്ത-
ഏകഭക്തിർവിശിഷ്യതേ
പ്രിയോ ഹി ജ്ഞാനിനോത്യർത്ഥ
മഹം സ ച മമ പ്രിയഃ 17

അവരിൽവച്ച് എന്നിൽതന്നെ ഏകാഗ്രമനസ്സോടുകൂടിയവനും, എന്നിൽമാത്രം ഭക്തിയോടുകൂടിയവനുമായ ജ്ഞാനിയാണ് വിശിഷ്ടൻ. ജ്ഞാനിക്ക്, ഞാൻ ഏറ്റവും പ്രിയനാണ്; അവൻ എന്റെയും പ്രിയൻതന്നെ.





ഉദാരഃ സർവ്വ ഏവൈതേ
ജ്ഞാനീ ത്വാത്മൈവ മേ മതം
ആസ്ഥിതഃ സ ഹി യുക്താത്മാ
മാമേവാനുത്തമാം ഗതിം. 18

ഈ നാലുതരക്കാരും ശ്രേഷ്ഠന്മാർതന്നെയെങ്കിലും ജ്ഞാനി എന്റെതന്നെയാണ്. അവൻ എന്നിൽത്തന്നെ ഏകാഗ്രചിത്തനായി എന്നെത്തന്നെ സർവോത്തമഗതിയായി ആശ്രയിച്ചിരിക്കുന്നു.

ബഹൂനാം ജന്മനാമന്തേ
ജ്ഞാനവാൻ മാം പ്രപദ്യതേ
വാസുദേവഃ സർവ്വമിതി
സ മഹാത്മാ സുദുർല്ലഭഃ 19

പല ജന്മങ്ങൾ കഴിഞ്ഞതിൽപിന്നെ സർവം വിഷ്ണുമയം തന്നെയാണെന്നറിഞ്ഞ ജ്ഞാനി എന്നെ പ്രാപിക്കുന്നു. അത്തരം മഹാത്മാവ് ഏറ്റവും ദുർല്ലഭമായിട്ടേയുള്ളൂ.

കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ
പ്രപദ്യന്തേ *f*ന്യദേവതാഃ
തം തം നിയമമാസ്ഥായ
പ്രകൃത്യാ നിയതാഃ സ്വയാ 20

സ്വന്തം പ്രകൃതിക്കു കീഴ്പെട്ടു അതാതാഗ്രഹങ്ങൾക്ക് അധീനമായ ബുദ്ധിയോടുകൂടിയവർ അന്യദേവതകളെ അതാതിന്റെ വിധിപോലെ ഭജിക്കുന്നു.









യോ യോ യാം യാം തനും ഭക്തഃ
ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലം ശ്രദ്ധാം
താമേവ വിദധാമ്യഹം 21

ഏതേതുഭക്തൻ ഏതേതുദേവതയെ ശ്രദ്ധയോടെ പൂജിക്കുവാൻ ആഗ്രഹിക്കുന്നുവോ, അതതു ഭക്തന്റെ ആ ശ്രദ്ധയെത്തന്നെ ഞാൻ നിശ്ചലമാക്കിത്തീർക്കുന്നു.

സ തയാ ശ്രദ്ധയാ യുക്ത-
സ്തസ്യാരാധനമീഹതേ
ലഭതേ ച തതഃ കാമാൻ
മയൈവ വിഹിതാൻ ഹി താൻ 22

അവൻ അങ്ങനെയുള്ള ശ്രദ്ധയോടുകൂടി ആ ദേവതയെ ആരാധിക്കുന്നു. ഞാൻ തന്നെ തയ്യാറാക്കിയിട്ടുള്ള ആ ഇഷ്ടവസ്തുക്കളെയാണ് ആ ദേവതയിൽ നിന്ന് അവനു കിട്ടുന്നത്.

അന്തവത്തു ഫലം തേഷാം
തദ്ഭവത്യല്പമേധസാം
ദേവാൻ ദേവയജോ യാന്തി
മദ്ഭക്താ യാന്തി മാമപി. 23

ദേവന്മാരെ ആരാധിക്കുന്നവർ ദേവന്മാരെത്തന്നെ പ്രാപിക്കുന്നു. അല്പബുദ്ധികളായ അവരുടെ ആ ഫലം അവസാനത്തോടുകൂടിയതാണ്. എന്റെ ഭക്തന്മാരാവട്ടെ, എന്നെത്തന്നെ പ്രാപിക്കുന്നു.









അവ്യക്തം വ്യക്തിമാപന്നം
മന്യന്തേ മാമബുദ്ധയഃ
പരം ഭാവമജാനന്തോ
മമാവ്യയമനുത്തമം 24

അനശ്വരവും, സർവ്വോൽകൃഷ്ടവുമായ എന്റെ പരമഭാവത്തെ അറിയാത്ത അല്പജ്ഞന്മാർ അവ്യക്തനായ എന്നെ മനുഷ്യാദി വ്യക്തിരൂപത്തെ പ്രാപിച്ചവനായി വിചാരിക്കുന്നു.

നാഹം പ്രകാശഃ സർവ്വസ്യ
യോഗമായാസമാവൃതഃ
മൂഢോ fയം നാഭിജാനാതി
ലോകോ മാമജമവ്യയം. 25

യോഗമായയാൽ ചുറ്റപ്പെട്ടിരിക്കുന്ന ഞാൻ ആർക്കും തന്നെ ഗോചരീഭവിക്കുന്നില്ല. ഈ മൂഢരായ ജനങ്ങൾ ഞാൻ ജന്മമില്ലാത്തവനും നാശമില്ലാത്തവനുമാണെന്ന് അറിയുന്നില്ല.

വേദാഹം സമതീതാനി
വർത്തമാനാനി ചാർജ്ജുന
ഭവിഷ്യാണി ച ഭൂതാനി
മാം തു വേദ ന കശ്ചന. 26

അർജ്ജുനാ! കഴിഞ്ഞുപോയവയും ഇപ്പോഴുള്ളവയും ഇനിമേൽ ഉണ്ടാകുന്നവയുമായ എല്ലാ ഭൂതങ്ങളേയും ഞാൻ അറിയുന്നു. എന്നെയാവട്ടെ, ആരും അറിയുന്നില്ല.









ഇച്ഛാദ്വേഷസമുത്ഥേന
ദ്വന്ദ്വമോഹേന ഭാരത
സർവ്വഭൂതാനി സംമോഹം
സർഗ്ഗേ യാന്തി പരന്തപ! 27

അർജ്ജുനാ! ജനനത്തിൽത്തന്നെ, രാഗദ്വേഷാദികളിൽനിന്നുണ്ടാകുന്ന ദ്വന്ദ്വമോഹങ്ങളാൽ സർവ്വഭൂതങ്ങളും മൂഢതയെ പ്രാപിക്കുന്നു.

യേഷാം ത്വന്തഗതം പാപം
ജനാനാം പുണ്യകർമ്മാണാം
തേ ദ്വന്ദ്വമോഹനിർമുക്താ
ഭജന്തേ മാം ദൃഢവ്രതാഃ 28

പുണ്യകർമ്മങ്ങളാൽ പാപംനശിച്ചുപോയ ജനങ്ങൾ ദ്വന്ദ്വമോഹങ്ങളിൽനിന്നു മുക്തരായി ദൃഢവ്രതരായി എന്നെ ഭജിക്കുന്നു.

ജരാമരണമോക്ഷായ
മാമാശ്രിത്യ യതന്തി യേ
തേ ബ്രഹ്മ തദ്വിദുഃ കൃത്സ്ന-
മദ്ധ്യാത്മം കർമ്മ ചാഖിലം. 29

എന്നെ ആശ്രയിച്ച് ജരാമരണങ്ങളിൽ നിന്നും മുക്തരാകുവാൻ പ്രയത്നിക്കുന്നവർ ആ ബ്രഹ്മത്തെയും എല്ലാ ആത്മതത്വങ്ങളെയും എല്ലാ കർമ്മങ്ങളെയും അറിയുന്നു.





സാധിഭൂതാധിദൈവം മാം
സാധിയജ്ഞം ച യേ വിദുഃ
പ്രയാണകാലേ ƒപി ച മാം
തേ വിദുർയുക്തചേതസഃ 30

ഭൂതങ്ങളോടുകൂടിയും ദൈവങ്ങളോടുകൂടിയും യജ്ഞങ്ങളോടുകൂടിയുമിരിക്കുന്ന എന്നെ അറിയുന്നവർ എന്നിൽത്തന്നെ ഏകാഗ്രചിത്തന്മാരായി മരണകാലത്തിൽക്കൂടിയും എന്നെ അറിയുന്നു.

ജ്ഞാനവിജ്ഞാനയോഗം എന്ന
ഏഴാം അദ്ധ്യായം സമാപ്തം.

# എട്ടാം അദ്ധ്യായം

# അക്ഷരബ്രഹ്മയോഗം

**അർജ്ജുനൻ പറഞ്ഞു:**

കിം തദ്ബ്രഹ്മ കിമദ്ധ്യാത്മം
കിം കർമ്മ പുരുഷോത്തമ!
അധിഭൂതം ച കിം പ്രോക്ത-
മധിദൈവം കിമുച്യതേ ? 1

അല്ലയോ കൃഷ്ണാ! ആ ബ്രഹ്മം എന്താണ്? അദ്ധ്യാത്മം എന്താണ്? കർമ്മം എന്ത്? അധിദൈവം എന്ത്?





അധിയജ്ഞഃ കഥം കോ ƒത്ര
ദേഹേ ƒസ്മിൻ മധുസൂദന!
പ്രയാണകാലേ ച കഥം
ജ്ഞേയോ ƒസി നിയതാത്മഭിഃ 2

കൃഷ്ണാ! അധിയജ്ഞൻ ആരാണ്? ഈ ദേഹത്തിൽ എങ്ങനെയാണ്? മരണകാലത്തിൽ മനസ്സിനെ നിയന്ത്രിച്ചിട്ടുള്ളവർ അങ്ങയെ എങ്ങനെ അറിയുന്നു?

**കൃഷ്ണൻ പറഞ്ഞു:**

അക്ഷരം ബ്രഹ്മ പരമം
സ്വഭാവോ ƒദ്ധ്യാത്മമുച്യതേ
ഭൂതഭാവോദ്ഭവകരോ
വിസർഗ്ഗഃ കർമ്മസംജ്ഞിതഃ 3

അനശ്വരവും സർവോൽകൃഷ്ടവുമായിട്ടുള്ളതാണ് ബ്രഹ്മം. ബ്രഹ്മത്തിന്റെ ഭാവമാണ് (ജീവസ്വരൂപത്തിലുള്ള ഭാവമാണ്) അദ്ധ്യാത്മം. സർവഭൂതങ്ങളുടെയും ആവിർഭാവത്തിനും അഭിവൃദ്ധിക്കും കാരണമായുള്ള യജ്ഞമാണ് കർമ്മം.

അധിഭൂതം ക്ഷരോ ഭാവഃ
പുരുഷശ്ചാധിദൈവതം
അധിയജ്ഞോ ƒഹമേവാത്ര
ദേഹേ ദേഹഭൃതാം വര. 4

അർജ്ജുനാ! നശ്വരങ്ങളായ പദാർത്ഥങ്ങൾ അധിഭൂതമാണ്. വിരാട്പുരുഷനെ (സർവദേവകൾക്കും അധിപതി

യായി സൂര്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മാംശത്തെ) അധിദൈവതം എന്നു പറയുന്നു. ഈ ശരീരത്തിൽ ഞാൻ തന്നെയാണ് അധിയജ്ഞനായിരിക്കുന്നത്.

അന്തകാലേ ച മാമേവ
സ്മരൻ മുക്താവ കളേബരം
യഃ പ്രയാതി സ മദ്ഭാവം
യാതി നാസ്ത്യത്ര സംശയഃ 5

മരണകാലത്തിൽ എന്നെത്തന്നെ സ്മരിച്ചുകൊണ്ട് ശരീരത്തെ ത്യജിച്ചുപോകുന്നവൻ എന്റെ ഭാവത്തെ പ്രാപിക്കുന്നു. ഇതിൽ സംശയമില്ല.

യം യം വാ/പി സ്മരൻ ഭാവം
ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ!
സദാ തദ്ഭാവഭാവിതഃ. 6

മരണകാലത്തിൽ അവൻ ഏതൊരു ഭാവത്തെ സ്മരിച്ചുകൊണ്ട് ദേഹത്തെ വെടിയുന്നുവോ എപ്പോഴും ആ ഭാവത്തെത്തന്നെ വിചാരിച്ചുകൊണ്ട് അതിനെത്തന്നെ പ്രാപിക്കുന്നു.

തസ്മാത് സർവ്വേഷു കാലേഷു
മാമനുസ്മര യുദ്ധ്യ ച
മയ്യർപ്പിതമനോബുദ്ധിർ-
മാമേവൈഷ്യസ്യസംശയഃ 7





അതുകൊണ്ട് എല്ലായ്പോഴും നീ എന്നെത്തന്നെ സ്മരിക്കുക; അങ്ങനെ നീ യുദ്ധംചെയ്യുക. മനസ്സും ബുദ്ധിയും എന്നിൽ സമർപ്പിച്ചാൽ നീ എന്നെത്തന്നെ നിസ്സംശയം പ്രാപിക്കും.

അഭ്യാസയോഗയുക്തേന
ചേതസാ നാന്യഗാമിനാ
പരമം പുരുഷം ദിവ്യം
യാതി പാർത്ഥാനുചിന്തയൻ. 8

അർജ്ജുനാ! അഭ്യാസംകൊണ്ടുണ്ടായ ഏകാഗ്രതയോടുകൂടി മറ്റൊന്നിനെപ്പറ്റിയും വിചാരിക്കാതെ, ദിവ്യമായ പരമപുരുഷനെ സ്മരിക്കുന്നവൻ ആ പുരുഷനെത്തന്നെ പ്രാപിക്കുന്നു.

കവിം പുരാണമനുശാസിതാര-
മണോരണീയാംസമനുസ്മരേദ്യഃ
സർവ്വസ്യ ധാതാരമചിന്ത്യരൂപ-
മാദിത്യവർണ്ണം തമസഃ പരസ്താത് 9

പ്രയാണകാലേ മനസാ/ചലേന
ഭക്ത്യാ യുക്തോ യോഗബലേന ചൈവ
ഭ്രുവോർമദ്ധ്യേ പ്രാണമാവേശ്യ സമ്യക്
സ തം പരം പുരുഷമുപൈതി ദിവ്യം 10

മരണകാലത്തിൽ പ്രാണവായുവിനെ പുരികങ്ങൾക്കിടയിൽ ശരിയായി നിർത്തി നിശ്ചലമനസ്സോടും ഭക്തിയോടും

ധ്യാനശക്തിയോടും കൂടി, സർവ്വജ്ഞനും അനാദ്യനും സർവ്വ നിയന്താവും അണുവിനെക്കാൾ സൂക്ഷ്മമായുള്ളവനും സർവ്വ സംരക്ഷകനും വിചാരിച്ചറിവാൻ വയ്യാത്ത രൂപത്തോടുകൂടി യവനും ആദിത്യനെപ്പോലെ ശോഭിക്കുന്നവനും അജ്ഞാനത്തെ അതിക്രമിച്ചവനുമായ പുരുഷനെ സ്മരിക്കുന്നവൻ ദിവ്യമായ ആ പരമാത്മാവിനെ പ്രാപിക്കുന്നു.

യദക്ഷരം വേദവിദോ വദന്തി
വിശന്തി യദ്യതയോ വീതരാഗാഃ
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ പ്രവക്ഷ്യേ. 11

ദേവന്മാർ ഏതൊന്നിനെ അനശ്വരമെന്നു പറയുന്നുവോ, രാഗദ്വേഷങ്ങളില്ലാത്ത മുനികൾ ഏതൊന്നിനെ പ്രാപിക്കുന്നുവോ, ഏതൊന്നിനെ ആഗ്രഹിച്ചിട്ട് ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവോ, ആ പദത്തെ ചുരുക്കത്തിൽ ഞാൻ നിന്നോടു പറയാം.

സർവ്വദ്വാരാണി സംയമ്യ
മനോ ഹൃദി നിരുദ്ധ്യ ച
മൂർദ്ധന്യാധായാത്മനഃ പ്രാണ-
മാസ്ഥിതോ യോഗധാരണാം. 12

ഓമിത്യേകാക്ഷരം ബ്രഹ്മ
വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം
സ യാതി പരമാം ഗതിം. 13





സർവേന്ദ്രിയങ്ങളേയും അടക്കി, മനസ്സിനെ മനസ്സിൽ നിന്നു വെളിയിൽ വിടാതെ തടുത്ത്, പുരികങ്ങൾക്കിടയിൽ പ്രാണവായുവിനെ നിർത്തി, യോഗാവസ്ഥയെ അവലംബിച്ച് മഹത്തായ ഓം എന്ന ഏകാക്ഷരത്തെ ഉച്ചരിച്ച്, എന്നെ സ്മരിച്ചുകൊണ്ട് ദേഹം വെടിഞ്ഞുപോകുന്നവൻ പരമഗതിയെ പ്രാപിക്കുന്നു.

അനന്യചേതാഃ സതതം
യോ മാം സ്മരതി നിത്യശഃ
തസ്യാഹം സുലഭഃ പാർത്ഥ!
നിത്യയുക്തസ്യ യോഗിനഃ 14

അർജ്ജുനാ! മനസ്സു മറ്റൊന്നിലും പ്രവേശിക്കാതെ ഏതു ദിവസവും ഏതുസമയവും എന്നെ സ്മരിച്ചുകൊണ്ട് സദാ ഏകാഗ്രചിത്തനായിരിക്കുന്ന യോഗിക്ക് എന്നെ എളുപ്പത്തിൽ പ്രാപിക്കുവാൻ കഴിയും.

മാമുപേത്യ പുനർജന്മ
ദുഃഖാലയമശാശ്വതം
നാപ്നുവന്തി മഹാത്മാനഃ
സംസിദ്ധിം പരമാം ഗതാഃ. 15

ഉൽകൃഷ്ടമായ സിദ്ധിയോടുകൂടി എന്നെ പ്രാപിച്ച മഹാത്മാക്കൾ ദുഃഖപൂർണ്ണവും നശ്വരവുമായ പുനർജ്ജന്മത്തിൽ പ്രവേശിക്കയില്ല.

ആബ്രഹ്മഭുവനാല്ലോകാഃ
പുനരാവർത്തിനോ ƒർജ്ജുന
മാമുപേത്യ തു കൗന്തേയ!
പുനർജന്മ ന വിദ്യതേ. 16

അർജ്ജുനാ! ബ്രഹ്മലോകം മുതല്ക്കുള്ള എല്ലാലോകങ്ങളും വീണ്ടും വീണ്ടും ജനിക്കുന്നുണ്ട്. എന്നെ പ്രാപിച്ചവർക്കാകട്ടെ, പിന്നീടു ജനിക്കേണ്ടിവരികയില്ല.

സഹസ്രയുഗപര്യന്ത-
മഹര്യദ് ബ്രഹ്മണോ വിദുഃ
രാത്രിം യുഗസഹസ്രാന്താം
തേ ƒഹോരാത്രവിദോ ജനാഃ 17

ആയിരം ചതുര്യുഗങ്ങൾകൂടിയതാണ് ബ്രഹ്മാവിനു പകലെന്നും അത്രയും ചതുര്യുഗങ്ങൾ കൂടിയതാണ് രാത്രിയെന്നും അറിയുന്ന ജനങ്ങളാണ് രാവും പകലും അറിയുന്നവർ.

അവ്യക്താദ്വ്യക്തയാഃ സർവ്വഃ
പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ
തത്രൈവാƒവ്യക്തസംജ്ഞകേ. 18

ബ്രഹ്മാവിനു പകൽ ആരംഭിക്കുമ്പോൾ അവ്യക്തത്തിൽ നിന്നു സർവവ്യക്തികളും ആവിർഭവിക്കുന്നു. രാത്രി ആരംഭിക്കുമ്പോൾ അവ്യക്തം എന്നു പറയുന്നതിൽ സർവവ്യക്തികളും ലയിക്കുന്നു.





ഭൂതഗ്രാമഃ സ ഏവായം
ഭൂത്വാ ഭൂത്വാപ്രലീയതേ
രാത്ര്യാഗമേ ƒവശഃ പാർത്ഥ!
പ്രഭവത്യഹരാഗമേ. 19

അർജ്ജുനാ! ഈ സർവഭൂതങ്ങളും വീണ്ടും വീണ്ടും ജനിക്കയും, രാത്രിയാകുമ്പോൾ ലയിക്കയും, പകൽ തുടങ്ങുമ്പോൾ പരാധീനതയാൽ പിന്നെയും ജനിക്കയും ചെയ്യുന്നു.

പരസ്തസ്മാത്തു ഭാവോƒന്യോ
വ്യക്തോവ്യക്താൽ സനാതനഃ
യഃ സ സർവ്വേഷു ഭൂതേഷു
നശ്യത്സു ന വിനശ്യതി. 20

ആ അവ്യക്തത്തിൽ നിന്നു വേർപെട്ട് അഗോചരമായി ശാശ്വതമായുള്ള ആ പരമഭാവം സർവഭൂതങ്ങളും നശിച്ചാലും നശിക്കയില്ല.

അവ്യക്തോ ƒക്ഷര ഇത്യുക്ത-
സ്തമാഹുഃ പരമാം ഗതിം
യം പ്രാപ്യ ന നിവർത്തന്തേ
തദ്ധാമ പരമം മമ. 21

അവ്യക്തവും അനശ്വരവുമായിട്ടുള്ളതിനെയാണ് പരമാവസ്ഥയെന്നു പറയുന്നത്. ഏതൊന്നിനെ പ്രാപിച്ചാൽ തിരിച്ചു പോകേണ്ടതില്ലയോ അതാണ് എന്റെ മഹത്തായ സ്വരൂപം.

പുരുഷഃ സ പരഃ പാർത്ഥ!
ഭക്ത്യാ ലഭ്യസ്ത്വനന്യയാ
യസ്യാന്തഃ സ്ഥാനി ഭൂതാനി
യേന സർവ്വമിദം തതം. 22

അർജ്ജുനാ! സർവ്വഭൂതങ്ങളും എന്നിലാണ് സ്ഥിതിചെയ്യുന്നത്. പ്രപഞ്ചം മുഴുവൻ എന്നാൽ വ്യാപിക്കപ്പെട്ടിരിക്കുന്നു. ആ പുരുഷനായ എന്നെ ഏകാന്തഭക്തികൊണ്ടു പ്രാപിക്കാവുന്നതാണ്.

യത്രകാലേ ത്വനാവൃത്തി-
മാവൃത്തിം ചൈവ യോഗിനഃ
പ്രയാത യാന്തി തം കാലം
വക്ഷ്യാമി ഭരതർഷഭ! 23

അർജ്ജുനാ! ഏതുകാലത്തു ദേഹത്യാഗം ചെയ്ത യോഗികൾ ജന്മത്തെ ആവർത്തിക്കുന്നില്ല എന്നും, ജന്മത്തെ ആവർത്തിക്കുന്നത് ഏതുകാലത്തെന്നും ഞാൻ പറയാം.

അഗ്നിർജ്യോതിരഹഃ ശുക്ലഃ
ഷണ്മാസാ ഉത്തരായണം
തത്ര പ്രയാതാ ഗച്ഛന്തി
ബ്രഹ്മ ബ്രഹ്മവിദോ ജനാഃ 24

അഗ്നിയുടെയും, പ്രകാശത്തിന്റെയും, പകലിന്റെയും,





ശുക്ലപക്ഷത്തിന്റെയും, ആറുമാസങ്ങളോടുകൂടിയ ഉത്തരായണത്തിന്റെയും വഴിക്കു ദേഹം വെടിഞ്ഞു പോകുന്നവർ ബ്രഹ്മജ്ഞാനികളാകയാൽ ബ്രഹ്മത്തെ പ്രാപിക്കുന്നു.

ധൂമോ രാത്രിസ്തഥാ കൃഷ്ണഃ
ഷണ്മാസാ ദക്ഷിണായനം
തത്ര ചാന്ദ്രമസം ജ്യോതിർ-
യോഗീ പ്രാപ്യ നിവർത്തതേ. 25

ധൂമത്തിന്റെയും, രാത്രിയുടെയും കൃഷ്ണപക്ഷത്തിന്റെയും, ആറുമാസങ്ങളടങ്ങിയ ദക്ഷിണായനത്തിന്റെയും വഴിക്കു ദേഹം വെടിഞ്ഞുപോകുന്ന യോഗി ചന്ദ്രപ്രകാശത്തോടുകൂടിയ സ്വർഗ്ഗത്തെ പ്രാപിച്ചു വീണ്ടും ജനിക്കുന്നു.

ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ
ജഗതഃ ശാശ്വതേ മതേ
ഏകയാ യാത്യനാവൃത്തി-
മന്യയാ ƒവർത്തതേ പുനഃ 26

ശുക്ലമാർഗ്ഗേണയും കൃഷ്ണമാർഗ്ഗേണയുമുള്ള ഈ രണ്ട് ഗതികളും പ്രപഞ്ചത്തിൽ ശാശ്വതമായുള്ളതാണ്. അവയിലൊന്നിൽക്കൂടിയുള്ള ഗതിയാൽ മോക്ഷത്തേയും മറ്റേതിൽക്കൂടിയുള്ള ഗതിയാൽ പുനർജന്മത്തേയും പ്രാപിക്കുന്നു.

നൈതേ സൃതീ പാർത്ഥ! ജാനൻ
യോഗീ മുഹ്യതി കശ്ചന
തസ്മാത് സർവ്വേഷു കാലേഷു
യോഗയുക്തോ ഭവാർജ്ജുന. 27

അർജ്ജുനാ! ഈ മാർഗ്ഗങ്ങളെ അറിയുന്ന ഏതൊരു യോഗിയും മോഹിക്കുന്നില്ല. അതുകൊണ്ടു എല്ലാകാലത്തിലും ഏകാഗ്രചിത്തനായി ഭവിച്ചാലും.

വേദേഷു യജ്ഞേഷു തപസ്സു ചൈവ
ദാനേഷു യത് പുണ്യഫലം പ്രദിഷ്ടം
അത്യേതി തത് സർവ്വമിദം വിദിത്വാ
യോഗീ പരം സ്ഥാനമുപൈതി ചാദ്യം. 28

ഇതിനെ അറിഞ്ഞ് വേദങ്ങളിലും യജ്ഞങ്ങളിലും തപസ്സുകളിലും ദാനങ്ങളിലുമുള്ള ഏതു പുണ്യഫലത്തെ ഉപദേശിച്ചിരിക്കുന്നുവോ അതു മുഴുവനും യോഗി പിൻതള്ളിക്കളയുന്നു. എന്നിട്ട് പുരാതനമായ പരമപദത്തെ പ്രാപിക്കുന്നു.

അക്ഷരബ്രഹ്മയോഗം എന്ന
എട്ടാമദ്ധ്യായം സമാപ്തം



# ഒമ്പതാം അദ്ധ്യായം

## രാജഗുഹ്യയോഗം

**കൃഷ്ണൻ പറഞ്ഞു:**

ഇദം തു തേ ഗുഹ്യതമം
പ്രവക്ഷ്യാമ്യനസൂയവേ
ജ്ഞാനം വിജ്ഞാനസഹിതം
യജ്ഞാത്വാമോക്ഷ്യസേ ƒശുഭാത് 1

ഏതൊന്ന് അറിഞ്ഞാൽ പാപത്തിൽ നിന്ന് മുക്തനാകുമോ ഏറ്റവും ഗൂഢവും ശാസ്ത്രീയവുമായിട്ടുള്ള ആ ജ്ഞാനത്തെ അസൂയാരഹിതനായ നിന്നോട് ഉപദേശിക്കാം.

രാജവിദ്യാ രാജഗുഹ്യം
പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധർമ്മ്യം
സുസുഖം കർത്തുമവ്യയം. 2

ഈ ജ്ഞാനം വിദ്യകളിൽവച്ചു വിശിഷ്ടവും രഹസ്യങ്ങളിൽവച്ച് ശ്രേഷ്ഠവും ഉത്തമവും പ്രത്യക്ഷമായറിയാവുന്നതും ധർമ്മത്തിനൊത്തതും സുഖതരം ആചരിക്കാവുന്നതും അവ്യയവുമാണ്.

അശ്രദ്ദധാനാഃ പുരുഷാ
ധർമ്മസ്യാസ്യ പരംതപ

നൈതേ സൃതീ പാർത്ഥ! ജാനൻ
യോഗീ മുഹ്യതി കശ്ചന
തസ്മാത് സർവ്വേഷു കാലേഷു
യോഗയുക്തോ ഭവാർജ്ജുന. 27

അർജ്ജുനാ! ഈ മാർഗ്ഗങ്ങളെ അറിയുന്ന ഏതൊരു യോഗിയും മോഹിക്കുന്നില്ല. അതുകൊണ്ടു എല്ലാകാലത്തിലും ഏകാഗ്രചിത്തനായി ഭവിച്ചാലും.

വേദേഷു യജ്ഞേഷു തപസ്സു ചൈവ
ദാനേഷു യത് പുണ്യഫലം പ്രദിഷ്ടം
അത്യേതി തത് സർവ്വമിദം വിദിത്വാ
യോഗീ പരം സ്ഥാനമുപൈതി ചാദ്യം. 28

ഇതിനെ അറിഞ്ഞ് വേദങ്ങളിലും യജ്ഞങ്ങളിലും തപസ്സുകളിലും ദാനങ്ങളിലുമുള്ള ഏതു പുണ്യഫലത്തെ ഉപദേശിച്ചിരിക്കുന്നുവോ അതു മുഴുവനും യോഗി പിൻതള്ളിക്കളയുന്നു. എന്നിട്ട് പുരാതനമായ പരമപദത്തെ പ്രാപിക്കുന്നു.

അക്ഷരബ്രഹ്മയോഗം എന്ന
എട്ടാമദ്ധ്യായം സമാപ്തം



# ഒമ്പതാം അദ്ധ്യായം

# രാജഗുഹ്യയോഗം

**കൃഷ്ണൻ പറഞ്ഞു:**

ഇദം തു തേ ഗുഹ്യതമം
പ്രവക്ഷ്യാമ്യനസൂയവേ
ജ്ഞാനം വിജ്ഞാനസഹിതം
യജ്ഞാത്വാമോക്ഷ്യസേ ƒശുഭാത് 1

ഏതൊന്ന് അറിഞ്ഞാൽ പാപത്തിൽ നിന്ന് മുക്തനാകുമോ ഏറ്റവും ഗൂഢവും ശാസ്ത്രീയവുമായിട്ടുള്ള ആ ജ്ഞാനത്തെ അസൂയാരഹിതനായ നിന്നോട് ഉപദേശിക്കാം.

രാജവിദ്യാ രാജഗുഹ്യം
പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധർമ്മ്യം
സുസുഖം കർത്തുമവ്യയം. 2

ഈ ജ്ഞാനം വിദ്യകളിൽവച്ചു വിശിഷ്ടവും രഹസ്യങ്ങളിൽവച്ച് ശ്രേഷ്ഠവും ഉത്തമവും പ്രത്യക്ഷമായറിയാവുന്നതും ധർമ്മത്തിനൊത്തതും സുഖതരം ആചരിക്കാവുന്നതും അവ്യയവുമാണ്.

അശ്രദ്ദധാനാഃ പുരുഷാ
ധർമ്മസ്യാസ്യ പരംതപ







അപ്രാപ്യ മാം നിവർത്തന്തേ
മൃത്യുസംസാരവർത്മനി 3

അർജ്ജുനാ! ഈ ധർമ്മത്തെ വിശ്വസിക്കാത്ത പുരുഷന്മാർ എന്നെ പ്രാപിക്കുവാൻ കഴിയാതെ മൃത്യുപൂർവ്വമായ സംസാരമാർഗ്ഗത്തിൽ ഉഴന്നു കഴിയുന്നു.

മയാ തതമിദം സർവ്വം
ജഗദവ്യക്തമൂർത്തിനാ
മത്സ്ഥാനി സർവ്വഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ 4

അവ്യക്തസ്വരൂപനായ എന്നാൽ ഈ പ്രപഞ്ചം മുഴുവനും നിറയപ്പെട്ടിരിക്കുന്നു. സർവചരാചരങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നു. ഞാൻ അവയിൽ കുടികൊള്ളുകയല്ലാ ചെയ്യുന്നത്.

ന ച മത്സ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്ന ച ഭൂതസ്ഥോ
മമാത്മാ ഭൂതഭാവനഃ 5

ഭൂതങ്ങൾ എന്നിൽ സ്ഥിതി ചെയ്യുന്നതുമില്ല. എന്റെ ദിവ്യമായ യോഗശക്തിയെ കണ്ടാലും. ഞാൻ സർവഭൂതങ്ങളേയും ഉണ്ടാക്കുന്നവനും ധരിക്കുന്നവനുമാണെങ്കിലും ഞാൻ ഭൂതങ്ങളിൽ പാർക്കുന്നവനല്ല.













യഥാകാശസ്ഥിതോ നിത്യം
വായുഃ സർവ്വത്രഗോ മഹാൻ
തഥാ സർവ്വാണി ഭൂതാനി
മത്സ്ഥാനീത്യുപധാരയ. 6

സർവത്ര സഞ്ചരിക്കുന്നതും മഹത്തായുള്ളതുമായ വായു എങ്ങനെ എപ്പോഴും ആകാശത്തിൽ സ്ഥിതി ചെയ്യുന്നുവോ അങ്ങിനെയാണ് സർവഭൂതങ്ങളും എന്നിൽ കുടികൊള്ളുന്നത്.

സർവ്വഭൂതാനി കൗന്തേയ!
പ്രകൃതിം യാന്തി മാമികാം
കല്പക്ഷയേ പുനസ്താനി
കല്പാദൗ വിസൃജാമ്യഹം. 7

അർജ്ജുനാ! പ്രളയകാലത്തിൽ സർവഭൂതങ്ങളും എന്നെ സംബന്ധിച്ചുള്ള പ്രകൃതിയിലേയ്ക്കു ചെല്ലുന്നു. സൃഷ്ടികാലത്തിൽ അവയെയെല്ലാം വീണ്ടും ഞാൻ സൃഷ്ടിക്കുന്നു.

പ്രകൃതിം സ്വാമവഷ്ടഭ്യ
വിസൃജാമി പുനഃ പുനഃ
ഭൂതഗ്രാമമിമം കൃത്സ്ന-
മവശം പ്രകൃതേർവശാത്. 8

എന്റെ പ്രകൃതിയിൽ നിന്നുകൊണ്ട് അസ്വതന്ത്രമായ ഈ ജീവിവർഗ്ഗത്തെയെല്ലാം അതാതിന്റെ പ്രകൃതിക്കൊത്തവണ്ണം വീണ്ടും വീണ്ടും ഞാൻ സൃഷ്ടിക്കുന്നു.







ന ച മാം താനി കർമ്മാണി
നിബധ്നന്തി ധനഞ്ജയ!
ഉദാസീനവദാസീന-
മസക്തം തേഷു കർമ്മസു. 9

അത്തരം കർമ്മങ്ങൾ ആ കർമ്മങ്ങളിൽ ആസക്തിയില്ലാതെ, ഉദാസീനനെപ്പോലെയിരിക്കുന്ന എന്നെ ബന്ധിക്കുന്നില്ല.

മയാദ്ധ്യക്ഷേണ പ്രകൃതിഃ
സൂയതേ സചരാചരം
ഹേതുനാനേന കൗന്തേയ!
ജഗദ്വിപരിവർത്തതേ. 10

അർജ്ജുനാ! എന്റെ മേൽനോട്ടത്തിൽ പ്രകൃതി സർവ ചരാചരങ്ങളേയും ജനിപ്പിക്കുന്നു. എന്റെ അദ്ധ്യക്ഷതയാൽ തന്നെ പ്രപഞ്ചം വീണ്ടും വീണ്ടും ഉത്ഭവിക്കുന്നു.

അവജാനന്തി മാം മൂഢാ
മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ
മമ ഭൂത മഹേശ്വരം. 11

എന്റെ പരമസ്വരൂപത്തെ അറിയാത്ത മൂഢന്മാർ സർവ ചരാചരങ്ങളുടെയും മഹേശ്വരനായ എന്നെ മനുഷ്യശരീരത്തെ അവലംബിച്ചവനെന്നു തെറ്റിദ്ധരിക്കുന്നു.





മോഘാശാ മോഘകർമ്മാണോ
മോഘജ്ഞാനാ വിചേതസഃ
രാക്ഷസീമാസുരീംചൈവ
പ്രകൃതിം മോഹിനീം ശ്രിതാഃ 12

ഫലഹീനമായ ആശയോടും, ഫലഹീനമായ കർമ്മത്തോടും, ഫലഹീനമായ ജ്ഞാനത്തോടുംകൂടി മൂഢന്മാർ മോഹജനകവും, രാക്ഷസവും, ആസുരവുമായ സ്വഭാവത്തെ തന്നെ ആശ്രയിച്ചവരാണ്.

മഹാത്മാനസ്തു മാം പാർത്ഥ!
ദൈവീം പ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോ
ജ്ഞാത്വാ ഭൂതാദിമവ്യയം. 13

അർജ്ജുനാ! മഹാത്മാക്കളാവട്ടെ ദിവ്യമായ സ്വഭാവത്തെ കൈക്കൊണ്ട്, ഏകാഗ്രചിത്തരായി ഭൂതങ്ങൾക്കെല്ലാം ആദ്യനും അനശ്വരനുമായ എന്നെ അറിഞ്ഞു ഭജിക്കുന്നു.

സതതം കീർത്തയന്തോ മാം
യതന്തശ്ച ദൃഢവ്രതാഃ
നമസ്യന്തശ്ച മാം ഭക്ത്യാ
നിത്യയുക്താ ഉപാസതേ 14

അവർ എന്നെ എപ്പോഴും സ്തുതിക്കയും, ദൃഢവ്രതരായി പ്രയത്നിച്ച് ഏകാഗ്രമനസ്സോടും ഭക്തിയോടും കൂടി എന്നെ നമസ്കരിക്കുകയും ചെയ്തു പൂജിക്കുന്നു.





ജ്ഞാനയജ്ഞേന ചാപ്യന്യേ
യജന്തോ മാമുപാസതേ
ഏകത്വേന പൃഥക്ത്വേന
ബഹുധാ വിശ്വതോമുഖം. 15

വേറെ ചിലർ സർവാത്മാവായ എന്നെ ജ്ഞാനയജ്ഞത്താൽ ഏകഭാവത്തോടും ഭേദഭാവത്തോടും പല രീതിയിൽ പൂജിച്ചു ഭജിക്കുന്നു.

അഹം ക്രതുരഹം യജ്ഞഃ
സ്വധാഹമഹമൗഷധം
മന്ത്രോ ƒഹമഹമേവാജ്യ-
മഹാമഗ്നിരഹം ഹുതം. 16

യാഗം ഞാനാണ്; യജ്ഞം ഞാനാണ്; ശ്രാദ്ധവും ഞാനാണ്; ഞാനാണ് ഔഷധം; ഞാനാണ് മന്ത്രം; ഞാനാണ് ഹോമദ്രവ്യങ്ങൾ; അഗ്നിയും ഞാൻ തന്നെ; ഹോമവും ഞാൻ തന്നെ.

പിതാഹമസ്യ ജഗതോ
മാതാ ധാതാ പിതാമഹഃ
വേദ്യം പവിത്രമോങ്കാര
ഋക്സാമ യജുരേവ ച. 17

ഈ പ്രപഞ്ചത്തിന്റെ പിതാവും മാതാവും പിതാമഹനും രക്ഷകനും ഞാൻ തന്നെ. അറിയപ്പെടേണ്ടതും പരിശുദ്ധവുമായ ഓങ്കാരവും ഋഗ്വേദം സാമവേദം യജുർവേദം എന്നിവയും ഞാൻ തന്നെ.









ഗതിർഭർത്താ പ്രഭുഃ സാക്ഷീ
നിവാസഃ ശരണം സുഹൃത്
പ്രഭവഃ പ്രലയഃ സ്ഥാനം
നിധാനം ബീജമവ്യയം 18

ഗതിയും, ഭരണകർത്താവും, സ്വാമിയും, സാക്ഷിയും, നിവാസസ്ഥാനവും, ശരണ്യനും, സുഹൃത്തും, സൃഷ്ടികർത്താവും, സംഹാരകർത്താവും, ആധാരവും, നിക്ഷേപവും, അവ്യയമായ ഉല്പത്തികാരണവും ഞാൻ തന്നെ.

തപാമ്യഹമഹം വർഷം
നിഗൃഹ്ണാമ്യുത്സൃജാമി ച
അമൃതം ചൈവ മൃത്യുശ്ച
സദസച്ചാഹമർജ്ജുന! 19

അർജ്ജുനാ! ഞാൻ ചൂടുണ്ടാക്കുന്നു. ഞാൻ മഴ പെയ്യിക്കയും, അതു തടുക്കയും ചെയ്യുന്നു. ജീവിതവും മരണവും സത്തും അസത്തും ഞാൻ തന്നെ.

ത്രൈവിദ്യാ മാംസോമപാഃ പൂതപാപാ
യജ്ഞൈരിഷ്ട്വാ സ്വർഗ്ഗതിം പ്രാർത്ഥയന്തേ
തേ പുണ്യമാസാദ്യ സുരേന്ദ്രലോക-
മശ്നന്തി ദിവ്യാൻ ദിവി ദേവഭോഗാൻ. 20

മൂന്നുവേദങ്ങളും അറിയുന്നവർ യജ്ഞങ്ങളാൽ എന്നെ പൂജിച്ച്, യജ്ഞാവശേഷത്തെ ആസ്വദിച്ച് പാപഹീനന്മാരായി സ്വർഗ്ഗലോകത്തെ പ്രാപിക്കാൻ പ്രാർത്ഥിക്കുന്നു. അവർ ശോഭനമായ സ്വർഗ്ഗത്തിൽചെന്ന് അവിടത്തെ ദിവ്യങ്ങളായ ദേവ








ഭോഗങ്ങളെ അനുഭവിക്കുന്നു.

തേ തം ഭുക്ത്വാ സ്വർഗ്ഗലോകം വിശാലം
ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി
ഏവം ത്രയീധർമ്മമനുപ്രപന്നാ
ഗതാഗതം കാമകാമാ ലഭന്തേ. 21

അവർ വിശാലമായ സ്വർഗ്ഗലോകത്തിൽ നിവസിച്ച് സുഖിച്ച്, പുണ്യം നശിക്കുമ്പോൾ മനുഷ്യലോകത്തിലേക്കു തന്നെ വരുന്നു. ഇങ്ങനെ വേദോക്തധർമ്മത്തെ ആശ്രയിച്ച്, സുഖഭോഗങ്ങളെ ആഗ്രഹിക്കുന്നവർ ജനിക്കയും മരിക്കയും ചെയ്തുകൊണ്ടിരിക്കുന്നു.

അനന്യാശ്ചിന്തയന്തോ മാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം. 22

ഏകാഗ്രചിത്തത്തോടുകൂടി എന്നെത്തന്നെ ചിന്തിച്ചു ഭജിച്ച് നിരന്തരം ധ്യാനിച്ചുകൊണ്ടിരിക്കുന്ന ജനങ്ങളുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നു.

യേ ƒപ്യന്യദേവതാഭക്താ
യജന്തേ ശ്രദ്ധയാന്വിതാഃ
തേ ƒപി മാമേവ കൗന്തേയ!
യജന്ത്യƒവിധിപൂർവ്വകം 23

അർജ്ജുനാ! അന്യദേവതകളെ ശ്രദ്ധയോടുകൂടി പൂജി











ക്കുന്ന ഭക്തന്മാർ വിധിപൂർവമല്ലെങ്കിലും എന്നെത്തന്നെയാണ് പൂജിക്കുന്നത്.

അഹം ഹി സർവ്വയജ്ഞാനാം
ഭോക്താ ച പ്രഭുരേവ ച
ന തു മാമഭിജാനന്തി
തത്ത്വേനാതശ്ച്യവന്തി തേ 24

സർവ്വയജ്ഞങ്ങളേയും അനുഭവിക്കുന്നതും അവയ്ക്ക് ഫലം കൊടുക്കുന്നതും ഞാനാണ്. എന്നെ ശരിയായി അവർ അറിയുന്നില്ല. അതുകൊണ്ട് ജനനമരണത്തെ ആവർത്തിക്കുന്നു.

യാന്തി ദേവവ്രതാ ദേവാൻ
പിതൄൻ യാന്തി പിതൃവ്രതാഃ
ഭൂതാനി യാന്തി ഭൂതേജ്യാ
യാന്തി മദ്യാജിനോപി മാം 25

ദേവാരാധകന്മാർ ദേവന്മാരെ പ്രാപിക്കുന്നു. പിതൃക്കളെ പൂജിക്കുന്നവർ പിതൃക്കളെ പ്രാപിക്കുന്നു. ഭൂതങ്ങളെ ആരാധിക്കുന്നവർ ഭൂതങ്ങളെ പ്രാപിക്കുന്നു. എന്നെത്തന്നെ ഭജിക്കുന്നവർ എന്നെ പ്രാപിക്കുന്നു.

പത്രം പുഷ്പം ഫലം തോയം
യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃത-
മശ്നാമി പ്രയതാത്മനഃ 26










പത്രം, പുഷ്പം, ഫലം, ജലം എന്നിവ ഭക്തിയോടുകൂടി എനിക്കായി നിവേദിക്കുന്ന ഏകാഗ്രചിത്തന്റെ ആ ഭക്തി പൂർവകമായ വഴിപാടിനെ ഞാൻ കൈക്കൊള്ളുന്നു.

യത്കരോഷി യദശ്നാസി
യജ്ജുഹോഷി ദദാസി യത്
യത്തപസ്യസി കൗന്തേയ!
തത് കുരുഷ്വ മദർപ്പണം. 27

അർജ്ജുനാ! നീ ഏതൊന്നു ചെയ്യുന്നുവോ, ഏതൊന്ന് അനുഭവിക്കുന്നുവോ, ഏതൊന്നു ഹോമിക്കുന്നുവോ, ഏതൊന്നു നൽകുന്നുവോ, ഏതൊരു തപസ്സുചെയ്യുന്നുവോ അതൊക്കെയും എന്നിൽ സമർപ്പിച്ചാലും.

ശുഭാശുഭഫലൈരേവം
മോക്ഷ്യസേ കർമ്മബന്ധനൈഃ
സന്ന്യാസയോഗയുക്താത്മാ
വിമുക്തോ മാമുപൈഷ്യസി 28

ഇങ്ങനെയായാൽ പുണ്യപാപങ്ങളെ സംബന്ധിച്ചുള്ള കർമ്മബന്ധങ്ങളിൽ നിന്ന് നീ മുക്തനാകും. പരിത്യാഗശീലത്തോടുകൂടിയ ആ മുക്തൻ എന്നെ പ്രാപിക്കുന്നു.

സമോ ƒഹം സർവ്വഭൂതേഷു
നമേ ദ്വേഷ്യോസ്തി ന പ്രിയഃ
യേ ഭജന്തി തു മാം ഭക്ത്യാ
മയി തേ തേഷു ചാപ്യഹം 29













ഞാൻ ഭൂതങ്ങളിലെല്ലാം സമഭാവത്തോടുകൂടിയാണ് വർത്തിക്കുന്നത്. എനിക്കു ശത്രുവില്ല. ഇഷ്ടനുമില്ല. എന്നാൽ എന്നെ ഭക്തിയോടുകൂടി ഭജിക്കുന്നവർ എന്നിലും ഞാൻ അവരിലുമുണ്ട്.

അപി ചേത് സുദുരാചാരോ
ഭജതേ മാമനന്യഭാക്
സാധുരേവ സ മന്തവ്യഃ
സമ്യഗ് വ്യവസിതോ ഹി സഃ 30

ഏറ്റവും ദുരാചാരനായവൻതന്നെ എന്നെ ഏകാഗ്രചിത്തനായി ഭജിക്കുന്നുവെങ്കിൽ അവനെ ശിഷ്ടനായി കരുതാം. അവൻ ശരിയായ ദൃഢവ്രതനാണ്.

ക്ഷിപ്രം ഭവതി ധർമ്മാത്മാ
ശശ്വച്ഛാന്തിം നിഗച്ഛതി
കൗന്തേയ പ്രതിജാനീഹി
ന മേ ഭക്തഃ പ്രണശ്യതി 31

അവൻ വേഗത്തിൽ ധർമ്മാത്മാവായിത്തീർന്ന് ശാശ്വതമായ ശാന്തിയെ പ്രാപിക്കുന്നു. എന്റെ ഭക്തൻ, അല്ലയോ അർജ്ജുനാ! നശിക്കുന്നില്ലെന്ന് ഉറപ്പായി കരുതിയാലും.

മാം ഹി പാർത്ഥ വ്യപാശ്രിത്യ
യേ ƒപി സ്യുഃ പാപയോനയഃ
സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാ-
സ്തേപി യാന്തി പരാംഗതിം 32







അർജ്ജുനാ! സ്ത്രീകളോ, വൈശ്യരോ, ശൂദ്രരോ, നീച കുലജാതന്മാരോ ആരായിരുന്നാലും എന്നെ ഭജിക്കുന്നവർ പരമഗതിയെ പ്രാപിക്കുന്നു.

കിം പുനർബ്രാഹ്മണാഃ പുണ്യാ
ഭക്താ രാജർഷയസ്തഥാ
അനിത്യമസുഖം ലോക-
മിമം പ്രാപ്യ ഭജസ്വ മാം 33

അങ്ങനെയിരിക്കെ പുണ്യവാന്മാരായ ബ്രാഹ്മണരേയും ഭക്തന്മാരായ രാജർഷികളേയും കുറിച്ച് പറയേണ്ടതുണ്ടോ? അനിത്യവും സുഖഹീനവുമായ ഈ മനുഷ്യലോകത്തെ പ്രാപിച്ചിരിക്കുന്നതിനാൽ എന്നെ ഭജിച്ചാലും.

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവ-
മാത്മാനം മത്പരായണഃ 34

എന്നിൽ മനസ്സുവെച്ച്, എന്നിൽ ഭക്തിയോടുകൂടി എന്നെ പൂജിക്കുകയും എന്നെ നമസ്കരിക്കുകയും ചെയ്യുക, ഇങ്ങനെ എന്നെത്തന്നെ വിചാരിച്ചുകൊണ്ട് മനസ്സ്, എന്നിൽ ചേർത്താൽ എന്നെത്തന്നെ നീ പ്രാപിക്കും.

രാജഗുഹ്യയോഗമെന്ന
ഒമ്പതാമദ്ധ്യായം സമാപ്തം.



# പത്താം അദ്ധ്യായം

## വിഭൂതിയോഗം

**കൃഷ്ണൻ പറഞ്ഞു:**

ഭൂയ ഏവ മഹാബാഹോ!
ശൃണു മേ പരമം വചഃ
യത്തേ ƒഹം പ്രിയമാണായ
വക്ഷ്യാമി ഹിതകാമ്യയാ 1

അർജ്ജുനാ! സംപ്രീതനായ നിന്നോടു ഹിതകാമത്തോടുകൂടി ഞാൻ വീണ്ടും പറയുന്ന വിശിഷ്ടവാക്യത്തെ കേട്ടാലും.

ന മേ വിദുഃ സുരഗണാഃ
പ്രഭവം ന മഹർഷയഃ
അഹമാദിർഹി ദേവാനാം
മഹർഷീണാം ച സർവ്വശഃ 2

എന്റെ ഉല്പത്തിയെ ദേവന്മാരാവട്ടെ മഹർഷിമാരാവട്ടെ അറിയുന്നില്ല. മഹർഷിമാർക്കും, ദേവന്മാർക്കും എല്ലാവിധത്തിലും ഞാൻ ആദ്യനായുള്ളവനാണ്.

യോ മാമജമനാദിം ച
വേത്തി ലോകമഹേശ്വരം
അസംമൂഢഃ സ മർത്ത്യേഷു
സർവ്വപാപൈഃ പ്രമുച്യതേ 3





എന്നെ അനാദ്യനായും ജന്മഹീനനായും സർവേശ്വരനായും അറിയുന്നവൻ മനുഷ്യരിൽവച്ച് അജ്ഞാനരഹിതനായി എല്ലാ പാപങ്ങളിൽനിന്നും മുക്തനായിത്തീരുന്നു.

ബുദ്ധിർജ്ഞാനമസംമോഹഃ
ക്ഷമാ സത്യം ദമഃ ശമഃ
സുഖം ദുഃഖം ഭവോഭാവോ
ഭയം ചാഭയമേവ ച 4

അഹിംസാ സമതാ തുഷ്ടി-
സ്തപോ ദാനം യശോ*f*യശഃ
ഭവന്തി ഭാവാ ഭൂതാനാം
മത്ത ഏവ പൃഥഗ്വിധാഃ 5

ബുദ്ധി, ജ്ഞാനം, മോഹഹീനത, ക്ഷമ, സത്യം, ദമം, ശമം, സുഖം, ദുഃഖം, ഉല്പത്തി, നാശം, ഭയം, അഭയം, അഹിംസ, സമത്വം, തുഷ്ടി, തപസ്സ്, ദാനം, അയശസ്സ് എന്നിങ്ങനെ പല രീതിയിലുള്ള ഭാവങ്ങൾ ജീവികൾക്കുണ്ടാകുന്നത് എന്നിൽ നിന്നാണ്.

മഹർഷയഃ സപ്ത പൂർവ്വേ
ചത്വാരോ മനവസ്തഥാ
മദ്ഭാവാ മാനസാ ജാതാ
യേഷാം ലോക ഇമാഃ പ്രജാഃ 6

പൂർവന്മാരായ ഏഴു മഹർഷികളും അങ്ങനെതന്നെ നാലു മനുക്കളും എന്റെ ഭാവത്തോടുകൂടി എന്റെ സങ്കല്പ









ത്തിൽ നിന്ന് ഉണ്ടായവരാണ്. അവരിൽ നിന്നു ഈ പ്രജകളെല്ലാം ലോകത്തിൽ ജനിച്ചു.

ഏതാം വിഭൂതിം യോഗം ച
മമ യോ വേത്തി തത്ത്വതഃ
സോ*f*വികമ്പേന യോഗേന
യുജ്യതേ നാത്ര സംശയഃ 7

എന്റെ ഈ ഐശ്വര്യത്തേയും യോഗത്തേയും ശരിയായി അറിയുന്നവൻ നിശ്ചലമായ ഏകാഗ്രനിഷ്ഠയോടുകൂടിയവനാണ്; അതിൽ സംശയമില്ല.

അഹം സർവ്വസ്യ പ്രഭവോ
മത്തഃ സർവ്വം പ്രവർത്തതേ
ഇതി മത്വാ ഭജന്തേ മാം
ബുധാ ഭാവസമന്വിതാഃ 8

സർവ്വത്തിനും ഞാനാണ് ബീജമെന്നും സർവവും എന്നിലാണ് പ്രവർത്തിക്കുന്നതെന്നും അറിഞ്ഞ് പണ്ഡിതന്മാർ ഏകാഗ്രഭാവത്തോടുകൂടി എന്നെ ഭജിക്കുന്നു.

മച്ചിത്താമദ്ഗതപ്രാണാ
ബോധയന്തഃ പരസ്പരം
കഥയന്തശ്ച മാം നിത്യം
തുഷ്യന്തി ച രമന്തി ച. 9

എന്നിൽ മനസ്സുവെയ്ക്കയും, ജീവനത്തെ എന്നിൽ അർ





ഷിക്കയും ചെയ്തവർ എന്നെപ്പറ്റി പരസ്പരം ബോധിപ്പിക്കയും ആനന്ദിക്കുകയും ചെയ്യുന്നു.

തേഷാം സതതയുക്താനാം
ഭജതാം പ്രീതിപൂർവ്വകം
ദദാമി ബുദ്ധിയോഗം തം
യേന മാമുപയാന്തി തേ. 10

അവർ എന്നെ പ്രാപിക്കുന്നത് ഏതൊന്നുകൊണ്ടോ, ആ ബുദ്ധിയോഗത്തെ എന്നിൽ ദൃഢചിത്തന്മാരായി പ്രീതിപൂർവ്വം ഭജിക്കുന്നവർക്ക് ഞാൻ നൽകുന്നു.

തേഷാമേവാനുകമ്പാർത്ഥ-
മഹമജ്ഞാനജം തമഃ
നാശയാമ്യാത്മഭാവസ്ഥോ
ജ്ഞാനദീപേന ഭാസ്വതാ 11

അവരിൽ അനുകമ്പയോടുകൂടി ഞാൻ അവരുടെ മനസ്സിൽ ഇരുന്നുകൊണ്ട്, അജ്ഞാനത്തിൽ നിന്നുണ്ടായ അന്ധകാരത്തെ ഉജ്ജ്വലത്തായ ജ്ഞാനദീപംകൊണ്ട് നശിപ്പിക്കുന്നു.

അർജ്ജുനൻ പറഞ്ഞു:

പരം ബ്രഹ്മ പരം ധാമ
പവിത്രം പരമം ഭവാൻ
പുരുഷം ശാശ്വതം ദിവ്യ-
മാദിദേവമജം വിഭും 12





ആഹുസ്ത്വാമൃഷയഃ സർവ്വേ
ദേവർഷിർന്നാരദസ്തഥാ
അസിതോ ദേവലോ വ്യാസഃ
സ്വയം ചൈവ ബ്രവീഷി മേ 13

പരബ്രഹ്മവും, പരാശ്രയവും, പരമപവിത്രവും അങ്ങുതന്നെ. അങ്ങ് ശാശ്വതവും ദിവ്യവും ആദിദേവനും ജന്മഹീനനും സർവവ്യാപിയും പുരുഷനുമാണെന്നു നാരദദേവർഷിയും അസിതനും ദേവലനും വ്യാസനും ഋഷിമാരെല്ലാവരും പറഞ്ഞിട്ടുണ്ട്. അങ്ങയും അതുതന്നെ എന്നോടു പറയുന്നു.

സർവ്വമേതദൃതം മന്യേ
യന്മാം വദസി കേശവ,
ന ഹി തേ ഭഗവൻ വ്യക്തിം
വിദുർദ്ദേവാ ന ദാനവാഃ 14

കൃഷ്ണാ! അങ്ങ് പറയുന്നതെല്ലാം സത്യംതന്നെയെന്ന് ഞാൻ വിചാരിക്കുന്നു. അങ്ങയുടെ ഭാവത്തെ ദേവന്മാർ അറിയുന്നില്ല. ദാനവന്മാരും അങ്ങനെ തന്നെ.

സ്വയമേവാത്മനാത്മാനം
വേത്ഥ ത്വം പുരുഷോത്തമ
ഭൂതഭാവന ഭൂതേശ!
ദേവദേവ ജഗത്പതേ! 15

പുരുഷോത്തമനും സർവഭൂതോല്പാദകനും ഭൂതേശനും ദേവദേവനും ജഗല്പതിയുമായ കൃഷ്ണാ! അങ്ങ് അങ്ങയെ അങ്ങയാൽ തന്നെ തന്നെത്താൻ അറിയുന്നു.






വക്തുമർഹസ്യശേഷേണ
ദിവ്യാ ഹ്യാത്മവിഭൂതയഃ
യാഭിർവിഭൂതിഭിർലോകാ-
നിമാംസ്ത്വം വ്യാപ്യ തിഷ്ഠസി. 16

അങ്ങയുടെ ദിവ്യങ്ങളായ ഐശ്വര്യങ്ങളേയും അങ്ങ് ലോകങ്ങളിൽ ഏതേതു ഐശ്വര്യങ്ങളാൽ വ്യാപിച്ചു നില്ക്കു ന്നുവോ അവയേയും നിശ്ശേഷം അങ്ങുതന്നെയാണ് പറയേണ്ടത്.

കഥം വിദ്യാമഹം യോഗിം
സ്ത്വാം സദാ പരിചിന്തയൻ
കേഷുകേഷു ച ഭാവേഷു
ചിന്ത്യോ ƒസി ഭഗവൻ മയാ ? 17

കൃഷ്ണാ! ഞാൻ എപ്പോഴും ധ്യാനിച്ചുകൊണ്ട് അങ്ങയെ എങ്ങനെയാണ് അറിയുക? ഏതേതു ഭാവത്തിലാണ് അങ്ങയെ ഞാൻ ധ്യാനിക്കേണ്ടത്?

വിസ്തരേണാത്മനോ യോഗം
വിഭൂതിം ച ജനാർദ്ദന!
ഭൂയഃ കഥയ തൃപ്തിർഹി
ശൃണ്വതോ നാസ്തി മേ ƒമൃതം 18

കൃഷ്ണാ! അങ്ങയുടെ യോഗത്തേയും ഐശ്വര്യത്തേയും വീണ്ടും സവിസ്തരം പറഞ്ഞാലും. അങ്ങയുടെ അമൃതസമമായ വാക്കുകൾ കേട്ടിട്ട് എനിക്കു തൃപ്തിയാകുന്നില്ല.











**കൃഷ്ണൻ പറഞ്ഞു:**

ഹന്ത തേ കഥയിഷ്യാമി
ദിവ്യാ ഹ്യാത്മവിഭൂതയഃ
പ്രാധാന്യതഃ കുരുശ്രേഷ്ഠ!
നാസ്ത്യന്തോ വിസ്തരസ്യ മേ. 19

അർജ്ജുനാ! എന്റെ ദിവ്യങ്ങളായ ഐശ്വര്യങ്ങളിൽ പ്രധാനമായിട്ടുള്ളവയെ നിന്നോടു പറയാം.

അഹമാത്മാ ഗുഡാകേശ!
സർവ്വഭൂതാശയസ്ഥിതഃ
അഹമാദിശ്ച മധ്യം ച
ഭൂതാനാമന്ത ഏവ ച. 20

അർജ്ജുനാ! സർവഭൂതങ്ങളുടേയും അന്തരംഗത്തിൽ സ്ഥിതിചെയ്യുന്ന പരമാത്മാവാണ് ഞാൻ. സർവ്വചരാചരങ്ങളുടെയും ആദ്യവും മദ്ധ്യവും അന്തവും ഞാനാണ്.

ആദിത്യാനാമഹം വിഷ്ണുർ-
ജ്യോതിഷാം രവിരംശുമാൻ
മരീചിർമരുതാമസ്മി
നക്ഷത്രാണാമഹം ശശീ. 21

ആദിത്യന്മാരിൽ വിഷ്ണുവും, ജ്യോതിസ്സുകളിൽ സഹസ്രകിരണനായ സൂര്യനും, വായുക്കളിൽ മരീചിയും, നക്ഷത്രങ്ങളിൽ ചന്ദ്രനും ഞാനാണ്.








വേദാനാം സാമവേദോ/സ്മി
ദേവാനാമസ്മി വാസവഃ
ഇന്ദ്രിയാണാം മനശ്ചാസ്മി
ഭൂതാനാമസ്മി ചേതനാ. 22

വേദങ്ങളിൽ സാമവേദവും, ദേവന്മാരിൽ ഇന്ദ്രനും, ഇന്ദ്രിയങ്ങളിൽ മനസ്സും, ഭൂതങ്ങളിൽ പ്രാണനും ഞാനാണ്.

രുദ്രാണാം ശങ്കരശ്ചാസ്മി
വിത്തേശോ യക്ഷരക്ഷസാം
വസൂനാം പാവകശ്ചാസ്മി
മേരുഃ ശിഖരിണാമഹം. 23

രുദ്രന്മാരിൽ ശങ്കരനും, യക്ഷന്മാരിലും രാക്ഷസന്മാരിലും കുബേരനും, വസുക്കളിൽ അഗ്നിയും, പർവ്വതങ്ങളിൽ മഹാമേരുവും ഞാനാണ്.

പുരോധസാം ച മുഖ്യം മാം
വിദ്ധി പാർത്ഥ ബൃഹസ്പതിം
സേനാനീനാമഹം സ്കന്ദഃ
സരസാമസ്മി സാഗരാഃ 24

അർജ്ജുനാ! പുരോഹിതന്മാരിൽ ബൃഹസ്പതിയാണ് ഞാൻ. സൈന്യാധിപന്മാരിൽ ഞാൻ സുബ്രഹ്മണ്യനാണ്. സരസ്സുകളിൽ സമുദ്രവും ഞാനാണ്.









മഹർഷീണാം ഭൃഗുരഹം
ഗിരാമസ്മ്യേകമക്ഷരം
യജ്ഞാനാം ജപയജ്ഞോ /സ്മി
സ്ഥാവരാണാം ഹിമാലയഃ 25

മഹർഷിമാരിൽ ഭൃഗുവും, വാക്കുകളിൽ ഏകാക്ഷരമായ ഓങ്കാരവും, യജ്ഞങ്ങളിൽ ജപയജ്ഞവും, സ്ഥാവരങ്ങളിൽ ഹിമാലയവും ഞാനാണ്.

അശ്വത്ഥഃ സർവ്വവൃക്ഷാണാം
ദേവർഷീണാം ച നാരദഃ
ഗന്ധർവ്വാണാം ചിത്രരഥഃ
സിദ്ധാനാം കപിലോ മുനിഃ 26

ഉച്ചൈഃ ശ്രവസമശ്വാനാം
വിദ്ധി മാമമൃതോദ്ഭവം
ഐരാവതം ഗജേന്ദ്രാണാം
നരാണാം ച നരാധിപം 27

എല്ലാ വൃക്ഷങ്ങളിലും വച്ച് അശ്വത്ഥവും, ദേവർഷിമാരിൽ നാരദനും ഗന്ധർവന്മാരിൽ ചിത്രരഥനും, സിദ്ധന്മാരിൽ കപിലമുനിയും ഞാനാണ്. അശ്വങ്ങളിൽ അമൃതമഥനത്തിൽ നിന്നുണ്ടായ ഉച്ചൈഃശ്രവസ്സും, ഗജേന്ദ്രന്മാരിൽ ഐരാവതവും, മനുഷ്യരിൽ രാജാവും ഞാനാണ്.

ആയുധാനാമഹം വജ്രം
ധേനൂനാമസ്മി കാമധുക്









പ്രജനശ്ചാസ്മി കന്ദർപ്പഃ
സർപ്പാണാമസ്മി വാസുകിഃ 28

അനന്താശ്ചാസ്മി നാഗാനാം
വരുണോ യാദസാമഹം
പിതൃണാമര്യമാ ചാസ്മി
യമഃ സംയമതാമഹം 29

ആയുധങ്ങളിൽ വജ്രവും, പശുക്കളിൽ കാമധേനുവും പ്രജോല്പാദകന്മാരിൽ മന്മഥനും ഞാനാണ്. വിഷമുള്ള പാമ്പുകളിൽ വാസുകിയും, വിഷമില്ലാത്ത നാഗങ്ങളിൽ അനന്തനും ഞാനാണ്. ജലജന്തുക്കളിൽ വരുണനും പിതൃക്കളിൽ ആര്യമാവും നിയമാധികാരികളിൽ യമനും ഞാനാണ്.

പ്രഹ്ലാദശ്ചാസ്മി ദൈത്യാനാം
കാലഃ കലയതാമഹം
മൃഗാണാം ച മൃഗേന്ദ്രോ/ഹം
വൈനതേയശ്ച പക്ഷിണാം. 30

ദൈത്യന്മാരിൽ പ്രഹ്ലാദനും, കണക്കെടുക്കുന്നവരിൽ കാലനും ഞാനാണ്. മൃഗങ്ങളിൽ സിംഹവും പക്ഷികളിൽ ഗരുഡനും ഞാൻ തന്നെ.

പവനഃ പവതാമസ്മി
രാമഃ ശസ്ത്രഭൃതാമഹം
ഝഷാണാം മകരശ്ചാസ്മി
സ്രോതസാമസ്മി ജാഹ്നവീ. 31









ശുദ്ധീകരണവസ്തുക്കളിൽ വായുവും, ആയുധധാരികളിൽ രാമനും ഞാനാണ്. മത്സ്യങ്ങളിൽ മകരവും, നദികളിൽ ഗംഗയും ഞാനാണ്.

സർഗ്ഗാണാമാദിരന്തശ്ച
മധ്യം ചൈവാഹമർജ്ജുന!
അദ്ധ്യാത്മവിദ്യാ വിദ്യാനാം
വാദഃ പ്രവദതാമഹം 32

അർജ്ജുനാ! സൃഷ്ടിവർഗ്ഗങ്ങളിൽ ഉല്പത്തിസ്ഥിതിലയങ്ങൾ ഞാനാണ്.വിദ്യകളിൽ അദ്ധ്യാത്മവിദ്യയും പരസ്പര സംഭാഷണങ്ങളിൽ വാദവും ഞാൻതന്നെ.

അക്ഷരാണാമകാരോ/സ്മി
ദ്വന്ദ്വഃ സാമാസികസ്യ ച
അഹമേവാക്ഷയഃ കാലോ
ധാതാഹം വിശ്വതോമുഖഃ 33

അക്ഷരങ്ങളിൽ അകാരവും, സമാസങ്ങളിൽ വച്ചു ദ്വന്ദ്വവും, ക്ഷയമില്ലാത്ത കാലവും, കർമ്മഫലം വിധിക്കുന്നവരിൽ ബ്രഹ്മാവും ഞാനാണ്.

മൃത്യുഃ സർവ്വഹരശ്ചാഹ-
മുദ്ഭവശ്ച ഭവിഷ്യതാം
കീർത്തിഃ ശ്രീർവാക് ച നാരീണാം
സ്മൃതിർമേധാധൃതിഃ ക്ഷമാ. 34









സർവത്തേയും നശിപ്പിക്കുന്നവരിൽ മൃത്യുവും, ഭാവിയുടെ ഉല്പാദകനും, സ്ത്രീകളിൽ കീർത്തി, ശ്രീ, സരസ്വതി, സ്മൃതി, ബുദ്ധി, ധൈര്യം, ക്ഷമ എന്നിവയും ഞാനാണ്.

ബൃഹത്സാമ തഥാ സാമ്നാം
ഗായത്രീ ഛന്ദസാമഹം
മാസാനാം മാർഗ്ഗശീർഷോ$f$ഹ-
മൃതൂനാം കുസുമാകരഃ 35

സാമവേദത്തിൽ ബൃഹൽസാമവും, ഛന്ദസ്സുകളിൽ ഗായത്രിയും ഞാനാണ്. അങ്ങനെതന്നെ മാസങ്ങളിൽ ധനുവും ഋതുക്കളിൽ വസന്തവും ഞാനാണ്.

ദ്യൂതം ഛലയതാമസ്മി
തേജസ്തേജസ്വിനാമഹം
ജയോ $f$സ്മി വ്യവസായോ$f$സ്മി
സത്വം സത്വവതാമഹം 36

വഞ്ചനയിൽ ചൂതുകളിയും, തേജസ്വികളുടെ തേജസ്സും, ജയിക്കുന്നവരിൽ ജയവും, ഉദ്യമികളിൽ ഉദ്യമവും, സാത്വികന്മാരുടെ സത്വഗുണവും ഞാനാണ്.

വൃഷ്ണീനാം വാസുദേവോ$f$സ്മി
പാണ്ഡവാനാം ധനഞ്ജയഃ
മുനീനാമപ്യഹം വ്യാസഃ
കവീനാമുശനാ കവിഃ 37









വൃഷ്ണികളിൽ കൃഷ്ണനും, പാണ്ഡവന്മാരിൽ അർജ്ജുനനും, മുനികളിൽ വ്യാസനും, കവികളിൽ ശുക്രനും ഞാനാണ്.

ദണ്ഡോ ദമയതാമസ്മി
നീതിരസ്മി ജിഗീഷതാം
മൗനംചൈവാസ്മി ഗുഹ്യാനാം
ജ്ഞാനം ജ്ഞാനവതാമഹം. 38

ശിക്ഷകളിൽ ദണ്ഡവും, ജയേച്ഛയിൽ നീതിയും, ഗൂഢകൃത്യങ്ങളിൽ മൗനവും, പാണ്ഡിത്യത്തിൽ ജ്ഞാനവും ഞാനാണ്.

യച്ചാപി സർവ്വഭൂതാനാം
ബീജം തദഹമർജ്ജുന!
ന തദസ്തി വിനാ യത്സ്യാ-
ന്മയാ ഭൂതം ചരാചരം. 39

അർജ്ജുനാ! സർവഭൂതങ്ങളുടേയും ഉല്പത്തികാരണം ഞാനാണ്. ചരമായാലും അചരമായാലും ഏതൊരു വസ്തുവും എന്നെക്കൂടാതെ ജീവിക്കയില്ല.

നാന്തോസ്തി മമ ദിവ്യാനാം
വിഭൂതീനാം പരംതപ!
ഏഷ തൂദ്ദേശതഃ പ്രോക്തോ
വിഭൂതേർവ്വിസ്തരോ മയാ. 40

അർജ്ജുനാ! എന്റെ ദിവ്യങ്ങളായ ഐശ്വര്യങ്ങൾക്ക് അവ




സാനമില്ല. എന്റെ വിഭൂതികളെക്കുറിച്ചുള്ള ഈ വിവരണം ഞാൻ ചുരുക്കിപ്പറഞ്ഞിട്ടുള്ളതാണ്.

യദ്യദ്വിഭൂതിമത് സത്ത്വം
ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം
മമ തേജോ ƒംശസംഭവം 41

ഐശ്വര്യത്തോടുകൂടിയോ, ശ്രീയോടുകൂടിയോ കരുത്തോടുകൂടിയോ ഉള്ള ഏതു വസ്തുവും എന്റെ തേജസ്സിന്റെ അംശത്തിൽ നിന്നുണ്ടായതുതന്നെയെന്ന് നീ അറിഞ്ഞാലും.

അഥവാ ബഹുനൈതേന
കിം ജ്ഞാതേന തവാർജ്ജുന!
വിഷ്ടഭ്യാഹമിദം കൃത്സ്ന-
മേകാംശേന സ്ഥിതോ ജഗത്. 42

അർജ്ജുനാ! അഥവാ വിസ്തൃതമായി അറിഞ്ഞിട്ട് ഇതിൽ നിന്നു നിനക്കെന്തു കാര്യം? ഈ പ്രപഞ്ചത്തെ മുഴുവൻ ഞാൻ ഒരംശംകൊണ്ടാണ് ധരിച്ചു നിൽക്കുന്നത്.

വിഭൂതിയോഗം എന്ന
പത്താമദ്ധ്യായം സമാപ്തം.



# പതിനൊന്നാം അദ്ധ്യായം

## വിശ്വരൂപദർശനയോഗം

അർജ്ജുനൻ പറഞ്ഞു:

മദനുഗ്രഹായ പരമം
ഗുഹ്യമദ്ധ്യാത്മസംജ്ഞിതം
യത്ത്വയോക്തം വചസ്തേന
മോഹോ ƒയം വിഗതോ മമ. 1

പരമവും ഗൂഢവും ആദ്ധ്യാത്മികവുമായ അങ്ങയുടെ വാക്കുകളാൽ എന്നെ അനുഗ്രഹിക്കയാൽ എന്റെ മോഹം നശിച്ചുപോയി.

ഭവാപ്യയൗ ഹി ഭൂതാനാം
ശ്രുതൗ വിസ്തരശോ മയാ
ത്വത്തഃ കമലപത്രാക്ഷ!
മാഹാത്മ്യമപി ചാവ്യയം 2

കൃഷ്ണാ! ഭൂതങ്ങളുടെ ഉത്ഭവനാശങ്ങളെപ്പറ്റിയും അങ്ങയുടെ അവ്യയമായ മാഹാത്മ്യത്തെപ്പറ്റിയും അങ്ങയിൽ നിന്നു തന്നെ ഞാൻ കേട്ടു.

ഏവമേതദ് യഥാത്ഥ ത്വ-
മാത്മാനം പരമേശ്വര!
ദ്രഷ്ടുമിച്ഛാമി തേ രൂപ-
മൈശ്വരം പുരുഷോത്തമ! 3

കൃഷ്ണാ! അങ്ങ് അങ്ങയെപ്പറ്റി പറഞ്ഞിട്ടുള്ളതൊക്കെയും അങ്ങനെതന്നെയുള്ളതാണ്. അല്ലയോ പുരുഷോത്തമാ! എനിക്ക് അങ്ങയുടെ രൂപത്തെ കാണുവാൻ ആഗ്രഹമുണ്ട്.

മന്യസേ യദി തച്ഛക്യം
മയാ ദ്രഷ്ടുമിതി പ്രഭോ!
യോഗേശ്വര തതോ മേ ത്വം
ദർശയാത്മാനമവ്യയം. 4

കൃഷ്ണാ! എനിക്ക് ആ രൂപം കാണാവുന്നതാണെന്ന് അങ്ങു വിചാരിക്കുന്നുവെങ്കിൽ അവ്യയനായ അങ്ങയെ എനിക്കു കാണിച്ചുതന്നാലും.

**ശ്രീകൃഷ്ണൻ പറഞ്ഞു:**

പശ്യമേ പാർത്ഥ രൂപാണി
ശതശോ *f*ഥ സഹസ്രശഃ
നാനാവിധാനി ദിവ്യാനി
നാനാവർണ്ണാകൃതീനി ച 5

അർജ്ജുനാ! നാനാപ്രകാരത്തിൽ ദിവ്യങ്ങളായി നാനാവർണ്ണങ്ങളോടും ആകൃതികളോടുംകൂടി അനേകശതങ്ങളായും അനേകായിരങ്ങളായുമുള്ള എന്റെ രൂപങ്ങളെ നീ കാണുക.

പശ്യാദിത്യാൻ വസൂൻ രുദ്രാ-
നശ്വിനൗ മരുതസ്തഥാ
ബഹൂന്യദൃഷ്ടപൂർവ്വാണി
പശ്യാശ്ചര്യാണി ഭാരത. 6





ആദിത്യന്മാരെയും, വസുക്കളെയും, രുദ്രന്മാരെയും, അശ്വിനികളെയും, മരുത്തുകളെയും നീ കാണുക. മുമ്പു കണ്ടിട്ടില്ലാത്ത ബഹുപ്രകാരത്തിലുള്ള ആശ്ചര്യങ്ങളെയും കാണു ക.

ഇഹൈകസ്ഥം ജഗത് കൃത്സ്നം
പശ്യാദ്യ സചരാചരം
മമ ദേഹേ ഗുഡാകേശ!
യച്ചാന്യദ്ദ്രഷ്ടുമിച്ഛസി. 7

ചരാചരങ്ങളോടുകൂടിയ മഹാപ്രപഞ്ചത്തേയും നീ കാണുവാൻ ആഗ്രഹിക്കുന്ന മറ്റുള്ളവയേയും എന്റെ ദേഹത്തിൽ ഒന്നിച്ചു നില്ക്കുന്നത് ഇതാ നീ കാണുക.

ന തു മാം ശക്യസേ ദ്രഷ്ടു-
മനേനൈവ സ്വചക്ഷുഷാ
ദിവ്യം ദദാമി തേ ചക്ഷുഃ
പശ്യ മേ യോഗമൈശ്വരം. 8

എന്നാൽ നിനക്ക് സ്വന്തം കണ്ണുകൊണ്ട് എന്നെ കാണുന്നതിന് ശക്തിയില്ല. ദിവ്യചക്ഷുസ്സ് നിനക്കു ഞാൻ തരുന്നു. എന്റെ മഹത്തായ ശക്തിയെ കാണുക.

**സഞ്ജയൻ പറഞ്ഞു:**

ഏവമുക്ത്വാ തതോ രാജൻ!
മഹായോഗേശ്വരോ ഹരിഃ
ദർശയാമാസ പാർത്ഥായ
പരമം രൂപമൈശ്വരം. 9

അല്ലയോ രാജാവേ! കൃഷ്ണൻ ഇത്രയും പറഞ്ഞതിൽ പിന്നെ തന്റെ ഐശ്വര്യമായ രൂപത്തെ അർജ്ജുനന് കാണിച്ചു.

അനേകവക്ത്രനയന-
മനേകാദ്ഭുതദർശനം
അനേകദിവ്യാഭരണം
ദിവ്യാനേകോദ്യതായുധം. 10

ദിവ്യമാല്യാംബരധരം
ദിവ്യഗന്ധാനുലേപനം
സർവ്വാശ്ചര്യമയം ദേവ-
മനന്തം വിശ്വതോമുഖം 11

അനേകം മുഖങ്ങൾ, അനേകം കണ്ണുകൾ, അത്ഭുതകരങ്ങളായ അനേക ദർശനങ്ങൾ, കൈയിലേന്തിയ അനേകം ആയുധങ്ങൾ, അനേകം ദിവ്യാഭരണങ്ങൾ എന്നിവയോടുകൂടി ദിവ്യങ്ങളായ മാല്യങ്ങളും വസ്ത്രങ്ങളും ധരിച്ച്, ദിവ്യസുഗന്ധദ്രവ്യങ്ങളണിഞ്ഞ്, എല്ലാപ്രകാരത്തിലും ആശ്ചര്യമയമായി ശോഭനമായി അനന്തമായിരിക്കുന്ന വിശ്വരൂപത്തെ കാണിച്ചു.

ദിവി സൂര്യസഹസ്രസ്യ
ഭവേദ്യുഗപദുത്ഥിതാ
യദി ഭാഃ സദൃശീ സാ സ്യാദ്
ഭാസസ്തസ്യ മഹാത്മനഃ 12

ആകാശത്തിൽ അനേകസഹസ്രം സൂര്യന്മാരുടെ പ്രകാശം ഒരേസമയത്ത് ഉയരുന്നതിനോട് ആ മാഹാത്മാവിന്റെ ശോഭ തുല്യമായിരുന്നു.





തത്രൈകസ്ഥം ജഗത് കൃത്സ്നം
പ്രവിഭക്തമനേകധാ
അപശ്യദ്ദേവദേവസ്യ
ശരീരേ പാണ്ഡവസ്തദാ 13

അപ്പോൾ അർജ്ജുനൻ ഭഗവാൻ ശ്രീകൃഷ്ണന്റെ ആ ദേഹത്തിൽ അനേകവിധത്തിൽ വേർതിരിക്കപ്പെട്ടിട്ടുള്ള ലോകം മുഴുവൻ ഒന്നിച്ചുകണ്ടു.

തതഃ സ വിസ്മയാവിഷ്ടോ
ഹൃഷ്ടരോമാ ധനഞ്ജയഃ
പ്രണമ്യ ശിരസാ ദേവം
കൃതാഞ്ജലിരഭാഷത 14

അപ്പോൾ അത്ഭുതപരതന്ത്രനും, രോമാഞ്ചകഞ്ചുകിതനും ആയിത്തീർന്ന ആ അർജ്ജുനൻ ഭഗവാനെ കൈകൂപ്പി വണങ്ങിക്കൊണ്ട് ഇപ്രകാരം പറഞ്ഞു:

**അർജ്ജുനൻ പറഞ്ഞു:**

പശ്യാമി ദേവാംസ്തവ ദേവ ദേഹേ
സർവ്വാംസ്തഥാ ഭൂതവിശേഷസംഘാൻ
ബ്രഹ്മാണമീശം കമലാസനസ്ഥ-
മൃഷീംശ്ച സർവ്വാനുരഗാംശ്ച ദിവ്യാൻ 15

അല്ലയോ ദേവ! ഞാൻ അങ്ങയുടെ ഈ ദേഹത്തിൽ ദേവന്മാരേയും എല്ലാമാതിരിയിലുമുള്ള ഭൂതഗണങ്ങളേയും





അതുപോലെ, കമലാസനത്തിൽ സ്ഥിതിചെയ്യുന്ന സൃഷ്ടി കർത്താവായ ബ്രഹ്മാവിനേയും മഹർഷിമാരേയും സർവ ദിവ്യ സർപ്പങ്ങളേയും ഇതാ കാണുന്നു.

അനേകബാഹൂദരവക്ത്രനേത്രം
പശ്യാമി ത്വാം സർവ്വതോഽനന്തരൂപം
നാന്തം ന മദ്ധ്യം ന പുനസ്തവാദിം
പശ്യാമി വിശ്വേശ്വര വിശ്വരൂപ. 16

വിശ്വരൂപനും വിശ്വേശ്വരനുമായ ഹേ ഭഗവൻ! ഞാൻ നോക്കുന്നിടത്തൊക്കെയും അനേകം കൈകളും അനേകം ഉദരങ്ങളും അനേകം മുഖങ്ങളും അനേകം നേത്രങ്ങളുമുള്ളവനും അനന്തരൂപങ്ങളോടുകൂടിയവനുമായ അങ്ങയെ ഒരാളെ മാത്രമേ കാണുന്നുള്ളു. എന്നാൽ അവിടുത്തെ അന്തമോ മദ്ധ്യമോ ആദിയോ ഞാനൊട്ടു കാണുന്നുമില്ല.

കിരീടിനം ഗദിനം ചക്രിണം ച
തേജോരാശിം സർവ്വതോ ദീപ്തിമന്തം
പശ്യാമി ത്വാം ദുർന്നിരീക്ഷ്യം സമന്താദ്
ദീപ്താനലാർക്കദ്യുതിമപ്രമേയം. 17

കിരീടം, ഗദ, ചക്രം എന്നിവ ധരിച്ചവനും തേജോമയനും നോക്കിക്കാണുവാൻ വയ്യാത്തവിധത്തിൽ കത്തി ജ്വലിക്കുന്ന അഗ്നിസൂര്യന്മാരുടെ ശോഭയോടുകൂടിയവനും ആയ അങ്ങയെ ഞാൻ എല്ലായിടത്തും കാണുന്നു.









ത്വമക്ഷരം പരമം വേദിതവ്യം
ത്വമസ്യ വിശ്വസ്യ പരം നിധാനം
ത്വമവ്യയഃ ശാശ്വതധർമ്മഗോപ്ത
സനാതനസ്ത്വം പുരുഷോ മതോ മേ. 18

അങ്ങ് നാശമില്ലാത്തതും അറിഞ്ഞിരിക്കേണ്ടതും ഉൽകൃഷ്ടമായിട്ടുള്ളതും ആയ ഈ ലോകത്തിന്റെ ഒരു നിധിയാകുന്നു. അങ്ങ് നാശരഹിതനും സനാതനധർമ്മത്തിന്റെ സംരക്ഷകനും പുരാണപുരുഷനും ആണെന്നാണ് ഞാൻ വിചാരിക്കുന്നത്.

അനാദിമദ്ധ്യാന്തമനന്തവീര്യ-
മനന്തബാഹും ശശിസൂര്യനേത്രം
പശ്യാമി ത്വാം ദീപ്തഹുതാശവക്ത്രം
സ്വതേജസാ വിശ്വമിദം തപന്തം. 19

ആദിമദ്ധ്യാന്തരഹിതനും അളവറ്റ വീര്യത്തോടുകൂടിയവനും അനേകം കൈകളുള്ളവനും ജ്വലിക്കുന്ന അഗ്നിയെപ്പോലെ ജാജ്ജ്വല്യമാനമായ വക്ത്രത്തോടുകൂടിയവനും സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളുള്ളവനും സ്വന്തതേജസ്സിനാൽ ഈ ലോകം മുഴുവനും തപിപ്പിക്കുന്നവനുമായ അങ്ങയെയാണ് ഞാനെങ്ങും കാണുന്നത്.

ദ്യാവാപൃഥിവ്യോരിദമന്തരം ഹി
വ്യാപ്തം ത്വയൈകേന ദിശശ്ച സർവ്വാഃ
ദൃഷ്ട്വാദ്ഭുതം രൂപമുഗ്രം തവേദം
ലോകത്രയം പ്രവ്യഥിതം മഹാത്മൻ. 20





അല്ലയോ മഹാത്മാവേ! അങ്ങ് ഒരാൾമാത്രം ആകാശം ഭൂമിയെന്നിവയ്ക്കിടയിലെന്നല്ല എല്ലാ ദിക്കുകളിലും വ്യാപ്ത നായി വിളങ്ങുന്ന അവിടുത്തെ അത്യുഗ്രമായ ഈ രൂപം കണ്ട് മൂന്നുലോകവും നടുങ്ങിപ്പോകുന്നു.

അമീ ഹി ത്വാം സുരസങ്ഘാ വിശന്തി
കേചിദ്ഭീതാഃ പ്രാഞ്ജലയോ ഗൃണന്തി
സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസംഘാഃ
സ്തുവന്തി ത്വാം സ്തുതിഭിഃ പുഷ്കലാഭിഃ. 21

ഈ ദേവന്മാരുടെ സംഘം അങ്ങയെ ശരണം പ്രാപിക്കുന്നു. ചിലർ ദീനരായി കൈകൂപ്പി വന്ദിക്കുന്നു. മഹർഷിമാരും സിദ്ധന്മാരും സ്വസ്തി, എന്നുപറഞ്ഞ് അർത്ഥപുഷ്ടിയുള്ള സ്തോത്രങ്ങളാൽ അങ്ങയെ സ്തുതിക്കയും ചെയ്യുന്നു.

രുദ്രാദിത്യാ വസവോ യേ ച സാദ്ധ്യാ
വിശ്വേശ്വിനൗ മരുതശ്ചോഷ്മപാശ്ച
ഗന്ധർവ്വയക്ഷാസുരസിദ്ധസങ്ഘാ
വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവ്വേ.22

രുദ്രന്മാർ, ആദിത്യന്മാർ, സാധ്യന്മാർ, വിശ്വദേവന്മാർ, അശ്വിനീദേവന്മാർ, മരുത്തുകൾ, പിതൃദേവന്മാർ, ഗന്ധർവന്മാർ, യക്ഷന്മാർ, അസുരന്മാർ, സിദ്ധദേവന്മാർ മുതലായ സകലരും അങ്ങേ അത്ഭുതപരതന്ത്രരായി നോക്കി നില്ക്കുന്നു.

രൂപം മഹത്തേ ബഹുവക്ത്രനേത്രം
മഹാബാഹോ ബഹുബാഹൂരുപാദം





ബഹൂദരം ബഹുദംഷ്ട്രാകരാളം
ദൃഷ്ട്വാ ലോകാഃ പ്രവ്യഥിതാസ്തഥാഹം. 23

അല്ലയോ മഹാഭുജവീര്യനായ ഭഗവൻ! അനേകം മുഖങ്ങളും നേത്രങ്ങളും കൈകളും തുടകളും കാലുകളും ഉദരങ്ങളും ദംഷ്ട്രങ്ങളും ഉള്ള ഭവാന്റെ മഹത്തായ ഈ രൂപത്തെക്കണ്ട് സകലലോകരും ഭീതരായിരിക്കുന്നു. ഞാനും അങ്ങനെതന്നെ ഭയാകുലനായിത്തീർന്നിരിക്കുന്നു.

നഭഃ സ്പൃശം ദീപ്തമനേകവർണ്ണം
വ്യാത്താനനം ദീപ്തവിശാലനേത്രം
ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ
ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ! 24

അല്ലയോ ഭഗവൻ, ആകാശം ചുടുന്നതും, നാനാവർണ്ണങ്ങൾപൂണ്ട് സമുജ്ജ്വലിക്കുന്നതും, വായ്പിളർന്നതും, നീണ്ട നേത്രങ്ങൾ മിന്നിത്തിളങ്ങുന്നതും ആയ അങ്ങയുടെ ഈ സ്വരൂപം കണ്ടിട്ട് എനിക്കു ധൈര്യവും സമാധാനവും നഷ്ടമായിത്തീരുന്നു.

ദംഷ്ട്രാകരാളാനി ച തേ മുഖാനി
ദൃഷ്ട്വൈവ കാലാനലസന്നിഭാനി
ദിശോ ന ജാനേ ന ലഭേ ച ശർമ്മ
പ്രസീദ ദേവേശ ജഗന്നിവാസ. 25

ലോകനാഥനായ ഹേ ദേവ! ദംഷ്ട്രകളാൽ ഘോരങ്ങളും പ്രളയകാലത്തുണ്ടാകുന്ന അഗ്നിയെപ്പോലെ ജ്വലിക്കുന്നവ

യും ആയ അവിടുത്തെ മുഖങ്ങൾ കണ്ടമാത്രയിൽത്തന്നെ എനിക്ക് ദിക്കുകൾ അറിയാതായിപ്പോകുന്നു. എനിക്കു മനസ്സമാധാനം തീരെ ഉണ്ടാകുന്നില്ല. ഭഗവാനേ! കരുണ ചെയ്താലും.

അമീ ച ത്വാം ധൃതരാഷ്ടസ്യ പുത്രാഃ
സർവ്വേ സഹൈവാവനിപാലസങ്ഘൈഃ
ഭീഷ്മോ ദ്രോണഃ സൂതപുത്രസ്തഥാ/സൗ
സഹാസ്മദീയൈരപി യോധമുഖ്യൈഃ 26

വക്ത്രാണി തേ ത്വരമാണാ വിശന്തി
ദംഷ്ട്രാകരാലാനി ഭയാനകാനി
കേചിദ്വിലഗ്നാ ദശനാന്തരേഷു
സംദൃശ്യന്തേ ചൂർണ്ണിതൈരുത്തമാങ്ഗൈഃ 27

ഈ ധൃതരാഷ്ട്രപുത്രന്മാരായ നൂറ്റുപേരും, ഭീഷ്മർ, ദ്രോണർ, കർണ്ണൻ മുതലായ മഹാരഥന്മാരും, മറ്റുള്ള രാജാക്കന്മാരും ഞങ്ങളുടെ ഭാഗത്തുള്ള യോദ്ധാക്കളും ദംഷ്ട്രകളാൽ ഭയങ്കരമായിരിക്കുന്ന ഭവാന്റെ വക്ത്രങ്ങളിൽ ദ്രുതഗതിയിൽ പ്രവേശിക്കുന്നു. ചിലർ തകർന്നു പൊടിഞ്ഞ തലകളോടുകൂടി ദംഷ്ട്രകൾക്കിടയിൽ കുടുങ്ങിക്കിടക്കുന്നതായിക്കാണു ന്നു.

യഥാ നദീനാം ബഹവോ/മ്ബുവേഗാഃ
സമുദ്രമേവാഭിമുഖാ ദ്രവന്തി
തഥാതവാമീ നരലോകവീരാ
വിശന്തി വക്ത്രാണ്യഭിവിജ്വലന്തി 28

എപ്രകാരം നദികളുടെ നാനാപ്രവാഹങ്ങൾ സമുദ്രത്തെ





നോക്കി ഒഴുകിച്ചെല്ലുന്നുവോ അപ്രകാരം ഈ വീരമനുഷ്യർ ജ്വലിക്കുന്ന അങ്ങയുടെ മുഖങ്ങളിൽ പ്രവേശിക്കുന്നു.

യഥാ പ്രദീപ്തം ജ്വലനം പതങ്ഗാ
വിശന്തി നാശായ സമൃദ്ധവേഗാഃ
തഥൈവ നാശായ വിശന്തിലോകാ-
സ്തവാപി വക്ത്രാണി സമൃദ്ധവേഗാഃ 29

പാറ്റകൾ എങ്ങനെ നശിക്കാനായിട്ടുതന്നെ കത്തിക്കാളുന്ന തീയിൽച്ചെന്നു വേഗത്തിൽ വീഴുന്നുവോ, അങ്ങനെ തന്നെ ഈ ജനങ്ങളും നാശത്തിനായി അതിവേഗത്തോടെ അവിടുത്തെ വക്ത്രങ്ങളിൽ വന്നുചാടുന്നു.

ലേലിഹ്യസേ ഗ്രസമാനഃ സമന്താ-
ല്ലോകാൻ സമഗ്രാൻ വദനൈർജ്ജ്വലദ്ഭിഃ
തേജോഭിരാപൂര്യ ജഗത്സമഗ്രം
ഭാസസ്തവോഗ്രാഃ പ്രതപന്തി വിഷ്ണോ 30

ഉജ്ജ്വലത്തുക്കളായ മുഖങ്ങളാൽ അങ്ങ് ലോകമാകെ വിഴുങ്ങി നടക്കുന്നതുപോലെ കാണപ്പെടുന്നു. അവിടുത്തെ ഉഗ്രകിരണങ്ങൾ തേജസ്സുകൾകൊണ്ട് നിറച്ച് ലോകത്തെ മുഴുവൻ എതിർക്കുന്നു.

ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ
നമോസ്തു തേ ദേവവര! പ്രസീദ
വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം
ന ഹി പ്രജാനാമി തവ പ്രവൃത്തിം 31





അല്ലയോ മഹാനായ ദേവ! ഉഗ്രരൂപത്തോടുകൂടിയ ഭവാൻ ആരാണെന്നു പറഞ്ഞാലും. അങ്ങേയ്ക്കു നമസ്കാരം! എന്നിൽ പ്രസാദിക്കുമാറാകണേ! ആദിപുരുഷനായ ഭഗവാനെ പ്പറ്റി വേണ്ടതിൻവണ്ണം മനസ്സിലാക്കണമെന്നു ഞാനാഗ്രഹിക്കുന്നു. അവിടുത്തെ പ്രവൃത്തിയെപ്പറ്റി എനിക്കറിഞ്ഞുകൂടാ. (പ്രവൃത്തി = ഭാവം, ഉദ്ദേശ്യം, പ്രകാശനം)

**ശ്രീകൃഷ്ണൻ പറഞ്ഞു:**

കാലോസ്മി ലോകക്ഷയകൃത് പ്രവൃദ്ധോ
ലോകാൻ സമാഹർത്തുമിഹ പ്രവൃത്തഃ
ഋതേ ƒപിത്വാം ന ഭവിഷ്യന്തി സർവ്വേ
യേƒവസ്ഥിതാഃ പ്രത്യനീകേഷു യോധാഃ 32

ഞാൻ ലോകത്തെ നശിപ്പിക്കുന്ന കാലം(കാലൻ)ആകുന്നു. ലോകസംഹാരകൃത്യത്തിൽ ഏർപ്പെട്ടിരിക്കയാണു ഞാൻ. യുദ്ധത്തിൽ നീയൊഴിച്ചു യോദ്ധാക്കൾ മറ്റാരും ജീവിക്കുകയില്ല. അതായത് ഞാൻ കാലരൂപേണ ലോകത്തെ മുഴുവൻ നശിപ്പിക്കുന്നു. യുദ്ധം ചെയ്തില്ലെങ്കിലും, ശത്രുസൈന്യങ്ങളിൽ ഒരുത്തനെങ്കിലും മരിക്കാതിരിക്കുന്നതല്ല.

തസ്മാത് ത്വമുത്തിഷ്ഠ യശോ ലഭസ്വ
ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം
മയൈവൈതേ നിഹതാഃ പൂർവ്വമേവ
നിമിത്തമാത്രം ഭവ സവ്യസാചിൻ! 33

അല്ലയോ! അർജ്ജുനാ! നീ എഴുന്നേല്ക്കുക, യുദ്ധം ചെയ്തു ജയവും യശസ്സും നേടുക. ശത്രുക്കളെ ജയിച്ച്









ഐശ്വര്യസമൃദ്ധമായ രാജ്യം വാഴുക. പരമാർത്ഥത്തിൽ ഞാൻ മുമ്പു തന്നെ ഇവരെ വധിച്ചുകഴിഞ്ഞിരിക്കുന്നു. നീ അതിനു നിമിത്തകാരണം മാത്രമായിത്തീർന്നാൽ മതി.

ദ്രോണം ച ഭീഷ്മം ച ജയദ്രഥം ച
കർണ്ണം തഥാന്യാനപി യോധവീരാൻ
മയാ ഹതാംസ്ത്വം ജഹി മാ വ്യഥിഷ്ഠാ
യുദ്ധ്യസ്വ ജേതാസി രണേ സപത്നാൻ 34

എന്നാൽ വധിക്കപ്പെട്ടവരായ ദ്രോണർ, ഭീഷ്മർ, ജയദ്രഥൻ മുതലായ ശത്രുസൈനികവീരന്മാരെയെല്ലാം നീ വധിച്ചുകൊണ്ടാലും. നീ വിവശനായിത്തീരരുത്. നീ യുദ്ധത്തിൽ ജയിക്കാതിരിക്കയില്ല.

**സഞ്ജയൻ പറഞ്ഞു:**

ഏതത് ശ്രുത്വാ വചനം കേശവസ്യ
കൃതാഞ്ജലിർവേപമാനഃ കിരീടീ
നമസ്കൃത്വാ ഭൂയ ഏവാഹ കൃഷ്ണം
സഗദ്ഗദം ഭീതഭീതഃ പ്രണമ്യ 35

ശ്രീകൃഷ്ണന്റെ ഈ വാക്കുകേട്ടിട്ട് അർജ്ജുനൻ വിറച്ചുകൊണ്ട് ഭയത്തോടുകൂടി വീണ്ടും വീണ്ടും കൈകൂപ്പിത്തൊഴുതു പിന്നെയും പറഞ്ഞു:

**അർജ്ജുനൻ പറഞ്ഞു:**

സ്ഥാനേ ഹൃഷീകേശ! തവ പ്രകീർത്യാ
ജഗത് പ്രഹൃഷ്യത്യനുരജ്യതേ ച





രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി
സർവ്വേ നമസ്യന്തി ച സിദ്ധസംഘാഃ 36

അല്ലയോ ഹൃഷികേശ!(കൃഷ്ണ!)അങ്ങയുടെ തിരുനാമോച്ചാരണംകൊണ്ടു ലോകത്തിനു സന്തോഷവും ഭക്തിയും ഉണ്ടാകുന്നു എന്നുള്ളതു യുക്തംതന്നെ. ദുഷ്ടന്മാരായ അസുരരാക്ഷസന്മാർ അവിടുത്തെ തിരുനാമം കേൾക്കുന്ന മാത്രയിൽ ഭീതരായി നാലുദിക്കുകളിലും ഓടുന്നു. ശിഷ്ടന്മാരായ ദേവന്മാരാവട്ടെ ഭക്തിവിവശരായി അവിടുത്തെ നമസ്കരിക്കയും ചെയ്യുന്നു.

കസ്മാച്ച തേ ന നമേരൻ മഹാത്മൻ!
ഗരീയസേ ബ്രഹ്മണോപ്യാദികർത്രേ
അനന്ത ദേവേശ ജഗന്നിവാസ!
ത്വമക്ഷരം സദസത്തത്പരം യത് 37

സൃഷ്ടികർത്താവായ ബ്രഹ്മാവിന്റെയുമാദികർത്താവായ അങ്ങയെ, അല്ലെങ്കിൽ എങ്ങനെയാണ് നമസ്കരിക്കാതെയിരിക്കുന്നത്? സർവാന്തര്യാമിയായ ഹേ വിശ്വേശ്വരാ! അങ്ങ് സ്ഥൂലമായും സൂക്ഷ്മമായും നാശരഹിതമായുമുള്ള പരം തത്ത്വമാകുന്നു.

ത്വമാദിദേവഃ പുരുഷഃ പുരാണ-
സ്ത്വമസ്യ വിശ്വസ്യ പരം നിധാനം
വേത്താസി വേദ്യം ച പരം ച ധാമ
ത്വയാ തതം വിശ്വമനന്തരൂപ! 38





അല്ലയോ ഭഗവൻ! അങ്ങ് ആദിദേവനും പുരാണപുരുഷനും ആകുന്നു. അങ്ങ് ലോകത്തിന്റെ മൂലാധാരമാകുന്നു. അറിയുന്നവനും, ഭയപ്പെടേണ്ടവനും അങ്ങുതന്നെ. അനന്തരൂപനായ ഹേ ദേവ! അങ്ങയാൽ ഈ ലോകം വിസ്തൃതവും വ്യാപ്തവുമായിരിക്കുന്നു.

വായുർയമോ ƒഗ്നിർവരുണഃ ശശാങ്കഃ
പ്രജാപതിസ്ത്വം പ്രപിതാമഹശ്ച
നമോ നമസ്തേ ƒസ്തുസഹസ്രകൃത്വഃ
പുനശ്ച ഭൂയോ ƒപി നമോ നമസ്തേ. 39

അങ്ങ് വായുവും, യമനും, അഗ്നിയും, വരുണനും, ചന്ദ്രനും, ബ്രഹ്മാവും, ബ്രഹ്മാവിന്റെ ബ്രഹ്മാവും ആകുന്നു. അങ്ങേയ്ക്ക് അസംഖ്യം നമസ്കാരം ഭവിക്കട്ടെ. വീണ്ടും വീണ്ടും അങ്ങേയ്ക്കു നമസ്കാരം.

നമഃ പുരസ്താദഥ പൃഷ്ഠതസ്തേ
നമോസ്തു തേ സർവ്വത ഏവ സർവ!
അനന്തവീര്യാമിതവിക്രമസ്ത്വം
സർവ്വം സമാപ്നോഷി തതോസി സർവ്വഃ 40

അല്ലയോ സർവാത്മൻ, അങ്ങനെ മുന്നിലും പിന്നിലും നിന്ന് ഞാൻ നമസ്കരിക്കുന്നു. സർവഭാഗത്തും അങ്ങേയ്ക്കു നമസ്കാരം. അളവറ്റ വീര്യവും അതിരറ്റ പരാക്രമവും ഉള്ളവനായ അങ്ങ് ലോകം മുഴുവൻ വ്യാപിച്ചവനായിരിക്കുന്നു. അതിനാൽ അങ്ങ് സർവാത്മാവാകുന്നു.

സഖേതി മത്വാ പ്രസഭം യദുക്തം
ഹേ കൃഷ്ണ ഹേ യാദവ ഹേ സഖേതി
അജാനതാ മഹിമാനം തവേദം
മയാ പ്രമാദാത് പ്രണയേന വാപി. 41

ഹേ ഭഗവൻ! അങ്ങയുടെ ഈ മഹിമാതിശയം മനസ്സിലാക്കാതെ ഞാൻ അബദ്ധത്താലോ സ്നേഹത്താലോ അങ്ങയെ സ്നേഹിതനാണെന്നു ഭാവനം ചെയ്ത് അങ്ങേയ്ക്ക് ഹേ കൃഷ്ണാ! ഹേ യാദവ, ഹേ സഖേ എന്നിപ്രകാരമൊക്കെ വിളിച്ചു പോയിട്ടുള്ളതിനെ അങ്ങു ക്ഷമിക്കണം.

യച്ചാവഹാസാർത്ഥമസത്കൃതോഽസി
വിഹാരശയ്യാസനഭോജനേഷു
ഏകോഽഥവാപ്യച്യുത തത്സമക്ഷം
തത് ക്ഷാമയേ ത്വാമഹമപ്രമേയം. 42

ഹേ അച്യുത, കളിക്കുമ്പോഴും, കിടക്കുമ്പോഴും, ഇരിക്കുമ്പോഴും, ഉണ്ണുമ്പോഴും, തനിച്ചിരിക്കുമ്പോഴും, പലർകൂടി ചേർന്നിരിക്കുമ്പോഴും ഞാൻ ഏതെങ്കിലും വിധത്തിൽ അങ്ങയെ അപമാനിച്ചിട്ടുണ്ടെങ്കിൽ അതിനെ പൊറുക്കണമെന്നു ഞാൻ അചിന്ത്യവൈഭവനായ അങ്ങയോടു പ്രാർത്ഥിക്കുന്നു.

പിതാസി ലോകസ്യ ചരാചരസ്യ
ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ
ന ത്വത്സമോഽസ്ത്യഭ്യധികഃ കുതോഽന്യോ
ലോകത്രയേഽപ്യ പ്രതിമപ്രഭാവ. 43





അതുല്യശക്തിയുള്ള ഹേ ഭഗവൻ! അങ്ങ് ചരാചരാത്മകമായ ഈ ജഗത്തിന്റെ പിതാവാകുന്നു. അങ്ങ് ഈ ജഗത്തിനു പൂജ്യനും ശ്രേഷ്ഠനായ ഗുരുവുമാകുന്നു. മൂന്നുലോകത്തിലും അങ്ങേയ്ക്കു തുല്യനായിട്ടൊരാളുമില്ല. പിന്നെയല്ലേ അങ്ങയെക്കാൾ ശ്രേഷ്ഠനായിട്ടുള്ള ഒരാൾ ഉണ്ടാകുന്നത്.

തസ്മാത് പ്രണമ്യ പ്രണിധായ കായം
പ്രസാദയേ ത്വാമഹമീശമീഡ്യം
പിതേവ പുത്രസ്യ സഖേവ സഖ്യുഃ
പ്രിയഃ പ്രിയായാർഹസി ദേവ! സോഢും.44

അല്ലയോ ദേവ! അതിനാൽ ഞാൻ ദേഹത്തെ വണങ്ങി നമസ്കരിച്ചിട്ട്, സ്തുത്യനും നാഥനും ആയ അങ്ങയോട് പ്രസാദിക്കണേ എന്ന് ഇതാ അപേക്ഷിക്കുന്നു. പിതാവ് പുത്രന്റെയും, സ്നേഹിതൻ സുഹൃത്തിന്റെയും ഭർത്താവ് ഭാര്യയുടെയും അപരാധങ്ങൾ ക്ഷമിക്കുമ്പോലെ അങ്ങ് എന്റെ അപരാധത്തെയും ക്ഷമിക്കണം.

അദൃഷ്ടപൂർവ്വംഹൃഷിതോസ്മി ദൃഷ്ട്വാ
ഭയേന ച പ്രവ്യഥിതം മനോ മേ
തദേവ മേ ദർശയ ദേവ രൂപം
പ്രസീദ ദേവേശ ജഗന്നിവാസ! 45

ലോകവ്യാപിയായ ദേവേശ! മുമ്പു കാണാത്തതു കണ്ടു ഞാൻ സന്തോഷിക്കുന്നു; എങ്കിലും ഭയത്താൽ എന്റെ ഹൃദയം വിഹ്വലമായിത്തീരുന്നു. അങ്ങയുടെ ആ (ശ്രീകൃഷ്ണാകൃതിയിലുള്ള)രൂപം തന്നെ എനിക്കു കാണിച്ചു തരിക. ദേവ! പ്രസാദിക്കേണമേ!

കിരീടിനം ഗദിനം ചക്രഹസ്ത-
മിച്ഛാമി ത്വാം ദ്രഷ്ടുമഹം തഥൈവ
തേനൈവ രൂപേണ ചതുർഭുജേന
സഹസ്രബാഹോ ഭവ വിശ്വമൂർത്തേ 46

മുമ്പത്തെ മട്ടിൽ തലയിൽ കിരീടവും, കൈകളിൽ ഗദയും ചക്രവും ധരിച്ചിട്ടുള്ള ആ ഭവത്സ്വരൂപത്തെ ഞാൻ കാണ്മാനാഗ്രഹിക്കുന്നു. അസംഖ്യം ബാഹുക്കളോടുകൂടിയ ഭഗവാനേ! ആ ചതുർഭുജത്തോടുകൂടിയ പഴയ രൂപത്തെത്തന്നെ പ്രാപിച്ചാലും!

**ശ്രീകൃഷ്ണൻ പറഞ്ഞു:**

മയാ പ്രസന്നേന തവാർജ്ജുനേദം
രൂപം പരം ദർശിതമാത്മയോഗാത്
തേജോമയം വിശ്വമനന്തമാദ്യം
യന്മേ ത്വദന്യേന ന ദൃഷ്ടപൂർവ്വം. 47

അല്ലയോ അർജ്ജുനാ! ഞാൻ എന്റെ യോഗശക്തിയാൽ നിനക്കു കാട്ടിത്തന്നതായ തേജോമയവും അനാദ്യന്തവുമായ ഈ വിശ്വരൂപം മറ്റാരും ഇതുവരെ കണ്ടിട്ടുള്ളതല്ല.

ന വേദയജ്ഞാധ്യയനൈർന്ന ദാനൈർ-
ന്ന ച ക്രിയാഭിർന്ന തപോഭിരുഗ്രൈഃ
ഏവം രൂപഃ ശക്യ അഹം നൃലോകേ
ദ്രഷ്ടും ത്വദന്യേന കുരുപ്രവീര. 48





അല്ലയോ കൗരവശ്രേഷ്ഠ! ഈ മനുഷ്യലോകത്തിൽ നീയൊഴിച്ചു മറ്റൊരുത്തനും എന്റെ ഈ രൂപം വേദാധ്യയനത്താലോ യോഗാനുഷ്ഠാനം കൊണ്ടോ ദാനങ്ങൾ, ഉഗ്രതപസ്സുകൾ, സൽക്രിയകൾ മുതലായവകൊണ്ടോ കാണപ്പെടുവാൻ കഴിയുന്നതല്ല.

മാ തേ വ്യഥാ മാ ച വിമൂഢഭാവോ
ദൃഷ്ട്വാ രൂപം ഘോരമീദൃങ്മമേദം
വ്യപേതഭീഃ പ്രീതമനാഃ പുനസ്ത്വം
തദേവ മേ രൂപമിദം പ്രപശ്യ. 49

എന്റെ ഈ ഘോരമായ രൂപംകണ്ടു നീ ഭയപ്പെടുകയും സംഭ്രമിക്കുകയും വേണ്ട. നീ ഭയം വെടിഞ്ഞ് പ്രീതചിത്തനായി എന്റെ ആ പൂർവ്വരൂപത്തെ വീണ്ടും കാണുക.

**സഞ്ജയൻ പറഞ്ഞു:**

ഇത്യർജ്ജുനം വാസുദേവസ്തഥോക്ത്വാ
സ്വകം രൂപം ദർശയാമാസ ഭൂയഃ
ആശ്വാസയാമാസ ച ഭീതമേനം
ഭൂത്വാ പുനഃ സൗമ്യവപുർമ്മഹാത്മാ. 50

ശ്രീകൃഷ്ണൻ ഇങ്ങനെ അർജ്ജുനനോടു പറഞ്ഞിട്ട് തന്റെ പൂർവരൂപം തന്നെ കാണിച്ചുകൊടുത്തു. സൗമ്യരൂപനായിത്തീർന്ന ഭഗവാൻ ഭീതനായ പാർത്ഥനെ ആശ്വസിപ്പിക്കുകയും ചെയ്തു.







**അർജ്ജുനൻ പറഞ്ഞു:**

ദൃഷ്ട്വേദം മാനുഷം രൂപം
തവ സൗമ്യം ജനാർദ്ദന
ഇദാനീമസ്മി സംവൃത്തഃ
സചേതാഃ പ്രകൃതിം ഗതഃ 51

അല്ലയോ ജനാർദ്ദനാ! അങ്ങയുടെ സൗമ്യമായ മാനുഷ രൂപംകണ്ട് ഞാനിപ്പോൾ മനസ്സമാധാനത്തെയും പൂർവപ്രകൃതിയെയും പ്രാപിച്ചവനായിത്തീർന്നിരിക്കുന്നു.

**ശ്രീകൃഷ്ണൻ പറഞ്ഞു:**

സുദുർദ്ദശമിദം രൂപം
ദൃഷ്ടവാനസി യന്മമ
ദേവാ അപ്യസ്യ രൂപസ്യ
നിത്യം ദർശനകാങ്ക്ഷിണഃ 52

ദേവന്മാർപോലും ദർശിക്കുവാൻ അത്യാഗ്രഹിച്ചു കൊണ്ടിരിക്കുന്നതും, ദർശിപ്പാൻ പ്രയാസമായിട്ടുള്ളതും ആയ എന്റെ ഈ രൂപത്തെ നീ ദർശിച്ചവനായി.

നാഹം വേദൈർന തപസാ,
ന ദാനേന ന ചേജ്യയാ
ശക്യ ഏവം വിധോ ദ്രഷ്ടും
ദൃഷ്ടവാനസി മാം യഥാ 53

ഏതാദൃശനായ എന്നെ നീ കണ്ടവിധത്തിൽ കാണുന്നതിനു വേദങ്ങളാലോ തപസ്സിനാലോ ദാനത്തിനാലോ യോഗത്തി













നാലോ ഒന്നും സാധിക്കുന്നതല്ല.

ഭക്ത്യാ ത്വനന്യയാ ശക്യ
അഹമേവം വിധോ ƒർജ്ജുന!
ജ്ഞാതും ദ്രഷ്ടും ച തത്ത്വേന
പ്രവേഷ്ടും ച പരം തപ. 54

അല്ലയോ ശത്രുകുലകാലനായ അർജ്ജുനാ! അനന്യവിഷയകമായ ഭക്തിയൊന്നിനാൽ മാത്രമേ ഇങ്ങനെയുള്ളവനായ എന്നെ യഥാർത്ഥമായി അറിയാനും കാണ്മാനും പ്രാപിക്കുവാനും കഴിയുകയുള്ളൂ.

മത് കർമ്മകൃൽ മൽപരമോ
മദ്ഭക്തഃ സങ്ഗവർജ്ജിതഃ
നിർവൈരഃ സർവ്വഭൂതേഷു
യഃ സ മാമേതി പാണ്ഡവ. 55

അല്ലയോ പാണ്ഡുപുത്ര! യാതൊരുത്തൻ എന്നെ ഉദ്ദേശിച്ചു കർമ്മംചെയ്യുന്നവനും, എന്നെ ശ്രേഷ്ഠനായി വിചാരിക്കുന്നവനും, എന്നിൽ ഭക്തിയുള്ളവനും, സംഗം വിട്ടവനും, സർവജീവികളിലും വൈരമില്ലാത്തവനും ആയിരിക്കുന്നുവോ അവൻ എന്നെ പ്രാപിക്കുന്നു. സർവകർമ്മത്തേയും ഈശ്വരാർപ്പണമായി സങ്കല്പിച്ച് ഈശ്വരനെ ശരണമെന്നു കരുതി, വിഷയേച്ഛവിട്ടു സർവത്ര വൈരം വെടിഞ്ഞ് ഈശ്വരനെ ഭജിക്കുന്നവൻ മാത്രമേ ഈശ്വരനെ അറിയുകയും ഈശ്വരനിൽ ചേരുകയും ചെയ്യുന്നുള്ളു എന്നു സാരം.

വിശ്വരൂപദർശനയോഗമെന്ന
പതിനൊന്നാം അദ്ധ്യായം സമാപ്തം.











# പന്ത്രണ്ടാം അദ്ധ്യായം

# ഭക്തിയോഗം

**അർജ്ജുനൻ പറഞ്ഞു:**

ഏവം സതതയുക്താ യേ
ഭക്താസ്ത്വാം പര്യുപാസതേ
യേ ചാപ്യക്ഷരമവ്യക്തം
തേഷാം കേ യോഗവിത്തമാഃ 1

ഇപ്രകാരം എപ്പോഴും അങ്ങയിൽ സക്തമായ മനസ്സോടുകൂടി അങ്ങയെ സേവിക്കുന്നവരോ, അവ്യക്തമായ അക്ഷരബ്രഹ്മത്തെ ഭജിക്കുന്നവരോ, ആരാണ് അധികം യോഗജ്ഞാനമുള്ളവർ?

**ശ്രീകൃഷ്ണൻ പറഞ്ഞു:**

മയ്യാവേശ്യ മനോ യേ മാം
നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാ-
സ്തേ മേ യുക്തതമാ മതാഃ 2

ആര് എന്നിൽ മനസ്സുറപ്പിച്ചു സ്ഥിരമായ നിഷ്ഠയോടും ശ്രേഷ്ഠമായ ശ്രദ്ധയോടും കൂടി എന്നെ ആരാധിക്കുന്നുവോ അവരാണ് യോഗത്തിൽ ശ്രേഷ്ഠന്മാരെന്നാണ് എന്റെ അഭിപ്രായം.









യേ ത്വക്ഷരമനിർദ്ദേശ്യ-
മവ്യക്തം പര്യുപാസതേ
സർവ്വത്രഗമചിന്ത്യം ച
കൂടസ്ഥമചലം ധ്രുവം. 3

സന്നിയമ്യേന്ദ്രിയഗ്രാമം
സർവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ
സർവ്വഭൂതഹിതേ രതാഃ. 4

യാതൊരുത്തർ, നാശമില്ലാത്തതും, ഇന്നവിധത്തിലുള്ളതാണെന്നു വിവരിക്കുവാൻ വയ്യാത്തതും, അവ്യക്തവും സർവവ്യാപ്തവുമായിരിക്കുന്നതും ചിന്തിച്ചറിയിപ്പാൻ പ്രയാസമായിട്ടുള്ളതും മാറ്റം വരാത്തതും അനാദിയായിട്ടുള്ളതും ആയ ബ്രഹ്മത്തെ ഭജിക്കുകയും, ഇന്ദ്രിയങ്ങളെ അടക്കി സർവത്ര സമബുദ്ധിയോടും സർവജനങ്ങൾക്കും നന്മയെ ചെയ്‌വാനുള്ള താല്പര്യത്തോടുംകൂടി വർത്തിക്കുകയും ചെയ്യുന്നുവോ അവർ എന്നെത്തന്നെ പ്രാപിക്കുന്നു.

ക്ലേശോ ƒധികതരസ്തേഷാ-
മവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദുഃഖം
ദേഹവദ്ഭിരവാപ്യതേ. 5

അവ്യക്തബ്രഹ്മത്തിൽ മനസ്സുറപ്പിച്ചു നിർഗുണോപാസനചെയ്യുന്നവർക്ക് വളരെയധികം ക്ലേശം ഉണ്ടാകുന്നതാണ്. എന്തുകൊണ്ടെന്നാൽ ദേഹികൾക്ക് അവ്യക്തബ്രഹ്മത്തിൽ





നിഷ്ഠനിർത്തുന്നത് തുലോം കൃച്ഛ്രസാദ്ധ്യമായിട്ടുള്ളതാകുന്നു.

യേ തു സർവ്വാണി കർമ്മാണി
മയി സന്ന്യസ്യ മത്പരാഃ
അനന്യേനൈവ യോഗേന
മാം ധ്യായന്ത ഉപാസതേ. 6

തേഷാമഹം സമുദ്ധർത്താ മൃത്യുസംസാരസാഗരാത്
ഭവാമി നചിരാത് പാർത്ഥാ! മയ്യാവേശിതചേതസാം.7

സകലകർമ്മങ്ങളേയും എന്നിൽ സമർപ്പിച്ച് എന്നെ ആശ്രയമായിക്കരുതി, അന്യവിഷയങ്ങളിൽ നിന്ന് വിട്ട്, ഏകാഗ്രചിത്തതയോടുകൂടി എന്നെ ധ്യാനിക്കുന്നവരാരോ, എന്നിൽ ഉറപ്പിച്ച മനസ്സോടുകൂടിയവരായ അവരെ ഞാൻ അചിരേണ സംസാരസമുദ്രത്തിൽ നിന്നു കരകയറ്റി രക്ഷിക്കുന്നതായിരിക്കും.

മയ്യേവ മന ആധത്സ്വ മയി ബുദ്ധിം നിവേശയ
നിവസിഷ്യസി മയ്യേവ അത ഊർദ്ധ്വം ന സംശയഃ 8

മനസ്സിനെ എന്നിൽത്തന്നെ നിലനിർത്തുക; സ്ഥിരമായി എന്നിൽ തന്നെ ബുദ്ധിയെ ചെലുത്തുക; എന്നാൽ പിന്നീട് നിനക്ക് എന്നിൽ തന്നെ നിവസിക്കുവാനിടയാകും; സംശയമില്ല.

അഥ ചിത്തം സമാധാതും
ന ശക്നോഷി മയി സ്ഥിരം
അഭ്യാസയോഗേന തതോ
മാമിച്ഛാപ്തും ധനഞ്ജയ! 9





ഇനി എന്നിൽ സ്ഥിരമായ ചിത്തം നിർത്തുവാൻ ശക്തിയില്ലാത്ത പക്ഷം പിന്നെ അഭ്യാസയോഗത്താൽ എന്നെ പ്രാപിക്കുവാൻ നോക്കണം.

അഭ്യാസേ ƒപ്യസമർത്ഥോസി
മത്കർമ്മപരമോ ഭവ
മദർത്ഥമപി കർമ്മാണി
കുർവ്വൻ സിദ്ധിമവാപ്സ്യസി 10

യോഗാഭ്യാസത്തിലും നീ അശക്തനാണെങ്കിൽ എന്നെ ഉദ്ദേശിച്ചു കർമ്മം ചെയ്യുക. എന്നെയുദ്ദേശിച്ചു കർമ്മം ചെയ്താലും നിനക്കു സിദ്ധിയെ പ്രാപിക്കാവുന്നതാണ്.

അഥൈതദപ്യശക്തോസി
കർത്തും മദ്യോഗമാശ്രിതഃ
സർവ്വകർമ്മഫലത്യാഗം
തതഃ കുരു യതാത്മവാൻ. 11

ഇതു ചെയ്‌വാനും നിനക്കു ശക്തിയില്ലെങ്കിൽ എന്നെ ശരണീകരിച്ച് ആത്മസംയമനം ചെയ്ത് സകല കർമ്മങ്ങളും ഫലേച്ഛ കൂടാതെ ചെയ്യുക. ചെയ്യുന്ന പ്രവൃത്തികളുടെ ഫലത്തെ ത്യജിക്കുക. അതായത്, ഒന്നുകിൽ ഈശ്വരനിൽ മനസ്സു നിർത്തി ധ്യാനിക്ക, അല്ലെങ്കിൽ ഏതെങ്കിലും ഒന്നിൽ മനസ്സിനെ നിർത്തി പരിശീലിക്കുക, അതുമല്ലെങ്കിൽ എല്ലാ കർമ്മങ്ങളും ഈശ്വരനുവേണ്ടി ചെയ്യുന്നുവെന്ന സങ്കല്പത്തിൽ ചെയ്യുക. അതും അസാദ്ധ്യമെങ്കിൽ ഫലേച്ഛകൂടാതെ കർമ്മം ചെയ്യുക എന്നിങ്ങനെ നാലുമാർഗ്ഗങ്ങൾ മോക്ഷസിദ്ധിക്കു ഇതുവരെ പറയപ്പെട്ടിരിക്കുന്നു.

ശ്രേയോ ഹി ജ്ഞാനമഭ്യാസാത്
ജ്ഞാനാദ്ധ്യാനം വിശിഷ്യതേ
ധ്യാനാത് കർമ്മഫലത്യാഗ-
സ്ത്യാഗാച്ഛാന്തിരനന്തരം. 12

അഭ്യാസത്തെക്കാൾ ജ്ഞാനം ശ്രേഷ്ഠമാകുന്നു. ജ്ഞാനത്തെക്കാൾ ശ്രേഷ്ഠമായിട്ടുള്ളതു ധ്യാനമാണ്. ധ്യാനത്തെക്കാളും വിശിഷ്ടമായിരിക്കുന്നതാണ് ത്യാഗം. (കർമ്മഫലത്യാഗം) ത്യാഗത്തിൽ നിന്നുടനെ ശാന്തി(നിർവാണം)ഉണ്ടാകുന്നു.

അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ സമദുഃഖസുഖഃ ക്ഷമീ. 13

സംതുഷ്ടഃ സതതം യോഗീ യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിര്യോ മദ്ഭക്തഃ സ മേ പ്രിയഃ 14

ഒരുപ്രാണിയേയും വിദ്വേഷിക്കാതെയും എല്ലാവരോടും സ്നേഹവും ദയയും കാണിച്ചും ഒന്നിലും തന്റേതെന്ന സ്വാർത്ഥബുദ്ധിയില്ലാതെയും, അഹങ്കാരം കൈവിട്ടും, സുഖദുഃഖങ്ങളെ ഒരുപോലെ ഗണിച്ചും ക്ഷമയെ പുലർത്തിയും, സദാ സന്തുഷ്ടിയും സമചിത്തതയും വഹിച്ചും, ആത്മസംയമനം ചെയ്തും, സ്ഥിര നിശ്ചയനായി എന്നിൽ മനസ്സും ബുദ്ധിയും ചെലുത്തി എന്നെ ഭജിക്കുന്നവനാരോ അവൻ എനിക്കു അത്യന്തം ഇഷ്ടപ്പെട്ടവനാകുന്നു.

യ സ്മാന്നോദ്വിജതേ ലോകോ
ലോകാന്നോദ്വിജതേ ച യഃ





ഹർഷാമർഷഭയോദ്വേഗൈർ-
മുക്തോ യഃ സ ച മേ പ്രിയഃ 15

ആരെ ലോകം ഭയപ്പെടുന്നില്ല; ആര് ലോകത്തെയും ഭയപ്പെടുന്നില്ല. ആര് സന്തോഷം ദ്വേഷം ഭയം നടുക്കം മുതലായവയാൽ വേർപെട്ടിരിക്കുന്നു; അവനും എനിക്ക് പ്രിയപ്പെട്ടവനാകുന്നു.

അനപേക്ഷഃ ശുചിർദക്ഷ
ഉദാസീനോ ഗതവ്യഥഃ
സർവ്വാരംഭപരിത്യാഗീ
യോ മദ്ഭക്തഃ സ മേ പ്രിയഃ 16

അപേക്ഷയില്ലാത്തവനും ശുദ്ധിയുള്ളവനും സമർത്ഥനും സക്തിയില്ലാത്തവനും ദുഃഖത്തെ വേർപെടുത്തിയിട്ടുള്ളവനും സ്വാർത്ഥപ്രവൃത്തികളെ പരിത്യജിച്ചവനുമായ ഭക്തൻ ആരോ അവൻ എനിക്കു പ്രിയൻ തന്നെ.

യോ ന ഹൃഷ്യതി ന ദ്വേഷ്ടി
നശോചതി ന കാംക്ഷതി
ശുഭാശുഭപരിത്യാഗീ
ഭക്തിമാൻ യഃ സ മേ പ്രിയഃ 17

ആര് സന്തോഷിക്കുന്നില്ല, ദ്വേഷിക്കുന്നില്ല, ദുഃഖിക്കുന്നില്ല, ആഗ്രഹിക്കുന്നില്ല, ആര് സുകൃതദുഷ്കൃതങ്ങളെ കൈവിട്ട് ഭക്തിയൊത്തു വർത്തിക്കുന്നു, അവൻ എനിക്ക് പ്രിയപ്പെട്ടവനത്രേ.

സമഃ ശത്രൗ ച മിത്രേ ച
തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു
സമഃ സങ്ഗവിവർജ്ജിതഃ 18

തുല്യനിന്ദാസ്തുതിർമൗനീ
സംതുഷ്ടോ യേന കേനചിത്
അനികേതഃ സ്ഥിരമതിർ-
ഭക്തിമാൻ മേ പ്രിയോ നരഃ 19

ശത്രു മിത്രം എന്നുള്ള ഭേദവും, മാനം അവമാനം എന്നുള്ള വ്യത്യാസവും, സുഖം ദുഃഖം ശീതം, ഉഷ്ണം എന്നീ ഭേദവും ഇല്ലാതെ എല്ലാരിലും എല്ലാ അവസ്ഥയിലും സമനിലയോടുകൂടിയിരിക്കുകയും വിഷയബന്ധം വെടിഞ്ഞ് സ്തുതിച്ചാലും നിന്ദിച്ചാലും ഒരേഭാവത്തോടുകൂടി പെരുമാറുകയും മിണ്ടാതെ കിട്ടിയതുകൊണ്ടു, തൃപ്തിപ്പെടുകയും പ്രത്യേകമൊരു സ്ഥാനമില്ലാതെ സ്ഥിരമായ ബുദ്ധിയോടുകൂടി എന്നെ ഭജിക്കുകയും ചെയ്യുന്നവൻ എനിക്കു പ്രിയനാകുന്നു.

യേ തു ധർമ്മ്യാമൃതമിദം
യഥോക്തം പര്യുപാസതേ
ശ്രദ്ദധാനാ മത്പരമാ
ഭക്താസ്തേ ƒതീവ മേ പ്രിയാഃ 20

ഇപ്പറഞ്ഞ ഈ ധർമ്മമാർഗ്ഗത്തെ പറഞ്ഞതിൻവണ്ണം ശ്രദ്ധയോടും എന്നിൽ ശരണബുദ്ധിയോടും കൂടി അനുഷ്ഠിക്കുന്നവർ യാവരോ, ആ ഭക്തന്മാർ എനിക്ക് ഏറ്റവും പ്രിയപ്പെട്ടവരത്രേ.

ഭക്തിയോഗം എന്ന പന്ത്രണ്ടാമദ്ധ്യായം സമാപ്തം.



# പതിമൂന്നാം അദ്ധ്യായം

## ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം

**അർജ്ജുനൻ പറഞ്ഞു:**

പ്രകൃതിം പുരുഷം ചൈവ
ക്ഷേത്രം ക്ഷേത്രജ്ഞമേവ ച
ഏതദ്വേദിതുമിച്ഛാമി
ജ്ഞാനം ജ്ഞേയം ച കേശവ. 1

അല്ലയോ കൃഷ്ണാ! പ്രകൃതി, പുരുഷൻ, ക്ഷേത്രം, ക്ഷേത്രജ്ഞൻ, ജ്ഞാനം(അറിവ്), ജ്ഞേയം(അറിയപ്പെടേണ്ടത്) എന്നിവയെപ്പറ്റി അറിഞ്ഞാൽ കൊള്ളാമെന്ന് ഞാനാഗ്രഹിക്കുന്നു.

**ശ്രീകൃഷ്ണൻ പറഞ്ഞു:**

ഇദം ശരീരം കൗന്തേയ!
ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തി തം പ്രാഹുഃ
ക്ഷേത്രജ്ഞ ഇതി തദ്വിദഃ 2

അല്ലയോ അർജ്ജുനാ! ഈ ശരീരത്തെ ക്ഷേത്രം എന്നു പറയുന്നു. ഈ ക്ഷേത്രത്തെ അറിയുന്നവനെ ക്ഷേത്രജ്ഞൻ എന്ന് രണ്ടും (ക്ഷേത്രക്ഷേത്രജ്ഞൻ) അറിയുന്നവർ പറയുന്നു.

ക്ഷേത്രജ്ഞം ചാപി മാം വിദ്ധി
സർവ്വക്ഷേത്രേഷു ഭാരത!

ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം
യത്തജ്ജ്ഞാനം മതംമമ 3

അല്ലയോ പാർത്ഥാ! എല്ലാ ക്ഷേത്ര(ശരീര)ങ്ങളിലും ഞാനാണ് ക്ഷേത്രജ്ഞനെന്നു നീ അറിയുക. ക്ഷേത്രക്ഷേത്രജ്ഞന്മാരെ(ദേഹാത്മാക്കളെ)ക്കുറിച്ചുള്ള അറിവത്രേ ജ്ഞാനമാകുന്നത്.

തത്ക്ഷേത്രം യച്ച യാദൃക് ച
യദ്വികാരി യതശ്ച യത്
സച യോ യത് പ്രഭാവശ്ച
തത് സമാസേന മേ ശൃണു. 4

ആ ക്ഷേത്രം എന്നാൽ എന്ത്? ഏത്? എങ്ങനെയുള്ളത്? എന്തു വികാരങ്ങളുള്ളത്? ഏതിൽ നിന്നുണ്ടായത്? ആ ക്ഷേത്രജ്ഞൻ ആര്? അദ്ദേഹത്തിന്റെ പ്രഭാവമെന്ത്? ഈ വകയെല്ലാം ഞാൻ ചുരുക്കിപ്പറയുന്നത് നീ കേട്ടാലും.

ഋഷിഭിർബഹുധാ ഗീതം
ഛന്ദോഭിർവിവിധൈഃ പൃഥക്
ബ്രഹ്മസൂത്രപദൈശ്ചൈവ
ഹേതുമദ്ഭിർവിനിശ്ചിതൈഃ 5

ഋഷീശ്വരന്മാരാൽ, പല ഛന്ദസ്സുകൾകൊണ്ടും ബ്രഹ്മസൂത്രപദങ്ങൾകൊണ്ടും കാരണയുക്തികളോടുകൂടി ഇതു പല വിധത്തിലും വർണ്ണിക്കപ്പെട്ടിരിക്കുന്നു.





മഹാഭൂതാന്യഹംകാരോ
ബുദ്ധിരവ്യക്തമേവ ച
ഇന്ദ്രിയാണി ദശൈകം ച
പഞ്ച ചേന്ദ്രിയഗോചരാഃ 6

ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം
സംഘാതശ്ചേതനാ ധൃതിഃ
ഏതത്ക്ഷേത്രം സമാസേന
സവികാരമുദാഹൃതം. 7

മഹാഭൂതങ്ങൾ, (വിഭജിക്കപ്പെടാതെയുള്ള കേവലങ്ങളായ സൂക്ഷ്മതന്മാത്രകൾ)ബുദ്ധി(ഞാനെന്ന ബോധത്തിനു കാരണമായ നിശ്ചയാത്മകമായ ബുദ്ധി)അവ്യക്തം(ബുദ്ധിക്കു കാരണമായ മൂലപ്രകൃതി = മായ)ജ്ഞാനേന്ദ്രിയങ്ങൾ,(കണ്ണ്, കാത്, മൂക്ക്, നാവ്, തൊലി)കർമ്മേന്ദ്രിയങ്ങൾ(വാക്പാണിപാദപായൂപസ്ഥങ്ങൾ)ഇന്ദ്രിയവിഷയങ്ങൾ(രൂപം, രസം, ഗന്ധം, ശബ്ദം, സ്പർശം) ഇച്ഛാ, ദ്വേഷം, സുഖം, ദുഃഖം, ചേതന, ധൈര്യം എന്നിവ അടങ്ങിയിട്ടുള്ള വികാരവത്തായ സാധനം ക്ഷേത്രമെന്നു പറയപ്പെടുന്നു.

അമാനിത്വമദംഭിത്വ-
മഹിംസാ ക്ഷാന്തിരാർജ്ജവം
ആചാര്യോപാസനം ശൗചം
സ്ഥൈര്യമാത്മവിനിഗ്രഹഃ 8

ഇന്ദ്രിയാർത്ഥേഷു വൈരാഗ്യ-
മനഹങ്കാര ഏവ ച
ജന്മമൃത്യുജരാവ്യാധി-
ദുഃഖദോഷാനുദർശനം. 9

അസക്തിരനഭിഷ്വംഗഃ
പുത്രദാരഗൃഹാദിഷു
നിത്യം ച സമചിത്തത്വ-
മിഷ്ടാനിഷ്ടോപപത്തിഷു 10

മയി ചാനന്യയോഗേന
ഭക്തിരവ്യഭിചാരിണീ
വിവിക്തദേശസേവിത്വ-
മരതിർജ്ജനസംസദി. 11

അദ്ധ്യാത്മജ്ഞാനനിത്യത്വം
തത്ത്വജ്ഞാനാർത്ഥദർശനം
ഏതത് ജ്ഞാനമിതിപ്രോക്ത-
മജ്ഞാനം യദതോ ƒന്യഥാ. 12

ആത്മപ്രശംസ ചെയ്യായ്ക, ഡംഭമില്ലായ്മ, ഹിംസിക്കാതിരിക്കുക, ക്ഷമ, ഋജുത്വം(കളവില്ലായ്മ)ഗുരുശുശ്രൂഷ, ശുചിത്വം, സ്ഥിരനിഷ്ഠ, അടക്കം, ഇന്ദ്രിയവിഷയങ്ങളിൽ വിരക്തി, അഹങ്കാരരാഹിത്യം, ജനനം, മരണം, ജര, വ്യാധി, ദുഃഖം, ദോഷം എന്നിവയെപ്പറ്റിയുള്ള സൂക്ഷ്മബോധം, ഒന്നിലും സക്തിയില്ലായ്മ, പുത്രകളത്രഗൃഹാദികളിൽ മനസ്സൊട്ടാതിരിക്കുക,





ഇഷ്ടവസ്തു കിട്ടിയാലും അനിഷ്ടവസ്തു കിട്ടിയാലും ഒരേ ഭാവത്തിൽ വർത്തിക്കുക, എന്നിൽ സ്ഥിരയോഗത്തോടുകൂടിയ അചഞ്ചലമായ ഭക്തിയുണ്ടായിരിക്കുക, ഒഴിഞ്ഞ ഏകാന്ത ദേശത്തിൽ താമസിക്കുക, ബഹുജനമദ്ധ്യത്തിലിരിക്കാൻ ഇഷ്ടപ്പെടായ്ക, ആത്മജ്ഞാനത്തിൽ നിഷ്ഠ, തത്ത്വജ്ഞാനോദ്ദേശ്യം അറിയുക എന്നിവയാണ് ജ്ഞാനമെന്ന് പറയപ്പെടുന്നത്. ഇതിൽ നിന്നു ഭിന്നമായിട്ടുള്ളത് അജ്ഞാനവുമാകുന്നു.

ജ്ഞേയം യത്തത് പ്രവക്ഷ്യാമി
യജ്ജ്ഞാത്വാ ƒമൃതമശ്നുതേ
അനാദിമത്പരം ബ്രഹ്മ
ന സത് തന്നാസദുച്യതേ. 13

അറിയപ്പെടേണ്ടതേതോ അതു ഞാൻ പറയാം. യാതൊന്നിനെ അറിഞ്ഞാലാണോ മരണമില്ലാത്ത നിലയെ പ്രാപിക്കുന്നത്, അതാണ് അനാദിയും അതിശ്രേഷ്ഠവുമായ ബ്രഹ്മം. അത് സത്ത്(ഉള്ളത്)എന്നോ അസത്ത്(ഇല്ലാത്തത്)എന്നോ പറയുവാൻ നിവൃത്തിയില്ല.

സർവ്വതഃ പാണിപാദം തത്
സർവ്വതോ ƒക്ഷിശിരോമുഖം
സർവ്വതഃ ശ്രുതിമല്ലോകേ
സർവ്വമാവൃത്യ തിഷ്ഠതി. 14

എല്ലാഭാഗത്തും കൈകാലുകളോടും, എല്ലായിടത്തും നേത്രശിരോമുഖങ്ങളോടും, സർവത്ര കർണ്ണങ്ങളോടും കൂടിയ അത് സർവത്ര വ്യാപിച്ചു സ്ഥിതി ചെയ്യുന്നു.

സർവ്വേന്ദ്രിയഗുണാഭാസം
സർവ്വേന്ദ്രിയവിവർജ്ജിതം
അസക്തം സർവ്വഭൃച്ചൈവ
നിർഗുണം ഗുണഭോക്തൃ ച. 15

ബഹിരന്തശ്ച ഭൂതാനാ-
മചരം ചരമേവ ച
സൂക്ഷ്മത്വാത്തദവിജ്ഞേയം
ദൂരസ്ഥം ചാന്തികേ ച തത്. 16

അവിഭക്തം ച ഭൂതേഷു
വിഭക്തമിവ ച സ്ഥിതം
ഭൂതഭർത്തൃ ച തജ്ജ്ഞേയം
ഗ്രസിഷ്ണു പ്രഭവിഷ്ണു ച. 17

ഇന്ദ്രിയങ്ങളില്ലാതെ തന്നെ ഇന്ദ്രിയഗുണങ്ങളാൽ പ്രശോഭിക്കുന്നതും, ഒന്നിലും ബന്ധപ്പെടുന്നില്ലെങ്കിലും എല്ലാറ്റിനേയും ഭരിച്ചുകൊണ്ടിരിക്കുന്നതും, ഗുണമില്ലാതെ ഗുണങ്ങളെ അനുഭവിക്കുന്നതും, ജീവരാശികളുടെ ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്നതും, ചരവും അചരവുമായിരിക്കുന്നതും, അതിസൂക്ഷ്മമായതിനാൽ അറിവാൻ പ്രയാസമുള്ളതും, അടുത്തും, അകലത്തും വർത്തിക്കുന്നതുമാണ് അത്. അത് വിഭജിക്കപ്പെട്ടിട്ടില്ലെങ്കിലും വിഭജിക്കപ്പെട്ടതുപോലെ ഭൂതങ്ങളിൽ ഇരിക്കുന്നു. അത് ഭൂതങ്ങളെ ഭരിക്കുകയും സംഹരിക്കുകയും സൃഷ്ടിക്കുകയും ചെയ്യുന്നു എന്നറിയണം.





ജ്യോതിഷാമപി തജ്ജ്യോതി-
സ്തമസഃ പരമുച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം
ഹൃദി സർവ്വസ്യവിഷ്ഠിതം 18

പ്രകാശങ്ങൾക്കെല്ലാം പ്രകാശമായിട്ടുള്ള ആ ബ്രഹ്മം അന്ധകാരത്തിന്നിപ്പുറമായിട്ടുള്ളതാണെന്നു പറയുന്നു. അറിവും (ജ്ഞാനം)അറിയപ്പെടേണ്ടതും(ജ്ഞേയം)അറിവിനാൽ അധിഗമിക്കേണ്ടതും(ജ്ഞാനഗമ്യം)എല്ലാവരുടേയും ഹൃദയത്തെ അധിവസിക്കുന്നതും അതു(ബ്രഹ്മം)തന്നെ.

ഇതി ക്ഷേത്രം തഥാജ്ഞാനം
ജ്ഞേയം ചോക്തം സമാസതഃ
മദ്ഭക്ത ഏതദ്വിജ്ഞായ
മദ്ഭാവായോപപദ്യതേ. 19

ഇപ്രകാരം ക്ഷേത്രം ജ്ഞാനം ജ്ഞേയം എന്നിവയെപ്പറ്റി ഞാൻ ചുരുക്കത്തിൽ പറഞ്ഞുകഴിഞ്ഞു. എന്റെ ഭക്തൻ ഇതറിഞ്ഞിട്ട് എന്റെ ഭാവത്തിന് അർഹനായിത്തീരുന്നു.

പ്രകൃതിം പുരുഷം ചൈവ
വിദ്ധ്യനാദീ ഉഭാവപി
വികാരാംശ്ച ഗുണാംശ്ചൈവ
വിദ്ധി പ്രകൃതിസംഭവാൻ. 20

പ്രകൃതിയും പുരുഷനും അനാദികളാണെന്നറിയണം. വികാരങ്ങളും ഗുണങ്ങളും പ്രകൃതിയിൽ നിന്നുത്ഭവിക്കുന്നവയാണെന്നും അറിയുക.

കാര്യകാരണകർത്തൃത്വേ
ഹേതുഃ പ്രകൃതിരുച്യതേ
പുരുഷഃ സുഖദുഃഖനാം
ഭോക്തൃത്വേ ഹേതുരുച്യതേ 21

ദേഹേന്ദ്രിയങ്ങളുടെ ഉല്പത്തിക്ക് ഹേതു പ്രകൃതിയാകുന്നു. പുരുഷൻ(ജീവൻ)ആണ് സുഖദുഃഖങ്ങളുടെ അനുഭൂതിക്കു കാരണമായിത്തീരുന്നത്.

പുരുഷഃ പ്രകൃതിസ്ഥോ ഹി
ഭുങ്ക്തേ പ്രകൃതിജാൻ ഗുണാൻ
കാരണം ഗുണസംഗോ/സ്യ
സദസദ്യോനിജന്മസു. 22

പുരുഷൻ പ്രകൃതിയിൽ ഇരുന്ന്, പ്രകൃതിയിൽ നിന്നുണ്ടാകുന്ന ഗുണങ്ങളെ അനുഭവിക്കുന്നു. ഈ പ്രകൃതിഗുണങ്ങളോടുള്ള സംഗം(ചേർച്ച)കൊണ്ടാണ് ഈ പുരുഷ(ജീവ)നു സൽഗർഭത്തിലും ദുർഗ്ഗർഭത്തിലും ജനിക്കുവാൻ ഇടയാകുന്നത്. പ്രകൃതിഗുണങ്ങൾ എന്നു പറയുന്നത് സുഖദുഃഖാദികളെയാണ്.

ഉപദ്രഷ്ടാനുമന്താ ച
ഭർത്താ ഭോക്താ മഹേശ്വരഃ
പരമാത്മേതി ചാപ്യുക്തോ
ദേഹേ /സ്മിൻ പുരുഷഃ പരഃ 23

ഈ ശരീരത്തിൽ പരനായ പുരുഷൻ സാക്ഷിയും അനു





വദിക്കുന്നവനും ഭരിക്കുന്നവനും അനുഭവിക്കുന്നവനും മഹേശ്വരനും പരമാത്മാവുമാണെന്നു പറയപ്പെടുന്നു. അതായത് ആത്മാവ് ദേഹേന്ദ്രിയങ്ങളുടെ പ്രവൃത്തികളോടു വാസ്തവത്തിൽ ബന്ധപ്പെടാതെയാണിരിക്കുന്നതെങ്കിലും ബന്ധപ്പെടുന്നതുപോലെ തോന്നും. ജീവിതത്തിലെ ചൈതന്യം ആത്മാവിന്റെ പ്രതിച്ഛായ മാത്രമാണ്.

യ ഏവം വേത്തി പുരുഷം
പ്രകൃതിം ച ഗുണൈഃ സഹ
സർവ്വഥാ വർത്തമാനോപി
ന സ ഭൂയോ /ഭിജായതേ. 24

ഈ വിധത്തിൽ പുരുഷനേയും ഗുണങ്ങളോടുകൂടിയ പ്രകൃതിയേയും ശരിക്കു അറിയുന്നവൻ എങ്ങനെ ജീവിച്ചാലും വീണ്ടും ജനിക്കുന്നതല്ല.

ധ്യാനേനാത്മനി പശ്യന്തി
കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന,
കർമ്മയോഗേന ചാ /പരേ 25

ചിലർ ധ്യാനംകൊണ്ട് ആത്മാവിനാൽ ആത്മാവിനെ ആത്മാവിൽ അറിയുന്നു; മറ്റു ചിലർ സാംഖ്യയോഗം കൊണ്ടും വേറെ ചിലർ കർമ്മയോഗംകൊണ്ടും ആത്മാവിനെ ദർശിക്കുന്നു. ധ്യാനത്താൽ വിശുദ്ധമാക്കുന്ന അന്തഃകരണം കൊണ്ട് പരമാത്മാവിനെ ബുദ്ധിയിൽ കാണുന്നു എന്നർത്ഥം.

അന്യേ ത്വേവമജാനന്തഃ
ശ്രുത്വാന്യേഭ്യ ഉപാസതേ
തേ ഽപി ചാതിതരന്ത്യേവ
മൃത്യും ശ്രുതിപരായണാഃ 26

ഇപ്രകാരമുള്ള വഴിയറിയാത്തവരായ കൂട്ടരാവട്ടെ അന്യ ന്മാർ പറഞ്ഞുകേട്ട മാർഗ്ഗം അനുസരിച്ച് ഉപദേശിക്കുന്നു. ശ്രദ്ധിച്ചുകേട്ടുകാര്യം മനസ്സിലാക്കുവാൻ താല്പര്യമുള്ളവരായ അവരും മരണത്തെ തരണം ചെയ്യുന്നതാണ്.

യാവത് സംജായതേ കിഞ്ചിത്
സത്വം സ്ഥാവരജംഗമം
ക്ഷേത്രക്ഷേത്രജ്ഞസംയോഗാ-
ത്തദ്വിദ്ധി ഭരതർഷഭ. 27

അല്ലയോ ഭരതവംശശ്രേഷ്ഠാ! ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സംയോഗത്തിൽ നിന്നാണ് സ്ഥാവരമായും ജംഗമമായുമുള്ള സമസ്തവസ്തുക്കളും സംജാതങ്ങളാകുന്നത്.

സമം സർവ്വേഷു ഭൂതേഷു
തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം
യഃ പശ്യതി സ പശ്യതി. 28

സർവപ്രാണിസഞ്ചയത്തിലും സമനിലയിൽ സ്ഥിതിചെയ്യുന്ന പരമേശൻ നശിക്കുന്നവയായ സ്ഥാവരജംഗമങ്ങളിൽ





നശിക്കാത്തവനായിട്ടാണിരിക്കുന്നതെന്നു കാണുന്നവൻ (അറിയുന്നവൻ)ആണ് യഥാർത്ഥത്തിൽ കാണുന്ന(അറിയുന്ന)ത്. അവനാണു യഥാർത്ഥ ജ്ഞാനമുള്ളവൻ എന്നു സാരം.

സമം പശ്യൻ ഹി സർവ്വത്ര
സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം
തതോ യാതി പരാം ഗതിം. 29

ഈശ്വരൻ എല്ലായിടത്തും ഒരുപോലെ വ്യാപിച്ചിരിക്കുന്നതായി കാണുന്നവൻ തന്നെക്കൊണ്ടു തന്നെ നശിപ്പിക്കുന്നില്ല. അതിനാൽ അവൻ പരഗതി(മുക്തി)അടയുകയും ചെയ്യുന്നു.

പ്രകൃത്യൈവ ച കർമ്മാണി
ക്രിയമാണാനി സർവ്വശഃ
യഃ പശ്യതി തഥാത്മാന-
മകർത്താരം സ പശ്യതി. 30

പ്രകൃതിയാണ് കർമ്മങ്ങളെല്ലാം ചെയ്യുന്നത് എന്നും ആത്മാവ് ഒന്നും ചെയ്യാത്തവനാണെന്നും അറിയുന്നവൻ യഥാർത്ഥത്തിൽ അറിവുള്ളവനാകുന്നു.

യദാ ഭൂതപൃഥഗ്ഭാവ-
മേകസ്ഥമനുപശ്യതി
തത ഏവ ച വിസ്താരം
ബ്രഹ്മ സംപദ്യതേ തദാ. 31

എപ്പോൾ ഭൂതങ്ങളുടെ പ്രത്യേകസത്ത ഒരേവസ്തുവിൽ സ്ഥിതിചെയ്യുന്നതായും അതിൽ നിന്നാണ് അവ വർദ്ധിക്കുന്നതെന്നും അറിയുന്നുവോ, അപ്പോൾ ബ്രഹ്മത്തെ പ്രാപിക്കുന്നു. ഓരോരോ ഭിന്നഭിന്നജീവിയും ഏകനായ പരമാത്മാവിന്റെ അംഗമാണെന്നും ആ പരമാത്മാവിൽ നിന്നാണ് ഓരോന്നും വികാസം പ്രാപിക്കുന്നതെന്നും അറിയുമ്പോഴാണ് മുക്തിയടയുവാൻ അർഹനാകുന്നത്.

അനാദിത്വാന്നിർഗുണാത്വാത്
പരമാത്മായമവ്യയഃ
ശരീരസ്ഥോപി കൗന്തേയ!
ന കരോതി ന ലിപ്യതേ 32

അല്ലയോ കുന്തീസുതാ! ആദിയില്ലാത്തവനാകയാലും ഗുണവിരഹിതനാകയാലും നാശമറ്റവനായിരിക്കുന്ന ഈ പരമാത്മാവ് ശരീരത്തിൽ സ്ഥിതിചെയ്യുന്നു എങ്കിലും ഒന്നും ചെയ്യുന്നില്ല. ഒന്നിനാലും തടയപ്പെടുന്നതുമില്ല.

യഥാ സർവ്വഗതം സൗക്ഷ്മ്യാ-
ദാകാശം നോപലിപ്യതേ,
സർവ്വത്രാവസ്ഥിതോ ദേഹേ
തഥാത്മാ നോപലിപ്യതേ. 33

സൂക്ഷ്മത്വം നിമിത്തം എപ്രകാരം സർവവ്യാപിയായ ആകാശം തടയപ്പെടുകയോ മലിനീഭവിപ്പിക്കുകയോ ചെയ്യുന്നില്ല. അപ്രകാരം തന്നെ ദേഹത്തിൽ സർവത്ര വ്യാപ്തനാ





യിരിക്കുന്ന ആത്മാവും തടവിനെയോ മാലിന്യത്തെയോ പ്രാപിക്കുന്നില്ല.

യഥാ പ്രകാശയത്യേകഃ
കൃത്സ്നം ലോകമിമം രവിഃ
ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം
പ്രകാശയതി ഭാരത! 34

സൂര്യൻ തനിച്ച് എങ്ങനെ ഈ ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നുവോ, അങ്ങനെ ക്ഷേത്ര(ദേഹ)സ്ഥനായ പുരുഷൻ(ആത്മാവ്)ക്ഷേത്രത്തെ മുഴുക്കെ പ്രശോഭിപ്പിക്കുന്നു.

ക്ഷേത്രക്ഷേത്രജ്ഞയോരേവ-
മന്തരം ജ്ഞാനചക്ഷുഷാ
ഭൂതപ്രകൃതിമോക്ഷം ച
യേ വിദുർയാന്തി തേ പരം. 35

ക്ഷേത്രത്തിനും ക്ഷേത്രജ്ഞനും തമ്മിലുള്ള വ്യത്യാസത്തേയും ഭൂതപ്രകൃതികളുടെ മോക്ഷത്തേയും ഇങ്ങനെ ജ്ഞാനദൃഷ്ടികൊണ്ടു കണ്ടറിയുന്നതാരോ, അവർ പരഗതിയെ പ്രാപിക്കുന്നു.(ഭൂതപ്രകൃതിമോക്ഷം എന്നുവച്ചാൽ ഭൂതങ്ങൾക്കു അവിദ്യയിലും ദേഹാദിമാനത്തിലും പ്രകൃതി ബന്ധത്തിലും നിന്നുണ്ടാകുന്ന വിമോചനം എന്നർത്ഥമാകുന്നു).

ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗമെന്ന
പതിമൂന്നാമദ്ധ്യായം സമാപ്തം.

# പതിനാലാം അദ്ധ്യായം

## ഗുണത്രയവിഭാഗയോഗം

**ശ്രീകൃഷ്ണൻ പറഞ്ഞു:**

പരം ഭൂയഃ പ്രവക്ഷ്യാമി
ജ്ഞാനാനാം ജ്ഞാനമുത്തമം
യജ്ഞാത്വാ മുനയഃ സർവ്വേ
പരാം സിദ്ധിമിതോ ഗതാഃ 1

യാതൊന്നിനെ അറിഞ്ഞിട്ടാണോ മുനിശ്രേഷ്ഠന്മാരെല്ലാം പരമസിദ്ധിയടയുന്നത്? സർവജ്ഞാനങ്ങളിൽവച്ചും ഉത്തമമായിട്ടുള്ള ആ ജ്ഞാനത്തെപ്പറ്റി ഞാൻ ഇനിയും പറയാം.

ഇദം ജ്ഞാനമുപാശ്രിത്യ
മമ സാധർമ്മ്യമാഗതാഃ
സർഗ്ഗേപി നോപജായന്തേ;
പ്രലയേ ന വ്യഥന്തി ച. 2

ഈ ജ്ഞാനത്തെ ആശ്രയിച്ച് എന്റെ ധർമ്മത്തെ പ്രാപിക്കുന്നവർ സ്വഷ്ടിയിൽ ജനിക്കുന്നില്ല, പ്രളയത്തിൽ വ്യസനിക്കുന്നുമില്ല.

മമ യോനിർമഹദ്ബ്രഹ്മ
തസ്മിൻ ഗർഭം ദധാമ്യഹം





സംഭവഃ സർവ്വഭൂതാനാം
തതോ ഭവതി ഭാരത 3

അല്ലയോ അർജ്ജുനാ! മഹത്തായിരിക്കുന്ന ബ്രഹ്മം (മഹാപ്രകൃതി)എന്റെ യോനിയാകുന്നു. അതിൽ ഞാൻ ബീജത്തെ നിക്ഷേപിക്കുന്നു. അതിൽ നിന്നു സർവജീവരാശികളും ജനിക്കുന്നു.

സർവ്വയോനിഷു കൗന്തേയ!,
മൂർത്തയഃ സംഭവന്തി യാഃ
താസാം ബ്രഹ്മ മഹദ്യോനി-
രഹം ബീജപ്രദഃ പിതാ 4

അല്ലയോ കുന്തീപുത്രാ! എല്ലാ യോനികളിലും എതെല്ലാം മൂർത്തികൾ ഉണ്ടാകുന്നുവോ, അവർക്കു മഹത്തായ ബ്രഹ്മം യോനിയാകുന്നു. ബീജം നൽകുന്ന പിതാവ് ഞാനുമാകുന്നു.

സത്ത്വം രജസ്തമ ഇതി
ഗുണാഃ പ്രകൃതിസംഭവാഃ
നിബധ്നന്തി മഹാബാഹോ!
ദേഹേ ദേഹിനമവ്യയം 5

അല്ലയോ വീരാ! സത്വം, രജസ്സ്, തമസ്സ് എന്നിങ്ങനെയുള്ള പ്രകൃതിയിൽ നിന്നുണ്ടാകുന്നവയായ ഗുണങ്ങൾ നാശരഹിതനായ ദേഹി(ആത്മാ)യെ ദേഹത്തിൽ ബന്ധിക്കുന്നു.

തത്ര സത്ത്വം നിർമ്മലത്വാത്
പ്രകാശകമനാമയം
സുഖസംഗേന ബദ്ധ്നാതി
ജ്ഞാനസംഗേന ചാനഘ 6

അല്ലയോ കളങ്കരഹിതനായ ഭാരത! ഇവയിൽ നിർമ്മലത്വം നിമിത്തം പ്രകാശിക്കുന്നതും ദോഷമില്ലാത്തതുമായ സത്വഗുണം സുഖത്തിന്റെയും ജ്ഞാനത്തിന്റെയും സംഗത്താൽ ബന്ധിക്കുന്നു.

രജോ രാഗാത്മകം വിദ്ധി
തൃഷ്ണാസംഗസമുദ്ഭവം;
തന്നിബദ്ധ്നാതി കൗന്തേയ!
കർമ്മസംഗേന ദേഹിനം. 7

രജോഗുണം രാഗസ്വഭാവകമായിട്ടുള്ളതാണ്. അത് തൃഷ്ണ (വിഷയാദിലാഷം)യ്ക്കും സംഗ(വിഷയബന്ധ)ത്തിനും ഉത്ഭവസ്ഥാനമാകുന്നു.

തമസ്ത്വജ്ഞാനജം വിദ്ധി
മോഹനം സർവ്വദേഹിനാം
പ്രമാദാലസ്യനിദ്രാഭി-
സ്തന്നിബദ്ധ്നാതി ഭാരത! 8

അല്ലയോ കൗന്തേയ! തമസ്സ്, അജ്ഞാനത്തിൽ നിന്നുണ്ടാകുന്നതും സകലദേഹികൾക്കും മോഹത്തെ ജനിപ്പിക്കുന്നതും ആണെന്നറിയണം. പ്രമാദം (പിശക്)ബുദ്ധിചാപല്യം, ആലസ്യം, നിദ്ര എന്നിവ അതിനെ നിബന്ധിക്കുന്നു.





സത്ത്വം സുഖേ സഞ്ജയതി
രജഃ കർമ്മണി ഭാരത
ജ്ഞാനമാവൃത്യ തു തമഃ
പ്രമാദേ സഞ്ജയത്യുത 9

അല്ലയോ ഭാരതാ! സത്വം സുഖത്തോടും രജസ്സ് കർമ്മത്തോടും ബന്ധപ്പെടുന്നു; തമസ്സാകട്ടെ ജ്ഞാനത്തെ മൂടി പ്രമാദ(അശ്രദ്ധ, തെറ്റ്)ത്തോടും ബന്ധപ്പെടുന്നു.

രജസ്തമശ്ചാഭിഭൂയ
സത്ത്വം ഭവതി ഭാരത!
രജഃ സത്ത്വം തമശ്ചൈവ
തമഃ സത്ത്വം രജസ്തഥാ 10

സത്വഗുണം പ്രബലമായിട്ടുള്ളതാണെങ്കിൽ അത് രജോഗുണത്തെയും തമോഗുണത്തേയും തോല്പിച്ചു കീഴടക്കി പ്രവർത്തിക്കുന്നു. രജോഗുണമാണ് മുന്നിട്ടുനില്ക്കുന്നതെങ്കിൽ അത് സത്വതമോഗുണങ്ങളെയും കീഴ്പെടുത്തുന്നു. തമോഗുണം പ്രധാനമായി നില്ക്കുമ്പോൾ അതു സത്വരജോഗുണങ്ങളെയും താഴ്ത്തി മറച്ചു കളയുന്നു.

സർവ്വദ്വാരേഷു ദേഹേ ƒസ്മിൻ
പ്രകാശ ഉപജായതേ
ജ്ഞാനം യദാ തദാ വിദ്യാ-
ദ്വിവൃദ്ധം സത്ത്വമിത്യുത 11

ശരീരത്തിൽ എല്ലാ ഇന്ദ്രിയദ്വാരങ്ങളിലും ജ്ഞാനപ്രകാശം ഉണ്ടാകുമ്പോൾ സത്വഗുണം വർദ്ധിച്ചുവരുന്നതാണ്.

ലോഭഃ പ്രവൃത്തിരാരംഭഃ
കർമ്മണാമശമഃ സ്പൃഹാ
രജസ്യേതാനി ജായന്തേ
വിവൃദ്ധേ ഭരതർഷഭ 12

അല്ലയോ കൗരവശ്രേഷ്ഠാ! ധനേച്ഛ (തൃഷ്ണ - ലോഭ), പ്രവൃത്തി, അതിന്റെ ആരംഭം, ശാന്തിയില്ലായ്മ, ആഗ്രഹം എന്നിവ രജോഗുണം വർദ്ധിക്കുമ്പോൾ ഉണ്ടാകുന്നവയാണ്.

അപ്രകാശോ ƒപ്രവൃത്തിശ്ച
പ്രമാദോ മോഹ ഏവ ച
തമസ്യേതാനി ജായന്തേ
വിവൃദ്ധേ കുരുനന്ദന 13

അല്ലയോ അർജ്ജുനാ! തമോഗുണമാണ് വർദ്ധിച്ചിരിക്കുന്നതെങ്കിൽ അവിവേകം, പ്രവൃത്തിരാഹിത്യം, പ്രമാദം, മോഹം എന്നിവയാണുണ്ടാകുന്നത്.

യദാ സത്ത്വേ പ്രവൃദ്ധേ തു
പ്രലയം യാതി ദേഹഭൃത്,
തദോത്തമവിദാം ലോകാ-
നമലാൻ പ്രതിപദ്യതേ 14

സത്വഗുണം വളർച്ചയിലിരിക്കുമ്പോൾ ദേഹി മരിച്ചുപോവുകയാണെങ്കിൽ അവൻ ഉത്തമജ്ഞാനികളുടെ വിശുദ്ധങ്ങളായ ലോകങ്ങളെ പ്രാപിക്കുന്നതാണ്.





രജസി പ്രലയം ഗത്വാ
കർമ്മസങ്ഗിഷു ജായതേ,
തഥാ പ്രലീനസ്തമസി
മൂഢയോനിഷു ജായതേ. 15

രജോഗുണത്തിന്റെ വൃദ്ധിയിൽ മരണം പ്രാപിക്കുന്നവൻ കർമ്മസംഗികളായ ജനങ്ങളുടെ ഇടയിൽ ജനിക്കുന്നു. അതുപോലെ തമോഗുണാധിക്യത്തിൽ മൃതിയടയുന്നവൻ മൂഢയോനിയിലും ജനിക്കുന്നു.

കർമ്മണഃ സുകൃതസ്യാഹുഃ
സാത്ത്വികം നിർമ്മലം ഫലം;
രജസസ്തു ഫലം ദുഃഖ-
മജ്ഞാനം തമസഃ ഫലം. 16

സുകൃതകർമ്മത്തിന്റെ ഫലം സാത്വികവും നിർമ്മലവും എന്നു പറയപ്പെടുന്നു. രജോഗുണത്തിന്റെ ഫലം ദുഃഖവും തമോഗുണത്തിന്റേത് അജ്ഞാനവുമാകുന്നു.

സത്ത്വാത് സഞ്ജായതേ ജ്ഞാനം,
രജസോ ലോഭ ഏവ ച
പ്രമാദമോഹൗ തമസോ
ഭവതോ ƒജ്ഞാനമേവ ച. 17

സത്വഗുണത്തിൽ നിന്നു ജ്ഞാനവും രജോഗുണത്തിൽ നിന്നു ലോഭവും ഉണ്ടാകുന്നു. തമോഗുണത്തിൽ നിന്നു പ്രമാദം, മോഹം, അജ്ഞാനം എന്നിവയാണുണ്ടാകുന്നത്.





ഊർദ്ധ്വം ഗച്ഛന്തി സത്ത്വസ്ഥാ
മദ്ധ്യേ തിഷ്ഠന്തി രാജസാഃ
ജഘന്യഗുണവൃത്തിസ്ഥാ
അധോ ഗച്ഛന്തി താമസാഃ 18

സത്വഗുണവൃത്തികൾ ഊർദ്ധ്വലോകത്തെ പ്രാപിക്കുന്നു. രജോഗുണമുള്ളവർ മദ്ധ്യത്തിൽ വർത്തിക്കുന്നു. ഹീനഗുണത്തിൽ ഇരിക്കുന്ന താമസന്മാർ അധഃപതിക്കയും ചെയ്യുന്നു.

നാന്യം ഗുണേഭ്യഃ കർത്താരം
യദാ ദ്രഷ്ടാനുപശ്യതി
ഗുണേഭ്യശ്ച പരം വേത്തി
മദ്ഭാവം സോധിഗച്ഛതി. 19

കർത്താവ് ഗുണമല്ലാതെ മറ്റൊന്നുമല്ലെന്നും, ആത്മാവ് ഗുണങ്ങളുടെ ഉപരിസ്ഥിതനാണെന്നും അറിയുന്നവൻ എന്റെ ഭാവത്തെ (ബ്രഹ്മത്തെ)പ്രാപിക്കുന്നു.

ഗുണാനേതാനതീത്യ ത്രീൻ
ദേഹി ദേഹസമുദ്ഭവാൻ
ജന്മമൃത്യുജരാദുഃഖൈർ-
വിമുക്തോ ƒമൃതമശ്നുതേ. 20

ദേഹി ദേഹോത്ഭവങ്ങളായ ഈ മൂന്നു ഗുണങ്ങളെ ലംഘിച്ച് ജനനമരണജരാദുഃഖങ്ങളിൽ നിന്നു വേർപെട്ട് അമൃത (ബ്രഹ്മാനന്ദ)ത്തെ അനുഭവിക്കുന്നു.









**അർജ്ജുനൻ പറഞ്ഞു:**

കൈർലിംഗൈസ്ത്രീൻ ഗുണാനേതാ-
നതീതോ ഭവതി പ്രഭോ!
കിമാചാരഃ കഥം ചൈതാം-
സ്ത്രീൻ ഗുണാനതിവർത്തതേ! 21

പ്രഭോ! ഈ ത്രിഗുണങ്ങളെ അതിവർത്തിച്ചിട്ടുള്ളവന്റെ ലക്ഷണങ്ങളേവയാണ്? അവൻ എങ്ങനെ ഈ ഗുണത്രയത്തെ ലംഘിക്കുന്നു?

**ശ്രീകൃഷ്ണൻ പറഞ്ഞു:**

പ്രകാശം ച പ്രവൃത്തിം ച
മോഹമേവ ച പാണ്ഡവ!
ന ദ്വേഷ്ടി സംപ്രവൃത്താനി
ന നിവൃത്താനി കാങ്ക്ഷതി 22

ഉദാസീനവദാസീനോ
ഗുണൈർയോ ന വിചാല്യതേ
ഗുണാ വർത്തന്ത ഇത്യേവ
യോ ƒവതിഷ്ഠതി നേംഗതേ. 23

സമദുഃഖസുഖഃ സ്വസ്ഥഃ
സമലോഷ്ടാശ്മകാഞ്ചനഃ
തുല്യപ്രിയാപ്രിയോ ധീര-
സ്തുല്യനിന്ദാത്മസംസ്തുതിഃ 24




മാനാപമാനയോസ്തുല്യ-
സ്തുല്യോ മിത്രാരിപക്ഷയോഃ
സർവ്വാരംഭപരിത്യാഗീ
ഗുണാതീതഃ സ ഉച്യതേ. 25

യാവനൊരുത്തൻ, പ്രവൃത്തങ്ങളായ, സത്വഗുണകാര്യമായിരിക്കുന്ന പ്രകാശത്തേയും രജോഗുണകാര്യമായ പ്രവൃത്തിയേയും, തമോഗുണകാര്യമായ മോഹത്തേയും ദ്വേഷിക്കാതെയും, പ്രവൃത്തിയിൽ ഇരിക്കാത്തവയായ അവയെ ആഗ്രഹിക്കാതെയും ഇരിക്കുന്നു,

യാവനൊരുത്തൻ, രാഗദ്വേഷങ്ങളില്ലാതെ ഉദാസീനനായും ഗുണങ്ങളാൽ ചലിപ്പിക്കപ്പെടാത്തവനായും ഗുണങ്ങളാൽ തന്നെത്താൻ പ്രവർത്തിക്കുന്നു എന്നറിഞ്ഞ് ഇളകാതെ ഇരിക്കുന്നവനായും വർത്തിക്കുന്നു,

യാവനൊരുത്തൻ സുഖമായാലും ദുഃഖമായാലും തുല്യഭാവത്തിൽ വർത്തിക്കുകയും, കല്ലും മണ്ണും സ്വർണ്ണവും എല്ലാം ഒന്നുപോലെ വിചാരിക്കുകയും, ഇഷ്ടാനിഷ്ടങ്ങൾ രണ്ടും സുഖമായി കരുതുകയും, സ്തുതിയിലും നിന്ദയിലും ഒന്നുപോലെ വർത്തിക്കുകയും ചെയ്യുന്നു,

യാവനൊരുത്തൻ മാനമായാലും അപമാനമായാലും ഒരുപോലെ കരുതുകയും, ശത്രുവിലും മിത്രത്തിലും ഒരേ നിലയിൽ വർത്തിക്കുകയും സ്വാർത്ഥോദ്ദേശകങ്ങളായ സകലോ





ദ്യമങ്ങളേയും ത്യജിക്കുകയും ചെയ്യുന്നു,

അവൻ ഗുണാതീതൻ (ഗുണങ്ങളെ അതിലംഘിച്ചവൻ) എന്നു പറയപ്പെടുന്നു.

മാം ച യോ ऽവ്യഭിചാരേണ
ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈതാൻ
ബ്രഹ്മഭൂയായ കല്പതേ. 26

ഏതൊരുത്തൻ എന്നെ ഇളകാത്ത ഭക്തിയോഗം കൊണ്ടു സേവിക്കുന്നുവോ, അവൻ ഇപ്പറഞ്ഞ ഗുണങ്ങളെ കടന്നു ബ്രഹ്മഭാവത്തെ പ്രാപിക്കുവാൻ യോഗ്യനായിത്തീരുന്നു.

ബ്രഹ്മണോ ഹി പ്രതിഷ്ഠാഹ-
മമൃതസ്യാവ്യയസ്യ ച
ശാശ്വതസ്യ ച ധർമ്മസ്യ
സുഖസ്യൈകാന്തികസ്യ ച. 27

ഞാൻ ബ്രഹ്മത്തിന്റെ പ്രതിഷ്ഠയാകുന്നു. അതായതു ഞാൻ ബ്രഹ്മത്തിന്റെ ആശ്രയമാകുന്നു. അതുപോലെ നാശരഹിതമായ അമൃത(ബ്രഹ്മാസ്വാദത്തിനും സനാതനമായ ധർമ്മത്തിനും)ഏകാന്തമായ സുഖത്തിനും ഞാൻ ആശ്രയമാകുന്നു.

ഗുണത്രയവിഭാഗയോഗമെന്ന
പതിനാലാമദ്ധ്യായം സമാപ്തം.

# പതിനഞ്ചാം അദ്ധ്യായം

## പുരുഷോത്തമയോഗം

**ശ്രീകൃഷ്ണൻ പറഞ്ഞു:**

ഊർദ്ധ്വമൂലമധഃശാഖ-
മശ്വത്ഥം പ്രാഹുരവ്യയം
ഛന്ദാംസി യസ്യ പർണ്ണാനി,
യസ്തം വേദ സ വേദവിത്. 1

ഈ സംസാരം(പ്രപഞ്ചം) ബ്രഹ്മമാകുന്ന വേര് മേലുള്ളതും, മഹത്ത് അഹങ്കാരം തന്മാത്രകൾ എന്നിവയാകുന്ന കൊമ്പുകൾ കീഴേയുള്ളതും ആയ നാശമില്ലാത്ത അശ്വത്ഥ വൃക്ഷം(അരയാൽ)ആണെന്നും ധർമ്മാധർമ്മകൃത്യാകൃത്യങ്ങൾ ഉപദേശിച്ചു രക്ഷിക്കുന്നവയായ വേദങ്ങൾ ഈ വൃക്ഷത്തിന്റെ ഇലകളാണെന്നും - ആ വൃക്ഷത്തെപ്പറ്റി നല്ലപോലെ അറിയുന്നവനാണ് വേദത്തെ അറിയുന്നവൻ.

അധശ്ചോർദ്ധ്വം പ്രസൃതാസ്തസ്യ ശാഖാ
ഗുണപ്രവൃദ്ധാ വിഷയപ്രവാളാഃ
അധശ്ച മൂലാന്യനു സംതതാനി
കർമ്മാനുബന്ധിനി മനുഷ്യലോകേ. 2

അതിന്റെ(സംസാരമാകുന്ന അശ്വത്ഥവൃക്ഷത്തിന്റെ) ഗുണപോഷിത(സത്വരജസ്തമസ്സുകളാൽ വർദ്ധിക്കുന്ന)ങ്ങളായ ശാഖകൾ മേലും താഴെയും പരന്നു കിടക്കുന്നു. വിഷയ





ങ്ങൾ അതിന്റെ തളിരുകളത്രെ. കർമ്മത്തോടു ബന്ധപ്പെട്ടവയായ അതിന്റെ വേരുകൾ മനുഷ്യലോകത്തിൽ താഴെ പടർന്നുപിടിച്ചു കിടക്കുന്നു.

ന രൂപമസ്യേഹ തഥോപലഭ്യതേ
നാന്തോ ന ചാദിർന ച സംപ്രതിഷ്ഠാ,
അശ്വത്ഥമേനം സുവിരൂഢമൂല-
മസങ്ഗശാസ്ത്രേണ ദൃഢേന ഛിത്വാ. 3

തതഃ പദം തത് പരിമാർഗ്ഗിതവ്യം
യസ്മിൻ ഗതാ ന നിവർത്തന്തി ഭൂയഃ
തമേവ ചാദ്യം പുരുഷം പ്രപദ്യേ
യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ. 4

ഇഹത്തിൽ ഇതിന്റെ രൂപം അങ്ങനെ അറിയപ്പെടുന്നില്ല. ഇതിന്റെ ആദിയോ അന്തമോ പ്രതിഷ്ഠയോ അറിയപ്പെടുന്നുമില്ല. വേരുറച്ച ഈ അശ്വത്ഥവൃക്ഷത്തെ വൈരാഗ്യമാകുന്ന ആയുധംകൊണ്ട് വെട്ടിമുറിച്ചതിനുശേഷം ആ വൃത്തിശൂന്യമായ ആപദം (മോക്ഷമാകുന്ന പരമസ്ഥാനം)അന്വേഷിക്കപ്പെടേണ്ടതാകുന്നു. യാതൊരാളിൽ നിന്ന് ആദ്യന്തമില്ലാതെ ഈ സംസാരപ്രവാഹം നിർഗ്ഗമിച്ചിരിക്കുന്നുവോ ആ ആദിമപുരുഷനെ ഞാൻ ശരണം പ്രാപിക്കുന്നു.

നിർമ്മാനമോഹാ ജിതസങ്ഗദോഷാ
അദ്ധ്യാത്മനിത്യാ വിനിവൃത്തകാമാഃ

ദ്വന്ദൈർവ്വിമുക്താഃ സുഖദുഃഖസംജ്ഞൈർ-
ഗച്ഛന്ത്യമൂഢാഃ പദമവ്യയംതത്. 5

ദർപ്പം, ഭ്രാന്തി എന്നിവ ഇല്ലാത്തവരും വിഷയസംഗദോഷത്തെ ജയിച്ചവരും, ആത്മാവിൽ നിഷ്ഠയുറപ്പിച്ചവരും കാമമറ്റവരും, സുഖദുഃഖങ്ങളാകുന്ന ദ്വന്ദ്വങ്ങളിൽ നിന്നു വേർപെട്ടിരിക്കുന്നവരും, വ്യാമോഹപ്പെടാത്തവരുമായ മഹാന്മാർ ആ പരമസ്ഥാനത്തെ പ്രാപിക്കുന്നു.

ന തദ്ഭാസയതേ സൂര്യോ
ന ശശാങ്കോ ന പാവകഃ,
യദ്ഗത്വാ ന നിവർത്തന്തേ
തദ്ധാമ പരമം മമ. 6

യാതൊന്നിനെ സൂര്യനും ചന്ദ്രനും അഗ്നിയും പ്രകാശിപ്പിക്കുന്നില്ല, യാതൊന്നിനെ പ്രാപിച്ചാൽ പിന്നെ തിരിച്ചുവരുന്നില്ല, അതത്രേ എന്റെ ശ്രേഷ്ഠമായ സ്ഥാനമാകുന്നത്.

മമൈവാംശോ ജീവലോകേ
ജീവഭൂതഃ സനാതനഃ
മനഃഷഷ്ഠാനീന്ദ്രിയാണി
പ്രകൃതിസ്ഥാനി കർഷതി. 7

എന്റെ നിത്യമായ അംശമാണ് ജീവലോകത്തിൽ ജീവനായിട്ട് പ്രകൃതിയിൽ സ്ഥിതിചെയ്യുന്നവയായ ബാഹ്യങ്ങളായ പഞ്ചേന്ദ്രിയങ്ങളേയും അന്തരിന്ദ്രിയമായ മനസ്സിനേയും ആകർഷിക്കുന്നത്.





ശരീരം യദവാപ്നോതി
യച്ചാപ്യുത്ക്രാമതീശ്വരഃ
ഗൃഹീത്വൈതാനി സംയാതി
വായുർഗ്ഗന്ധാനിവാശയാത്. 8

ഈശ്വരൻ എപ്പോൾ ശരീരത്തെ പ്രാപിക്കയും എപ്പോൾ വിടുകയും ചെയ്യുന്നുവോ, അപ്പോൾ ആശയത്തിൽ നിന്നു വായു ഗന്ധങ്ങളെ എന്നപോലെ ഇന്ദ്രിയങ്ങളെ എടുത്തുകൊണ്ടുപോകുന്നു.

ശ്രോത്രം ചക്ഷുഃ സ്പർശനം ച
രസനം ഘ്രാണമേവ ച
അധിഷ്ഠായ മനശ്ചായം
വിഷയാനുപസേവതേ. 9

ഈ ജീവൻ കർണ്ണം, ത്വക്ക്, നാക്ക്, മൂക്ക്, മനസ്സ് എന്നീ ഇന്ദ്രിയങ്ങളെ ആശ്രയിച്ച് വിഷയങ്ങളെ അനുഭവിക്കുന്നു.

ഉത്ക്രാമന്തം സ്ഥിതം വാപി
ഭുഞ്ജാനം വാ ഗുണാന്വിതം
വിമൂഢാ നാനുപശ്യന്തി
പശ്യന്തി ജ്ഞാനചക്ഷുഷഃ 10

അജ്ഞാനികൾ, ആത്മാവ് ഒരു ദേഹം വിട്ട് മറ്റൊന്നിലേയ്ക്കു പോകുന്നതോ, ഒന്നിൽ ഇരിക്കുന്നതോ, വിഷയങ്ങളെ അനുഭവിക്കുന്നതോ, ഗുണങ്ങളോടുകൂടി വർത്തിക്കുന്നതോ തീരെ കാണുന്നില്ല.(അറിയുന്നില്ല) ജ്ഞാനദൃഷ്ടിയുള്ളവർ മാത്രം കാണുന്നു.

യതന്തോ യോഗിനശ്ചൈനം
പശ്യന്ത്യാത്മന്യവസ്ഥിതം
യതന്തോ ƒപ്യകൃതാത്മാനോ
നൈനം പശ്യന്ത്യചേതസഃ 11

ആത്മാവിനെ കാണ്മാൻ ശ്രമിക്കുന്ന യോഗികൾ ആത്മാവ് ദേഹത്തിൽ വർത്തിക്കുന്നതു കാണുന്നു. ആത്മശുദ്ധിയില്ലാത്ത മൂഢന്മാർ യത്നം ചെയ്താൽ തന്നെയും ഈ ആത്മാവിനെ കാണുന്നതല്ല.

യദാദിത്യഗതം തേജോ
ജഗദ്ഭാസയതേ ƒഖിലം
യച്ചന്ദ്രമസി യച്ചാഗ്നൗ
തത്തേജോ വിദ്ധി മാമകം 12

ആദിത്യനിൽ ഇരുന്നും ചന്ദ്രനിൽ വർത്തിച്ചും അഗ്നിയിൽ വിളങ്ങിയും യാതൊരു തേജസ്സ് ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നുവോ, ആ തേജസ്സ് എന്റേതാണെന്നറിയണം.

ഗാമാവിശ്യ ച ഭൂതാനി
ധാരയാമ്യഹമോജസാ,
പുഷ്ണാമി ചൗഷധീഃ സർവ്വാഃ
സോമോ ഭൂത്വാ രസാത്മകഃ 13

ഞാൻ ഓജസ്സിനാൽ ഭൂമിയെ പ്രാപിച്ച് ഭൂതങ്ങളെ ധരിക്കുന്നു. ഞാൻ രസാത്മകനായ ചന്ദ്രനായിത്തീർന്നിട്ട് സകല സസ്യങ്ങളേയും പോഷിപ്പിക്കുന്നു.





അഹം വൈശ്വാനരോ ഭൂത്വാ
പ്രാണിനാം ദേഹമാശ്രിതഃ
പ്രാണാപാനസമായുക്തഃ
പചാമ്യന്നം ചതുർവ്വിധം. 14

ഞാൻ അഗ്നിയായി ഭവിച്ചിട്ട്, ജീവരാശികളുടെ ദേഹങ്ങളെ പ്രാപിച്ച് പ്രാണവായുവോടും അപാനവായുവോടും ചേർന്ന് ചതുർവിധമായ(ഖാദ്യം,ഭോജ്യം,പേയം,ലേഹ്യം) അന്നത്തെയും ദഹിപ്പിക്കുന്നു.

സർവ്വസ്യ ചാഹം ഹൃദി സന്നിവിഷ്ടോ;
മത്തഃ സ്മൃതിർജ്ഞാനമപോഹനം ച,
വേദൈശ്ച സർവ്വൈരഹമേവ വേദ്യോ,
വേദാന്തകൃദ്വേദവിദേവ ചാഹം 15

ഞാൻ എല്ലാപേരുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. എന്നിൽ നിന്നാണ് സ്മൃതിയും അറിവും അവയുടെ അഭാവവും ഉണ്ടാകുന്നത്. സർവവേദങ്ങളാലും വേദിക്കപ്പെടേണ്ടവൻ(അറിയപ്പെടേണ്ടവൻ) ഞാൻ തന്നെ, വേദാന്തത്തിന്റെ കർത്താവും വേദത്തെ അറിയുന്നവനും ഞാൻ തന്നെ.

ദ്വാവിമൗ പുരുഷൗ ലോകേ
ക്ഷരശ്ചാക്ഷര ഏവ ച
ക്ഷരഃ സർവ്വാണി ഭൂതാനി
കൂടസ്ഥോ ƒക്ഷര ഉച്യതേ. 16






ക്ഷരൻ (നശിക്കുന്ന)അക്ഷരൻ(നശിക്കാത്ത)എന്നിങ്ങനെ ലോകത്തിൽ രണ്ടുതരം വ്യക്തികളാണുള്ളത്. പ്രാണിസഞ്ചയത്തെ ക്ഷരമെന്നു പറയുന്നു. നാശരഹിതനും അനാദിയും അവ്യക്തനും ആയ ആത്മാവാണ്(ജീവൻ)അക്ഷരനാകുന്നത്.

ഉത്തമഃ പുരുഷസ്ത്വന്യഃ
പരമാത്മേത്യുദാഹൃതഃ
യോ ലോകത്രയമാവിശ്യ
ബിഭർത്ത്യവ്യയ ഈശ്വരഃ 17

നാശരഹിതനായ യാതൊരു ഈശ്വരൻ മൂന്നുലോകത്തിലും വ്യാപിച്ച് അവയെ ഭരിക്കുന്നുവോ ആ ഉത്തമ പുരുഷൻ മുമ്പു പറഞ്ഞ രണ്ടുപുരുഷന്മാരിൽ നിന്നു ഭിന്നനായ പരമാത്മാവാകുന്നു.

യസ്മാത് ക്ഷരമതീതോ ƒഹ-
മക്ഷരാദപി ചോത്തമഃ
അതോ ƒസ്മിലോകേ വേദേ ച
പ്രഥിതഃ പുരുഷോത്തമഃ 18

ഞാൻ ക്ഷരത്തെ അതിക്രമിച്ചവനായും, അക്ഷരത്തെക്കാൾ ഉത്തമനായും ഇരിക്കന്നതെന്തുകൊണ്ടോ അതുകൊണ്ട് ഞാൻ ലോകത്തിലും വേദത്തിലും പുരുഷോത്തമൻ എന്നു പറയപ്പെടുന്നു.











യോ മാമേവമസംമൂഢോ
ജാനാതി പുരുഷോത്തമം
സ സർവ്വവിദ്ഭജതി മാം
സർവ്വഭാവേന ഭാരത. 19

അല്ലയോ അർജ്ജുനാ! ഇപ്രകാരം വ്യാമോഹം കൂടാതെ പുരുഷോത്തമനായ എന്നെ ആരു നല്ലവണ്ണം അറിയുന്നുവോ, അവൻ എല്ലാം അറിയുന്നവനായി സർവഭാവത്തോടുകൂടി എന്നെ ഭജിക്കുന്നു.

ഇതി ഗുഹ്യതമം ശാസ്ത്ര-
മിദമുക്തം മയാനഘ!
ഏതദ്ബുദ്ധ്വാ ബുദ്ധിമാൻ സ്യാത്
കൃതകൃത്യശ്ച ഭാരത! 20

അല്ലയോ പാപരഹിതനായ ഭാരത! ഇപ്രകാരം തുലോം രഹസ്യമായ ഈ ശാസ്ത്രത്തെ ഞാൻ പറഞ്ഞു കഴിഞ്ഞു. ഇതു വേണ്ടതുപോലെ മനസ്സിലാക്കുന്നവൻ ബുദ്ധിമാനായും കൃതകൃത്യനായും ഭവിക്കുന്നതാണ്.

പുരുഷോത്തമയോഗമെന്ന
പതിനഞ്ചാമദ്ധ്യായം സമാപ്തം.




# പതിനാറാം അദ്ധ്യായം

# ദൈവാസുരസമ്പദ്വിഭാഗയോഗം

**ശ്രീഭഗവാൻ പറഞ്ഞു:**

അഭയം സത്ത്വസംശുദ്ധിർ-
ജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച
സ്വാദ്ധ്യായസ്തപ ആർജ്ജവം. 1

അഹിംസാ സത്യമക്രോധ-
സ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം
മാർദ്ദവം ഹ്രീരചാപലം. 2

തേജഃ ക്ഷമാ ധൃതിഃ ശൗച-
മദ്രോഹോ നാതിമാനിതാ
ഭവന്തി സംപദം ദൈവീ-
മഭിജാതസ്യ ഭാരത! 3

ഭയമില്ലായ്മ, സത്ത്വഗുണത്താലുള്ള ഹൃദയനിർമ്മലത്വം, ജ്ഞാനയോഗനിഷ്ഠ, ദാനം, ഇന്ദ്രിയനിഗ്രഹം, യാഗം(ആത്മത്യാഗം), വേദപാഠം, തപസ്സ്, ഋജുസ്വഭാവം, അഹിംസ, സത്യം, ക്രോധമില്ലായ്മ, ത്യാഗം, ചിത്തശാന്തി, പരദോഷം പറയാതിരിക്കൽ, ഭൂതദയ, ലോപമില്ലായ്മ, മൃദുശീലം, ലജ്ജ(സാധുത്വം), ചാപല്യമില്ലായ്മ, തേജസ്സ്, ക്ഷമ, ധൈര്യം, ശുചിത്വം,





അദ്രോഹം, അനഹങ്കാരം ഇവ ദിവ്യസ്ഥിതിയെ പ്രാപിക്കുവാൻ ജനിച്ചവന് ഉണ്ടാകുന്നവയാണ്.

ദംഭോ ദർപ്പോ ഽഭിമാനശ്ച
ക്രോധഃ പാരുഷ്യമേവ ച
അജ്ഞാനം ചാഭിജാതസ്യ
പാർത്ഥ, സമ്പദമാസുരീം. 4

ഡംഭ്, ദർപ്പം, അഭിമാനം, ക്രോധം, പാരുഷ്യം, അജ്ഞാനം എന്നിവ അസുരപദത്തിൽ ജനിച്ചവനുണ്ടാകുന്നവയാണ്.

ദൈവീ സംപദ്വിമോക്ഷായ,
നിബന്ധായാസുരീ മതാ,
മാ ശുചഃ സംപദം ദൈവീ-
മഭിജാതോസി പാണ്ഡവ! 5

ദിവ്യമായ സമ്പത്ത്(സ്ഥിതി)മോക്ഷത്തിനും, ആസുരമായ സമ്പത്ത് ബന്ധ(സംസാരബന്ധ)ത്തിനും ആണ് ഇടയാക്കുന്നതെന്ന് അറിയുക. അല്ലയോ പാണ്ഡുപുത്രാ! നീ വിഷാദിക്കേണ്ട; നീ ദിവ്യസമ്പത്തിനായി ജനിച്ചവനാകുന്നു.

ദ്വൗ ഭൂതസർഗ്ഗൗ ലോകേ ഽസ്മിൻ
ദൈവ ആസുര ഏവ ച;
ദൈവോ വിസ്തരശഃ പ്രോക്ത;
ആസുരം പാർത്ഥ മേ ശൃണു. 6

ഈ ലോകത്തിൽ ഭൂതസൃഷ്ടി ദൈവം, ആസുരം എന്നു രണ്ടുവിധത്തിലാണ്. ദിവ്യമായ സൃഷ്ടിയെപ്പറ്റി ആദ്യം വിസ്ത

രിച്ചു പറഞ്ഞു കഴിഞ്ഞു. ഇനി ആസുരമായതിനെ ഞാൻ പറയുന്നു. നീ കേട്ടുകൊണ്ടാലും.

പ്രവൃത്തിം ച നിവൃത്തിം ച
ജനാ ന വിദുരാസുരാഃ
ന ശൗചം നാപി ചാചാരോ
ന സത്യം തേഷു വിദ്യതേ. 7

ആസുരപ്രകൃതികളായ ജനങ്ങൾ പ്രവർത്തിക്കേണ്ടതും പ്രവർത്തിക്കരുതാത്തതും എന്തെന്നു അറിയുന്നില്ല. ശുദ്ധിയോ ആചാരമോ സത്യമോ ഒന്നും അവരിലില്ല.

അസത്യമപ്രതിഷ്ഠം തേ
ജഗദാഹുരനീശ്വരം
അപരസ്പരസംഭൂതം
കിമന്യത് കാമഹൈതുകം 8

"ജഗത്ത് മിഥ്യയായതും പ്രതിഷ്ഠയില്ലാത്തതും ഈശ്വരനില്ലാത്തതും പരസ്പര സംഘത്താൽ സംഭൂതമായതും, കാമത്തിനു കാരണമായതും ആകുന്നു." എന്ന് അവർ പറയുന്നു.

ഏതാം ദൃഷ്ടിമവഷ്ടഭ്യ
നഷ്ടാത്മാനോ ഽല്പബുദ്ധയഃ
പ്രഭവന്ത്യുഗ്രകർമ്മാണഃ
ക്ഷയായ ജഗതോ ഽഹിതാഃ 9

ഈ അഭിപ്രായത്തോടുകൂടി ആത്മാവിനെ നശിപ്പിച്ചവരായ ഈ അല്പബുദ്ധികൾ, ക്രൂരങ്ങളായ കർമ്മങ്ങൾ ചെ





യ്ത്, ലോകത്തിന് ശത്രുക്കളായി നാശത്തെ ചെയ്യുന്നു.

കാമമാശ്രിത്യ ദുഷ്പൂരം
ദംഭമാനമദാന്വിതാഃ
മോഹാദ്ഗൃഹീത്വാ ഽസദ്ഗ്രാഹാൻ
പ്രവർത്തന്തേ ഽശുചിവ്രതാഃ 10

ചിന്താമപരിമേയാം ച
പ്രലയാന്താമുപാശ്രിതാഃ
കാമോപഭോഗപരമാ
ഏതാവദിതി നിശ്ചിതാഃ 11

ആശാപാശശതൈർബദ്ധാഃ
കാമക്രോധപരായണാഃ
ഈഹന്തേ കാമഭോഗാർത്ഥ-
മന്യായേനാർത്ഥസഞ്ചയാൻ. 12

തൃപ്തിയടയാത്ത കാമത്തെ പ്രാപിച്ച് ഡംബ്, മാനം, മദം എന്നിവയോടുകൂടിയവരായി, മോഹത്താൽ ദുരാഗ്രഹങ്ങളെ കൈക്കൊണ്ട് അശുദ്ധവ്രതരായി, അവർ പ്രവർത്തിക്കുന്നു.

അവർ, മരണപര്യന്തം അപരിമിതമായ ചിന്തയെ പ്രാപിച്ചവരായി കാമഭോഗമാണ് പരമപുരുഷാർത്ഥമെന്നു വിചാരിക്കുകയും, അതുതന്നെ ജന്മസാധ്യം എന്ന് നിശ്ചയിക്കുകയും ചെയ്യുന്നവരായി, അസംഖ്യം ആശാപാശങ്ങളാൽ ബന്ധിക്കപ്പെട്ടവരായി കാമക്രോധതല്പരന്മാരായി കാമസാധ്യത്തിനായി അർത്ഥങ്ങളെ ആഗ്രഹിക്കുന്നു.

ഇദമദ്യ മയാ ലബ്ധ-
മിമം പ്രാപ്സ്യേ മനോരഥം
ഇദമസ്തീദമപി മേ
ഭവിഷ്യതി പുനർധനം. 13

അസൗ മയാ ഹതഃ ശത്രുർ-
ഹനിഷ്യേ ചാപരാനപി
ഈശ്വരോ ƒഹമഹം ഭോഗീ
സിദ്ധോ ƒഹം ബലവാൻ സുഖീ. 14

ആഢ്യോ ƒഭിജനവാനസ്മി
കോന്യോ ƒസ്തി സദൃശോ മയാ
യക്ഷ്യേ ദാസ്യാമി മോദിഷ്യ
ഇത്യജ്ഞാനവിമോഹിതാഃ 15

അനേകചിത്തവിഭ്രാന്താ
മോഹജാലസമാവൃതാഃ
പ്രസക്താഃ കാമഭോഗേഷു
പതന്തി നരകേ ƒശുചൗ. 16

ഇതു ഞാനിന്നു സമ്പാദിച്ചു. ഈ ആഗ്രഹം ഞാൻ സാധിക്കും. ഇതുണ്ട്, ഈ സാധനവും കൂടി എനിക്കിനിയുണ്ടാകും. ഈ ശത്രുവിനെ ഞാൻ കൊന്നു, മറ്റുള്ളവരെയും ഞാൻ കൊല്ലും. ഞാൻ പ്രഭുവാണ്, ഞാൻ ഭോഗവനാനാണ്, ഞാൻ സിദ്ധനും ബലവാനും സുഖിയുമാകുന്നു, ഞാൻ ശ്രേഷ്ഠനും ധനികനും കുലീനനുമാകുന്നു. എനിക്കു തുല്യനായി ആരുണ്ട്?





ഞാൻ യാഗം ചെയ്യും, ഞാൻ ദാനം ചെയ്യും, ഞാൻ സുഖിക്കും എന്നിപ്രകാരം അജ്ഞാനത്താൽ വ്യാമൂഢരായി അനേക ചിന്തകളാൽ വിഭ്രാന്തചിത്തരായി മോഹവലയാൽ ചുറ്റപ്പെട്ടവരായി വിഷയസുഖലമ്പടന്മാരായി അവർ അശുദ്ധമായ നരകത്തിൽ ചെന്നുവീഴുന്നു.

ആത്മസംഭാവിതാഃ സ്തബ്ധാ
ധനമാനമദാന്വിതാഃ
യജന്തേ നാമയജ്ഞൈസ്തേ
ദംഭേനാƒവിധിപൂർവ്വകം. 17

തന്നത്താൻ വാഴ്ത്തുന്നവരും ധനം, മാനം എന്നിവയെ സംബന്ധിച്ചിട്ടുള്ള മദത്താൽ മൂഢരായിട്ടുള്ളവരുമായ അവർ ഡംഭോടുകൂടി വിധിപ്രകാരമല്ലാതെ പേരിനു വേണ്ടി യാഗം ചെയ്യുന്നു.

അഹംകാരം ബലം ദർപ്പം
കാമം ക്രോധം ച സംശ്രിതാഃ
മാമാത്മപരദേഹേഷു
പ്രദ്വിഷന്തോ ƒഭ്യസൂയകാഃ 18

അഹങ്കാരം, ബലം, ഗർവ്, കാമം, ക്രോധം, എന്നിവയെ ആശ്രയിച്ചവരായ അസൂയാലുക്കൾ അവരുടേയും അന്യരുടേയും ദേഹങ്ങളിൽ വർത്തിക്കുന്നവനായ എന്നെ ദ്വേഷിക്കുന്നവരാകുന്നു.

താനഹം ദ്വിഷതഃ ക്രൂരാൻ
സംസാരേഷു നരാധമാൻ

ക്ഷിപാമ്യജസ്രമശുഭാ-
നാസുരീഷ്വേവ യോനിഷു. 19

ദ്വേഷിക്കുന്നവരും ക്രൂരന്മാരും ആയിട്ടുള്ള ആ മനുഷ്യാധമന്മാരെ ഞാൻ എപ്പോഴും അസുരയോനികളിൽ തന്നെ എറിയുന്നതാണ്. (അസുരയോനികൾ സിംഹം കടുവാ സർപ്പം എന്നിവയുടെ യോനികൾ ആകുന്നു).

ആസുരിം യോനിമാപന്നാ
മൂഢാ ജന്മനി ജന്മനി
മാമപ്രാപ്യൈവ കൗന്തേയ!
തതോ യാന്ത്യധമാം ഗതിം. 20

ഹേ കൗന്തേയ! ആ മൂഢന്മാർ ജന്മംതോറും അസുരയോനികളിൽ ജനിച്ച് എന്നെ പ്രാപിക്കാതെ തന്നെ അതിലും നികൃഷ്ടമായ ഗതിയെ പ്രാപിക്കുന്നു! അതായത് മരമായോ കല്ലായോ പിശാചായോ ജനിക്കുന്നു.

ത്രിവിധം നരകസ്യേദം
ദ്വാരം നാശനമാത്മനഃ
കാമഃ ക്രോധസ്തഥാ ലോഭ-
സ്തസ്മാദേതത്ത്രയം ത്യജേത് 21

കാമം, ക്രോധം, ലോഭം എന്നിവ മൂന്നും നരകത്തിന്റെ ഓരോ വാതിലുകളാണ്. ആത്മാവിനെ നശിപ്പിക്കുന്നവയുമാണ്. അതിനാൽ ഇവ മൂന്നും ദൂരെ വെടിയേണ്ടതാകുന്നു.

ഏതൈർവിമുക്തഃ കൗന്തേയ!
തമോദ്വാരൈസ്ത്രിഭിർന്നരഃ





ആചരത്യാത്മനഃ ശ്രേയ-
സ്തതോ യാതി പരാംഗതിം. 22

അല്ലയോ കുന്തീസുത! ഇരുട്ടുലോകത്തിലേയ്ക്കുള്ള പ്രവേശനദ്വാരങ്ങളായ ഇവരെ അകലത്തുവെടിഞ്ഞ്, മനുഷ്യൻ തനിക്കു നന്മയായിട്ടുള്ളതിനെ ആചരിച്ചാൽ പരമഗതിയെ പ്രാപിക്കുന്നതാണ്.

യഃ ശാസ്ത്രവിധിമുത്സൃജ്യ
വർത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി
ന സുഖം ന പരാഗതിം. 23

ഏതൊരുത്തൻ ശാസ്ത്രവിധിയെ വകവയ്ക്കാതെ തന്നിഷ്ടം പോലെ നടന്നു തോന്നിയതു കാട്ടുന്നുവോ, അവൻ സിദ്ധിയേയോ സുഖത്തെയോ പരഗതിയേയോ ഒരുകാലത്തും പ്രാപിക്കുന്നതല്ല.

തസ്മാച്ഛാസ്ത്രം പ്രമാണം തേ
കാര്യാകാര്യവ്യവസ്ഥിതൗ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം
കർമ്മ കർത്തുമിഹാർഹസി. 24

അതിനാൽ കർത്തവ്യമിന്നതെന്നും അകർത്തവ്യമിന്നതെന്നും വിവേചിച്ചറിഞ്ഞു നിശ്ചയിക്കുന്ന കാര്യത്തിൽ നീ ശാസ്ത്രം പ്രമാണമായി സ്വീകരിക്കണം. ശാസ്ത്രവിധിപ്രകാരമുള്ള കർമ്മമാണ് നീ ചെയ്യേണ്ടത്.

ദൈവാസുരസമ്പദ്വിഭാഗയോഗമെന്ന
പതിനാറാമദ്ധ്യായം സമാപ്തം.

# പതിനേഴാം അദ്ധ്യായം
# ശ്രദ്ധാത്രയവിഭാഗയോഗം

**അർജ്ജുനൻ പറഞ്ഞു:**

യേ ശാസ്ത്രവിധിമുത്സൃജ്യ
യജന്തേ ശ്രദ്ധയാന്വിതാഃ
തേഷാം നിഷ്ഠാ തു കാ? കൃഷ്ണ!
സത്ത്വമാഹോ രജസ്തമഃ? 1

അല്ലയോ കൃഷ്ണാ! ശാസ്ത്രവിധിവിട്ടാണെങ്കിലും ശ്രദ്ധയോടുകൂടി യാഗം ചെയ്യുന്നവരുടെ നിഷ്ഠ(നില)എന്താണ്? അത് സാത്വികമോ രാജസമോ താമസമോ എന്താണ്?

**ശ്രീഭഗവാൻ പറഞ്ഞു:**

ത്രിവിധാ ഭവതി ശ്രദ്ധാ
ദേഹിനാം സാ സ്വഭാവജാ
സാത്ത്വികീ രാജസീ ചൈവ
താമസീ ചേതി താം ശൃണു. 2

മനുഷ്യരുടെ ശ്രദ്ധ മൂന്നുവിധമാണ്. അത് അവരുടെ പൂർവജന്മകർമ്മവാസനയിൽ നിന്നുണ്ടാകുന്നു. അത് സാത്വികം രാജസം താമസം എന്നിങ്ങനെ മൂന്നുവിധത്തിലാകുന്നു.

സത്ത്വാനുരൂപാ സർവ്വസ്യ
ശ്രദ്ധാ ഭവതി ഭാരത





ശ്രദ്ധാമയോ ƒയം പുരുഷോ
യോ യത് ശ്രദ്ധഃ സ ഏവ സഃ 3

അല്ലയോ അർജ്ജുനാ! ഓരോരുത്തരുടേയും സ്വഭാവത്തിനനുരൂപമായിട്ടാണ് ശ്രദ്ധയിരിക്കുന്നത്. ഈ മനുഷ്യൻ ശ്രദ്ധാമയനാകുന്നു. യാതൊരുത്തൻ യാതൊരുതരത്തിലുള്ള ശ്രദ്ധയോടുകൂടിയിരിക്കുന്നുവോ അവൻ ആ തരത്തിലുള്ളവനാകുന്നു.

യജന്തേ സാത്ത്വികാ ദേവാൻ
യക്ഷരക്ഷാംസി രാജസാഃ
പ്രേതാൻ ഭൂതഗണാംശ്ചാന്യേ
യജന്തേ താമസാ ജനാഃ 4

സത്വഗുണപ്രധാനന്മാർ, ഉത്തമന്മാരായ ദേവന്മാരെ പൂജിക്കുന്നു. രജോഗുണക്കാർ മധ്യമന്മാരായ യക്ഷന്മാർ രാക്ഷസന്മാർ എന്നിവരെ ആരാധിക്കുന്നു. താമസജനങ്ങളാവട്ടെ, അധമങ്ങളായ പ്രേതങ്ങളേയും ഭൂതഗണങ്ങളേയും സേവിക്കു ന്നു.

അശാസ്ത്രവിഹിതം ഘോരം
തപ്യന്തേ യേ തപോ ജനാഃ
ദംഭാഹങ്കാരസംയുക്താഃ
കാമരാഗബലാന്വിതാഃ 5

കർശയന്തഃ ശരീരസ്ഥം
ഭൂതഗ്രാമമചേതസഃ

മാം ചൈവാന്തഃശരീരസ്ഥം
താൻ വിദ്ധ്യാസുരനിശ്ചയാൻ. 6

യാതൊരുത്തൻ, ഡംഭ് അഹങ്കാരം എന്നിവയോടും, കാമം, രാഗം, എന്നിവയോടും കൂടിയവരായി ശാസ്ത്രത്തിൽ വിധിക്കപ്പെട്ടിട്ടില്ലാത്ത ഘോരതപസ്സുചെയ്ത് ശരീരത്തിൽ ഉള്ള ഇന്ദ്രിയങ്ങളേയും ശരീരാന്തർവർത്തിയായ എന്നേയും പീഡിപ്പിക്കുന്നുവോ അവിവേകികളായ അവർ ആസുരനിശ്ചയത്തോടുകൂടിയവരാണെന്ന് അറിഞ്ഞാലും.

ആഹാരസ്ത്വപി സർവ്വസ്യ
ത്രിവിധോ ഭവതി പ്രിയഃ
യജ്ഞസ്തപസ്തഥാ ദാനം
തേഷാം ഭേദമിമം ശൃണു. 7

സകലരുടെയും പ്രിയമായ ആഹാരം മൂന്നുവിധത്തിലാകുന്നു. യജ്ഞം, തപസ്സ്, ദാനം എന്നിവയും അങ്ങനെ തന്നെ. അവയുടെ ഭേദം നീ കേട്ടാലും.

ആയുഃ സത്ത്വബലാരോഗ്യ-
സുഖപ്രീതിവിവർദ്ധനാഃ
രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ
ആഹാരാഃ സാത്വികപ്രിയാഃ 8

ആയുസ്സ്, മനശ്ശക്തി, ദേഹബലം, ആരോഗ്യം, സുഖം, പ്രീതി(രുചി)എന്നിവ ഉണ്ടാക്കുന്നവയും രസവത്തുക്കളും എണ്ണമയമുള്ളവയും സാരാംശത്തോടുകൂടിയവയും മനസ്സിനു





പിടിക്കുന്നവയും ആയ ആഹാരങ്ങളാണ് സാത്വികന്മാർക്കു പ്രിയങ്ങളായിട്ടുള്ളത്.

കട്വമ്ലലവണാത്യുഷ്ണ-
തീക്ഷ്ണരൂക്ഷ വിദാഹിനഃ
ആഹാരാ രാജസസ്യേഷ്ടാ
ദുഃഖശോകാമയപ്രദാഃ. 9

എരിവും, പുളിയും, ഉപ്പും, ഏറ്റവും ചൂടും, വരൾച്ചയും, ദാഹവും ഉള്ള ആഹാരങ്ങൾ രാജസപ്രിയങ്ങളാകുന്നു. അവ ദുഃഖം, ശോകം, രോഗം എന്നിവയെ ഉണ്ടാക്കുന്നവയാണ്.

യാതയാമം ഗതരസം
പൂതി പര്യുഷിതം ച യത്
ഉച്ഛിഷ്ടമപി ചാമേധ്യം
ഭോജനം താമസപ്രിയം. 10

പാകം ചെയ്തിട്ട് ഒരു യാമം(ഏഴരനാഴിക)കഴിഞ്ഞതും, സ്വാദുപോയതും, നാറ്റമുള്ളതും, ഒരു രാത്രി കഴിഞ്ഞതും ഉച്ഛിഷ്ടമായതും അശുദ്ധമായതും ആയ ആഹാരമത്രേ താമസന്മാർക്കു ഇഷ്ടമായിട്ടുള്ളത്.

അഫലാകാംക്ഷിഭിർയജ്ഞോ
വിധിദൃഷ്ടോ യ ഇജ്യതേ
യഷ്ടവ്യമേവേതി മനഃ
സമാധായ സ സാത്ത്വികഃ 11

ഫലേച്ഛകൂടാതെയാണ് യാഗം ചെയ്യേണ്ടത് എന്നുള്ള ബോധത്തോടുകൂടി ശാസ്ത്രവിധിപ്രകാരം യാഗം ചെയ്യുന്നവൻ സാത്വികനാകുന്നു.

അഭിസന്ധായ തു ഫലം
ദംഭാർത്ഥമപി ചൈവ യത്
ഇജ്യതേ ഭരതശ്രേഷ്ഠ!
തം യജ്ഞംവിദ്ധി രാജസം 12

ഫലം കാംക്ഷിച്ച് അന്തസ്സിനും അവസ്ഥയ്ക്കും വേണ്ടി ചെയ്യപ്പെടുന്ന യാഗത്തെ രാജസമെന്നറിഞ്ഞാലും.

വിധിഹീനമസൃഷ്ടാന്നം
മന്ത്രഹീനമദക്ഷിണം
ശ്രദ്ധാവിരഹിതം യജ്ഞം
താമസം പരിചക്ഷതേ. 13

ശാസ്ത്രവിധിയനുസരിച്ചല്ലാതെയും അന്നം കൊടുക്കാതെയും മന്ത്രവും ദക്ഷിണയും ഇല്ലാതെയും ശ്രദ്ധവെടിഞ്ഞും ചെയ്യപ്പെടുന്ന യാഗത്തെ താമസമെന്നു പറയുന്നു.

ദേവദ്വിജഗുരുപ്രാജ്ഞ-
പൂജനം ശൗചമാർജ്ജവം
ബ്രഹ്മചര്യമഹിംസാ ച
ശാരീരം തപ ഉച്യതേ. 14

ദേവന്മാർ, ബ്രാഹ്മണർ, ഗുരുക്കന്മാർ, ജ്ഞാനികൾ എന്നി





വരെ പൂജിക്കുക, മനസ്സിനെയും, വപുസ്സി(ദേഹത്തി)നെയും ശുദ്ധമാക്കുക, കപടമില്ലാതിരിക്കുക, ബ്രഹ്മചര്യം, അഹിംസ എന്നിവ ശരീരം സംബന്ധിച്ചുള്ള തപസ്സാണെന്നു പറയപ്പെട്ടിരിക്കുന്നു.

അനുദ്വേഗകരം വാക്യം
സത്യം പ്രിയഹിതം ച യത്
സ്വാധ്യായാഭ്യസനം ചൈവ
വാങ്മയം തപ ഉച്യതേ. 15

അന്യർക്കു അസഹ്യതയോ പീഢയോ ഉണ്ടാക്കാത്തതും സത്യവും പ്രിയവും, എന്നാൽ ഹിതവും ആയിട്ടുള്ളതും ആയ വാക്കും വേദാഭ്യാസവും ആണ് വാക്കാലെയുള്ള തപസ്സാകുന്നത്.

മനഃ പ്രസാദഃ സൗമ്യത്വം
മൗനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേത-
ത്തപോ മാനസമുച്യതേ. 16

മനസ്സിനു പ്രസന്നത, സൗമ്യശീലം, മിതഭാഷിത്വം, തന്നടക്കം, സ്വഭാവശുദ്ധി എന്നിവ മനസ്സുകൊണ്ടുള്ള തപസ്സാകുന്നു.

ശ്രദ്ധയാ പരയാ തപ്തം
തപസ്തത്ത്രിവിധം നരൈഃ
അഫലാകാങ്ക്ഷിഭിർയുക്തൈഃ
സാത്ത്വികം പരിചക്ഷതേ 17





ഫലാപേക്ഷകൂടാതെ സ്ഥിരനിഷ്ഠയോടും ദൃഢശ്രദ്ധയോടും കൂടി ചെയ്യപ്പെടുന്ന ത്രിവിധമായ തപസ്സിനെ സാത്വികമെന്നു പറയുന്നു.

സത്കാരമാനപൂജാർത്ഥം
തപോ ദംഭേന ചൈവ യത്
ക്രിയതേ തദിഹ പ്രോക്തം
രാജസം ചലമധ്രുവം. 18

സൽക്കാരം, ബഹുമതി, പൂജ്യത എന്നിവയ്ക്കുവേണ്ടി ഡംഭോടുകൂടി ചെയ്യപ്പെടുന്ന തപസ്സ് ചഞ്ചലവും ക്ഷണികവുമായ രാജസതപസ്സാകുന്നു.

മൂഢഗ്രാഹേണാത്മനോ യത്
പീഢയാ ക്രിയതേ തപഃ
പരസ്യോത്സാദനാർത്ഥം വാ
തത്താമസമുദാഹൃതം. 19

മൂഢവിചാരത്താൽ ആത്മാവിനെ പീഡിപ്പിച്ചോ അന്യനെ നശിപ്പിക്കുവാനുദ്ദേശിച്ചോ ചെയ്യപ്പെടുന്ന തപസ്സ് താമസമാകുന്നു.

ദാതവ്യമിതി യദ്ദാനം
ദീയതേ *f*നുപകാരിണേ
ദേശേ കാലേ ച പാത്രേ ച
തദ്ദാനം സാത്വികം സ്മൃതം. 20

ദാനം ചെയ്യുന്നത് അത്യാവശ്യമാണ് എന്നുള്ള ബോധത്തോ









ടുകൂടി, പ്രത്യുപകാരം ചെയ്‌വാൻ ശക്തിയില്ലാത്തവന് (അവൻ ഉചിതപാത്രമാണെന്നുണ്ടെങ്കിൽ)തക്കസമയത്തും സ്ഥലത്തുംവച്ചു ചെയ്യപ്പെടുന്ന ദാനം സാത്വികമാകുന്നു.

യത് തു പ്രത്യുപകാരാർത്ഥം
ഫലമുദ്ദിശ്യ വാ പുനഃ
ദീയതേ ച പരിക്ലിഷ്ടം
തദ്ദാനം രാജസം സ്മൃതം. 21

പ്രത്യുപകാരം പ്രതീക്ഷിച്ചോ മറ്റു തരത്തിലുള്ള ഫലം കാംക്ഷിച്ചോ വൈമനസ്യത്തോടുകൂടിയോ വശപ്പെട്ടു ചെയ്യുന്ന ദാനം രാജസമാകുന്നു.

അദേശകാലേ യദ്ദാന-
മപാത്രേഭ്യശ്ച ദീയതേ
അസത്കൃതമവജ്ഞാതം
തത് താമസമുദാഹൃതം. 22

ഉചിതമല്ലാത്ത സ്ഥലത്തും സമയത്തും അയോഗ്യന്മാർക്കായി ആദരവില്ലാതെ നിന്ദയോടുകൂടി ചെയ്യപ്പെടുന്ന ദാനം, താമസമാണെന്നു പറയപ്പെടുന്നു.

ഓം തത് സദിതി നിർദ്ദേശോ
ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ
ബ്രാഹ്മണാസ്തേന വേദാശ്ച
യജ്ഞാശ്ച വിഹിതാഃ പുരാ 23









'ഓം'(ബ്രഹ്മത്തിന്റെ മുഖ്യമായ നാമം) 'തത്' (അത്, അവാച്യമായത്) 'സത്'(ഉള്ളത്) എന്നിങ്ങനെ ബ്രഹ്മത്തെ മൂന്നുവിധത്തിൽ നിർദ്ദേശിക്കുന്നു. ബ്രഹ്മത്താൽ ബ്രാഹ്മണരും വേദങ്ങളും യജ്ഞങ്ങളും സൃഷ്ടിക്കപ്പെട്ടു.

തസ്മാദോമിത്യുദാഹൃത്യ
യജ്ഞദാനതപഃ ക്രിയാഃ
പ്രവർത്തന്തേ വിധാനോക്താഃ
സതതം ബ്രഹ്മവാദിനാം 24

അതിനാൽ ബ്രഹ്മവാദികൾ(ദേവജ്ഞന്മാർ)ഓം എന്നുച്ചരിച്ച് ശാസ്ത്രവിധിപ്രകാരം യജ്ഞം(യാഗം)ദാനം, തപസ്സ് എന്നീ ക്രിയകൾ നടത്തുന്നു.

തദിത്യനഭിസന്ധായ
ഫലം യജ്ഞതപഃ ക്രിയാഃ
ദാനക്രിയാശ്ച വിവിധാഃ
ക്രിയന്തേ മോക്ഷകാങ്ക്ഷിഭിഃ 25

'തത്'(അത്) എന്നുച്ചരിച്ച് ഫലം ഉദ്ദേശിക്കാതെ മോക്ഷാർത്ഥികൾ യാഗം, തപസ്സ്, ദാനം മുതലായ സൽക്രിയകൾ ചെയ്യുന്നു.

സദ്ഭാവേ സാധുഭാവേ ച
സദിത്യേതത് പ്രയുജ്യതേ
പ്രശസ്തേ കർമ്മണി തഥാ
സച്ഛബ്ദഃ പാർത്ഥയുജ്യതേ. 26









'സത്' എന്നുള്ള പദം ഉള്ളത് എന്ന അർത്ഥത്തിലും നല്ലത് എന്ന അർത്ഥത്തിലും ഉപയോഗിക്കപ്പെടുന്നു. അങ്ങനെതന്നെ നല്ല ശുഭകർമ്മത്തിലും സച്ശബ്ദം പ്രയോഗിക്കപ്പെടുന്നു.

യജ്ഞേ തപസി ദാനേ ച
സ്ഥിതിഃ സദിതി ചോച്യതേ;
കർമ്മ ചൈവ തദർത്ഥീയം
സദിത്യേവാഭിധീയതേ. 27

യാഗം, തപസ്സ്, ദാനം എന്നിവയിലുള്ള നിഷ്ഠ സത് എന്നു പറയപ്പെടുന്നു. ബ്രഹ്മത്തെ ഉദ്ദേശിച്ചുള്ള (തദർത്ഥീയം) കർമ്മവും സത് എന്നുതന്നെ പറയപ്പെടുന്നു.

അശ്രദ്ധയാ ഹുതം ദത്തം
തപസ്തപ്തം കൃതം ച യത്
അസദിത്യുച്യതേ പാർത്ഥ!
ന ച തത് പ്രേത്യ നോ ഇഹ. 28

ശ്രദ്ധയില്ലാതെ ഹോമിക്കപ്പെട്ടതും, ദാനം ചെയ്യപ്പെട്ടതും അസത് എന്നു പറയപ്പെടുന്നു. ശ്രദ്ധകൂടാതെ ചെയ്യുന്ന തപസ്സ് എന്നുവേണ്ട, അശ്രദ്ധയായി ചെയ്യുന്ന സകലകർമ്മവും 'അസത്' ആയിട്ടുള്ളതാണ്. അത് ഇഹത്തിലാവട്ടേ പരത്തിലാവട്ടെ പ്രയോജനപ്പെടുന്നില്ല.

ശ്രദ്ധാത്രയവിഭാഗയോഗം എന്ന
പതിനേഴാം അദ്ധ്യായം സമാപ്തം





# പതിനെട്ടാം അദ്ധ്യായം

## മോക്ഷയോഗം

**അർജ്ജുനൻ പറഞ്ഞു:**

സന്ന്യാസസ്യ മഹാബാഹോ!
തത്ത്വമിച്ഛാമി വേദിതും
ത്യാഗസ്യ ച ഹൃഷീകേശ!
പൃഥക് കേശിനിഷൂദന. 1

അല്ലയോ കേശിയെക്കൊന്നവനും, വിക്രമനിധിയും ആയ ഭഗവാനേ! സന്ന്യാസത്തിന്റെയും ത്യാഗത്തിന്റെയും തത്ത്വങ്ങളെ ഞാൻ വെവ്വേറെ അറിയണമെന്ന് ആഗ്രഹിക്കുന്നു.

**ശ്രീകൃഷ്ണൻ പറഞ്ഞു:**

കാമ്യാനാം കർമ്മണാം ന്യാസം
സന്ന്യാസം കവയോ വിദുഃ
സർവ്വകർമ്മഫലത്യാഗം
പ്രാഹുസ്ത്യാഗം വിചക്ഷണാഃ 2

ഫലത്തെ ഉദ്ദേശിച്ചുള്ള(കാമ്യ)കർമ്മങ്ങളെ വെടിയുക എന്നുള്ളതാണ് സന്ന്യാസമെന്ന് പറയപ്പെടുന്നത്. സകല കർമ്മങ്ങളുടേയും ഫലത്തെ ത്യജിക്കുന്നതിനെയത്രേ ത്യാഗമെന്നു പണ്ഡിതന്മാർ പറയുന്നത്.





ത്യാജ്യം ദോഷവദിത്യേകേ
കർമ്മ പ്രാഹുർമനീഷിണഃ
യജ്ഞദാനതപഃ കർമ്മ
ന ത്യാജ്യമിതി ചാഽപരേ. 3

ചില വിദ്വാന്മാർ(സാംഖ്യദർശനക്കാർ)ദോഷത്തെപ്പോലെ ത്യാജ്യമായിട്ടുള്ളതാണ് കർമ്മമെന്നു പറയുന്നു. മറ്റു ചിലർ (മീമാംസകന്മാർ)യാഗം, തപസ്സ്,. ദാനം എന്നീ കർമ്മങ്ങൾ ത്യാജ്യങ്ങളെല്ലെന്നു പറയുന്നു.

നിശ്ചയം ശൃണു മേ തത്ര
ത്യാഗേ ഭരതസത്തമ!
ത്യാഗോ ഹി പുരുഷവ്യാഘ്ര!
ത്രിവിധഃ സംപ്രകീർത്തിതഃ 4

അല്ലയോ അർജ്ജുനാ! മുൻപറഞ്ഞ ത്യാഗത്തെസ്സംബന്ധിച്ചുള്ള എന്റെ നിശ്ചയമെന്തെന്നു നീ കേട്ടാലും. ഹേ! പുരുഷശ്രേഷ്ഠാ! ത്യാഗം മൂന്നുവിധത്തിലുണ്ടെന്നു പറയുന്നു.

യജ്ഞദാനതപഃ കർമ്മ
ന ത്യാജ്യം കാര്യമേവ തത്;
യജ്ഞോ ദാനം തപശ്ചൈവ-
പാവനാനി മനീഷിണാം. 5

യാഗം, ദാനം, തപസ്സ് എന്നീ കർമ്മങ്ങൾ ത്യാജ്യങ്ങളല്ല. അവ ചെയ്യപ്പെടേണ്ടവതന്നെയാണ്. അവ മൂന്നും ബുദ്ധിമാന്മാർക്കു മനഃശുദ്ധി ഉണ്ടാക്കുന്നവയാണ്.

ഏതാന്യപി തു കർമ്മാണി
സംഗം ത്യക്ത്വാ ഫലാനി ച
കർത്തവ്യാനീതി മേ പാർത്ഥ!
നിശ്ചിതം മതമുത്തമം. 6

അല്ലയോ അർജ്ജുനാ! ഈ കർമ്മങ്ങൾ സംഗത്തെയും ഫലത്തെയും പരിത്യജിച്ചാണ് ചെയ്യേണ്ടത്. അങ്ങനെയാണ് എന്റെ ഉത്തമവും സ്ഥിരവുമായ അഭിപ്രായം.

നിയതസ്യ തു സന്ന്യാസഃ
കർമ്മണോ നോപപദ്യതേ
മോഹാത്തസ്യ പരിത്യാഗ-
സ്താമസഃ പരികീർത്തിതഃ 7

നിശ്ചിതവും വിഹിതവുമായ കർമ്മത്തെ ചെയ്യാതെ വിട്ടുകളയുന്നതു യുക്തമല്ല. അവിവേകത്താൽ അതിനെ പരിത്യജിക്കുന്നതു തമോഗുണമയമാണെന്നു പറയുന്നു.

ദുഃഖമിത്യേവ യത് കർമ്മ
കായക്ലേശഭയാത്ത്യജേത്;
സ കൃത്വാ രാജസം ത്യാഗം
നൈവ ത്യാഗഫലം ലഭേത്. 8

ആര് കായക്ലേശം ഭയന്നു ദുഃഖകരമാണെന്നു പറഞ്ഞു കർമ്മത്തെ ത്യജിക്കുന്നുവോ, അവൻ രാജസമായ ത്യാഗത്തെ ചെയ്തിട്ട് ത്യാഗഫലമായ മോക്ഷത്തെ തീർച്ചയായും പ്രാപിക്കുന്നതല്ല.





കാര്യമിത്യേവ യത് കർമ്മ
നിയതം ക്രിയതേ ƒർജ്ജുന!
സങ്ഗം ത്യക്ത്വാ ഫലം ചൈവ;
സ ത്യാഗഃ സാത്ത്വികോ മതഃ 9

ഹേ അർജ്ജുനാ! സംഗത്തേയും ഫലത്തേയും പരിത്യജിച്ച് ചെയ്യേണ്ടതാണെന്നുള്ള ബോധത്തോടുകൂടി യാതൊരു വിഹിതകർമ്മംചെയ്യപ്പെടുന്നുവോ അത് സാത്വികമായ ത്യാഗമാണെന്നു പറയപ്പെടുന്നു.

ന ദ്വേഷ്ട്യകുശലം കർമ്മ;
കുശലേ നാനുഷജ്ജതേ
ത്യാഗീ സത്ത്വസമാവിഷ്ടോ
മേധാവീ ഛിന്നസംശയഃ 10

സത്വഗുണത്തെ പ്രാപിച്ചവനും വിചാരബുദ്ധിയുള്ളവനും സംശയമറ്റവനും ആയിട്ടുള്ള ത്യാഗി അസുഖമായ കർമ്മത്തെ ദ്വേഷിക്കുന്നില്ല; സുഖമായതിൽ സക്തനാവുകയും ചെയ്യുന്നില്ല.

ന ഹി ദേഹഭൃതാ ശക്യം
ത്യക്തും കർമ്മാണ്യശേഷതഃ
യസ്തു കർമ്മഫലത്യാഗീ
സ ത്യാഗീത്യഭിധീയതേ. 11

ദേഹിയാൽ കർമ്മങ്ങൾ മുഴുവൻ ത്യജിക്കുന്നതിനു സാധിക്കുന്നതല്ല. കർമ്മങ്ങളുടെ ഫലത്തെ ത്യജിക്കുവാൻ സാധിക്കുന്നതാണ്. അങ്ങനെ കർമ്മഫലത്തെ ത്യജിക്കുന്നവനെ





യാണ് ത്യാഗി എന്നു പറയുന്നത്.

അനിഷ്ടമിഷ്ടം മിശ്രം ച
ത്രിവിധം കർമ്മണഃ ഫലം
ഭവത്യത്യാഗിനാം പ്രേത്യ;
ന തു സന്ന്യാസിനാം ക്വചിത്. 12

കർമ്മത്തിന്റെ ഫലം ഇഷ്ടമായും അനിഷ്ടമായും മിശ്രമായും ഇരിക്കും. ഈ മൂന്നുവിധം ഫലങ്ങളും മരണത്തിനു ശേഷം ത്യാഗികളല്ലാത്തവർക്കുമാത്രമേ സംഭവിക്കുകയുള്ളു. സന്ന്യാസികൾക്ക് ഒരിക്കലും ഉണ്ടാകുന്നതല്ല.

പഞ്ചൈതാനി മഹാബാഹോ!
കാരണാനി നിബോധ മേ
സാംഖ്യേ കൃതാന്തേ പ്രോക്താനി
സിദ്ധയേ സർവ്വകർമ്മണാം 13

അല്ലയോ മഹാബാഹുവായ പാർത്ഥാ! സർവ്വകർമ്മങ്ങളുടേയും സിദ്ധിക്കായി കർമ്മങ്ങളുടെ അവസാനമായ സാംഖ്യ (ജ്ഞാന)ത്തിൽ ഈ അഞ്ചുകാരണങ്ങളെ എന്നിൽ നിന്നറിഞ്ഞാലും.

അധിഷ്ടാനം തഥാ കർത്താ
കരണം ച പൃഥഗ്വിധം
വിവിധാശ്ച പൃഥക് ചേഷ്ടാ
ദൈവം ചൈവാത്ര പഞ്ചമം. 14









ശരീരവാങ്മനോഭിര്യത്
കർമ്മ പ്രാരഭതേ നരഃ
ന്യായ്യം വാ വിപരീതം വാ
പഞ്ചൈതേ തസ്യ ഹേതവഃ 15

അധിഷ്ഠാനമായ ശരീരം, കർമ്മം ചെയ്യുന്ന കർത്താവ് കർമ്മം ചെയ്യുവാനുള്ള കാരണം(ഇന്ദ്രിയങ്ങൾ) പ്രാണാപാനാദികളായ വായുക്കളുടെ വിവിധങ്ങളായ ചേഷ്ടകൾ, സർവ്വാന്തര്യാമിയായ ഈശ്വരൻ എന്നിവ അഞ്ചും വപുസ്സു(ദേഹം)കൊണ്ടും, വചസ്സു(വാക്കു)കൊണ്ടും, മനസ്സുകൊണ്ടും മനുഷ്യൻ ചെയ്യുന്ന കർമ്മത്തിനു കാരണങ്ങളാകുന്നു.

തത്രൈവം സതി കർത്താര-
മാത്മാനം കേവലം തു യഃ
പശ്യത്യകൃതബുദ്ധിത്വാ-
ന്ന സ പശ്യതി ദുർമ്മതിഃ 16

അങ്ങനെയിരിക്കെ ബുദ്ധിസംസ്കാരമില്ലായ്കയാൽ കേവലനായ ആത്മാവിനെ കർത്താവായിക്കാണുന്നവൻ ആരായാലും ബുദ്ധിഹീനനായ അവൻ ഒന്നും കാണുന്നില്ല, ഒന്നും അറിയുന്നില്ല.

യസ്യ നാഹം കൃതോ ഭാവോ
ബുദ്ധിര്യസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാം ലോകാ-
ന്ന ഹന്തി ന നിബദ്ധ്യതേ. 17





യാതൊരുത്തന് ഞാനെന്ന അഹങ്കാരഭാവം ഇല്ലയോ, യാതൊരുത്തന്റെ ബുദ്ധിക്ക് ഒന്നിലും സംഗം ഉണ്ടാകുന്നില്ലയോ, അവൻ ജനങ്ങളെക്കൊന്നാലും കൊല്ലുന്നില്ല; അവനെ ആരും ബന്ധിക്കുന്നുമില്ല.

ജ്ഞാനം ജ്ഞേയം പരിജ്ഞാതാ
ത്രിവിധാ കർമ്മചോദനാ;
കരണം കർമ്മ കർത്തേതി
ത്രിവിധഃ കർമ്മസംഗ്രഹഃ 18

അറിവ്, അറിയപ്പെടേണ്ടത്, അറിയുന്നവൻ എന്നിങ്ങനെ കർമ്മത്തിനു മൂന്നു പ്രേരണകൾ(കാരണങ്ങൾ)ഉണ്ട്. കർമ്മത്തിന്റെ ആശ്രയ(സാധന)ങ്ങൾ ഇന്ദ്രിയം, കർമ്മം, കർത്താ (ചെയ്യുന്നവൻ)എന്നിവയാകുന്നു.

ജ്ഞാനം കർമ്മ ച കർത്താ
ച ത്രിധൈവ ഗുണഭേദതഃ
പ്രോച്യതേ ഗുണസംഖ്യാനേ
യഥാവച്ഛൃണു താന്യപി. 19

ഗുണങ്ങളുടെ സ്വരൂപത്തെപ്പറ്റി പറയുന്ന സാംഖ്യശാസ്ത്രത്തിൽ ജ്ഞാനം, കർമ്മം, കർത്താവ് എന്നിവ ഗുണഭേദത്താൽ മൂന്നുവിധത്തിലാണെന്നു പറയപ്പെട്ടിരിക്കുന്നു. അവയെ നീ കേട്ടുകൊണ്ടാലും.

സർവ്വഭൂതേഷു യേനൈകം
ഭാവമവ്യയമീക്ഷതേ





അവിഭക്തം വിഭക്തേഷു
തത്ജ്ഞാനം വിദ്ധി സാത്ത്വികം. 20

വിഭക്തങ്ങളായ(ഭിന്നഭിന്നങ്ങളായ)സർവ്വഭൂതങ്ങളിലും(ജീവരാശി) അവിഭക്തമായി സ്ഥിതിചെയ്യുന്ന നാശരഹിതമായ ഭാവ(ബ്രഹ്മ)ത്തെ കാണുന്നത് എന്തുകൊണ്ടോ, അതു സാത്ത്വികമായ ജ്ഞാനമെന്നു പറയപ്പെടുന്നു.

പൃഥക്ത്വേന തു യജ്ജ്ഞാനം
നാനാഭാവാൻ പൃഥഗ്വിധാൻ
വേത്തി സർവ്വേഷു ഭൂതേഷു
തത്ജ്ഞാനം വിദ്ധി രാജസം. 21

സർവജീവരാശികളിലും ഒന്നിൽ നിന്നു ഒന്നു വേറായി പലവിധത്തിൽ അനേകം ആത്മാക്കളുണ്ടെന്ന് അറിയുന്ന ജ്ഞാനം രാജസമാണെന്നറിയണം.

യത് തു കൃത്സ്നവദേകസ്മിൻ
കാര്യേ സക്തമഹൈതുകം
അതത്ത്വാർത്ഥവദല്പം ച
തത്താമസമുദാഹൃതം. 22

യാതൊരു ജ്ഞാനം ഒരു കാര്യത്തിൽ(ഈദേഹത്തിൽ എന്നു സാരം)തന്നെ പൂർണ്ണമായി സക്തമായും കാരണരഹിതമായും സത്വത്തിൽ അധിഷ്ഠിതമല്ലാത്തതായും അല്പമായും ഇരിക്കുന്നുവോ, ആ ജ്ഞാനം താമസമാകുന്നു.

നിയതം സങ്ഗരഹിത-
മരാഗദ്വേഷതഃ കൃതം

അഫലപ്രേപ്സുനാ കർമ്മ
യത്തത് സാത്ത്വികമുച്യതേ. 23

വിധിക്കപ്പെട്ടകർമ്മം ഫലേച്ഛയില്ലാതെയും സംഗവും രാഗ ദ്വേഷങ്ങളും കൂടാതെയും ചെയ്യപ്പെടുന്ന കർമ്മമേതോ അതു സാത്വികം എന്നു പറയപ്പെടുന്നു.

യത് തു കാമേപ്സുനാ കർമ്മ
സാഹംകാരേണ വാ പുനഃ
ക്രിയതേ ബഹുലായാസം
തദ് രാജസമുദാഹൃതം. 24

ഫലാപേക്ഷയോടുകൂടിയും അഹങ്കാരിയായി വളരെ പ്രയാസപ്പെട്ടു ചെയ്യുന്ന കർമ്മം രാജസമാകുന്നു.

അനുബന്ധം ക്ഷയം ഹിംസാ-
മനവേക്ഷ്യ ച പൗരുഷം
മോഹാദാരഭ്യതേ കർമ്മ
യത് തത് താമസമുച്യതേ. 25

ഉണ്ടാകുന്ന ഫലത്തേയും നാശത്തെയും, ഹിംസയേയും, പൗരുഷത്തേയും നോക്കാതെ അവിവേകത്താൽ ആരംഭിക്കപ്പെടുന്ന കർമ്മത്തെ താമസം എന്നു പറയുന്നു.

മുക്തസങ്ഗോ ƒനഹംവാദീ
ധൃത്യുത്സാഹസമന്വിതഃ
സിദ്ധ്യസിദ്ധ്യോർനിർവികാരഃ
കർത്താ സാത്ത്വിക ഉച്യതേ. 26





സംഗംവിട്ടവനും, അഹങ്കാരമില്ലാത്തവനും, ധൈര്യം, ഉത്സാഹം എന്നിവയുള്ളവനും, ജയത്തിലും അപജയത്തിലും ഇളകാത്തവനും ആയിട്ടുള്ള കർത്താവ്(കർമ്മം ചെയ്യുന്നവൻ) സാത്വികനത്രേ.

രാഗീ കർമ്മഫലപ്രേപ്സുർ-
ലുബ്ധോ ഹിംസാത്മകോ ƒശുചിഃ
ഹർഷശോകാന്വിതഃ കർത്താ
രാജസഃ പരികീർത്തിതഃ 27

രാഗിയും, കർമ്മഫലേച്ഛുവും, അത്യാഗ്രഹിയും, ഉപദ്രവകാരിയും, അശുചിയും, സന്തോഷസന്താപങ്ങൾ ഉള്ളവനും ആയ കർത്താവ്, രാജസൻ എന്നു പറയപ്പെടുന്നു.

അയുക്തഃ പ്രാകൃതഃ സ്തബ്ധഃ
ശഠോ നൈഷ്കൃതികോ ƒലസഃ
വിഷാദീ ദീർഘസൂത്രി ച
കർത്താ താമസ ഉച്യതേ. 28

സ്ഥിരതയില്ലാത്തവനും, നീചനും, ദർപ്പമുള്ളവനും, ശഠനും, അസൂയാലുവും, അലസനും, ദുഃഖശീലനും, ദീർഘസൂത്രക്കാരനും ആയ കർത്താവ് താമസനാകുന്നു.

ബുദ്ധേർഭേദം ധൃതേശ്ചൈവ
ഗുണതസ്ത്രിവിധം ശൃണു
പ്രോച്യമാനമശേഷേണ
പൃഥക്ത്വേന ധനഞ്ജയ! 29







അല്ലയോ അർജ്ജുനാ! ബുദ്ധിയുടേയും ധർമ്മത്തിന്റെയും ഗുണഭേദത്താലുള്ള മൂന്നുവിധം ഭേദങ്ങളെ ഞാൻ പൂർണ്ണമായും വെവ്വേറെയായും പറയുന്നതു നീ കേട്ടുകൊണ്ടാലും.

പ്രവൃത്തിം ച നിവൃത്തിം ച
കാര്യാകാര്യേ ഭയാഭയേ
ബന്ധം മോക്ഷം ച യാ വേത്തി
ബുദ്ധിഃ സാ പാർത്ഥ സാത്ത്വികീ 30

അല്ലയോ പാർത്ഥാ! പ്രവൃത്തിമാർഗ്ഗത്തെയും നിവൃത്തിമാർഗ്ഗത്തെയും കാര്യത്തെയും അകാര്യത്തെയും, ഭയത്തെയും അഭയത്തെയും, ബന്ധത്തെയും, മോക്ഷത്തെയും തിരിച്ചറിയുന്ന ബുദ്ധി സാത്വികബുദ്ധിയാകുന്നു.

യയാ ധർമ്മമധർമ്മം ച
കാര്യം ചാകാര്യമേവ ച
അയഥാവത് പ്രജാനാതി
ബുദ്ധിഃ സാ പാർത്ഥ രാജസീ 31

ഹേ പാർത്ഥാ! ഏതൊരുബുദ്ധി ധർമ്മാധർമ്മങ്ങളെയും കാര്യകാര്യങ്ങളെയും ശരിയായ വിധത്തിലല്ലാതെ തെറ്റായി അറിയുന്നുവോ ആ ബുദ്ധി രാജസബുദ്ധിയാകുന്നു.

അധർമ്മം ധർമ്മമിതി യാ
മന്യതേ തമസാവൃതാ
സർവ്വാർത്ഥാൻ വിപരീതാംശ്ച
ബുദ്ധിഃ സാ പാർത്ഥ താമസീ 32













തമസ്സി(അജ്ഞാന)നാൽ ആവൃതമായിട്ട് അധർമ്മത്തെ ധർമ്മമായി ധരിക്കുകയും, സകല പദാർത്ഥങ്ങളെയും നേരെ വിപരീതമായ വിധത്തിൽ അറിയുകയും ചെയ്യുന്ന ബുദ്ധി താമസമായ ബുദ്ധിയാണ്.

ധൃത്യാ യയാ ധാരയതേ
മനഃപ്രാണേന്ദ്രിയക്രിയാഃ
യോഗേനാവ്യഭിചാരിണ്യാ
ധൃതിഃ സാ പാർത്ഥ സാത്ത്വികീ 33

അല്ലയോ അർജ്ജുനാ! യോഗസ്ഥിരമായ യാതൊരു ധൈര്യത്താൽ(ബുദ്ധിയാൽ)മനസ്സിന്റെയും പ്രാണങ്ങളുടെയും ഇന്ദ്രിയങ്ങളുടെയും വ്യാപാരങ്ങളെ അടക്കിനിർത്തുന്നുവോ, ആ ധൈര്യം സാത്വികമാകുന്നു.

യയാ തു ധർമ്മകാമാർത്ഥാൻ
ധൃത്യാ ധാരയതേ ƒർജ്ജുന!
പ്രസംഗേന ഫലാകാംക്ഷീ
ധൃതിഃ സാ പാർത്ഥ രാജസീ 34

ഹേ അർജ്ജുനാ! യാതൊരു ധൃതി(ധൈര്യം)കൊണ്ട് ധർമ്മത്തെയും കാമത്തേയും അർത്ഥത്തേയും സംഗത്തോടും ഫലാപേക്ഷയോടും കൂടി ധരിക്കുന്നുവോ, ആ ധൃതി രാജസമാകുന്നു.

യയാ സ്വപ്നം ഭയം ശോകം
വിഷാദം മദമേവ ച
ന വിമുഞ്ചതി ദുർമ്മേധാ
ധൃതിഃ സാ പാർത്ഥ താമസീ 35







ദുർബുദ്ധിയായിട്ടുള്ളവൻ യാതൊരു ധൃതികൊണ്ട് നിദ്ര, ഭയം, വ്യസനം, ദുഃഖം, മദം എന്നിവയെ വിടുന്നില്ലയോ, ആ ദുഷിച്ച ധൃതി താമസമാകുന്നു.

സുഖം ത്വിദാനീം ത്രിവിധം
ശൃണു മേ ഭരതർഷഭഃ
അഭ്യാസാദ്രമതേ യത്ര
ദുഃഖാന്തം ച നിഗച്ഛതി 36

യത്തദഗ്രേ വിഷമിവ
പരിണാമേ ƒമൃതോപമം
തത്സുഖം സാത്ത്വികം പ്രോക്ത-
മാത്മബുദ്ധിപ്രസാദജം 37

അല്ലയോ അർജ്ജുനാ! സുഖം മൂന്നുവിധത്തിലുണ്ട്. യാതൊരു സുഖത്തിൽ പഴക്കവും പരിചയവും കൊണ്ട് രമിക്കുകയും ദുഃഖാവസാനം പ്രാപിക്കുകയും ചെയ്യുന്നുവോ, യാതൊരു സുഖം ആദ്യം വിഷംപോലെയും ഒടുവിൽ അമൃതംപോലെയും ഇരിക്കുന്നുവോ, ആ സുഖം സാത്വിക സുഖമെന്നു പറയപ്പെടുന്നു. അത് ആത്മജ്ഞാനത്തിൽ നിന്നുണ്ടാകുന്ന ആനന്ദം കലർന്നിട്ടുള്ള സുഖമാണ്.

വിഷയേന്ദ്രിയസംയോഗാ-
ദ്യത്തദഗ്രേ ƒമൃതോപമം
പരിണാമേ വിഷമിവ
തത്സുഖം രാജസം സ്മൃതം 38

യാതൊന്നു വിഷയവസ്തുക്കളിൽ ഇന്ദ്രിയങ്ങൾക്കു





സംഗം ഉണ്ടാകുന്നതിനാൽ ആദ്യം അമൃതതുല്യമായും അവസാനത്തിൽ വിഷതുല്യമായും തീരുന്നുവോ, അത് രാജസമായ സുഖമാകുന്നു.

യദഗ്രേ ചാനുബന്ധേ ച
സുഖം മോഹനമാത്മനഃ
നിദ്രാലസ്യപ്രമാദോത്ഥം
തത് താമസമുദാഹൃതം 39

യാതൊരു സുഖം ആദിയിലും അവസാനത്തിലും ആത്മാവിന് വ്യാമോഹം ഉണ്ടാക്കുന്നതും, ഉറക്കം, അലസത, പ്രമാദം എന്നിവയിൽനിന്നുണ്ടാകുന്നതും ആയിരിക്കുന്നുവോ, അത് താമസസുഖം എന്നു പറയപ്പെടുന്നു.

ന തദസ്തി പൃഥിവ്യാം വാ
ദിവി ദേവേഷു വാ പുനഃ
സത്ത്വം പ്രകൃതിജൈർമുക്തം
യദേഭിഃ സ്യാത്ത്രിഭിർഗുണൈഃ 40

പ്രകൃതിജന്യങ്ങളായ ഈ മൂന്നു ഗുണങ്ങളിൽനിന്നു വേർപെട്ടിട്ടുള്ള ഒരു സത്വം ഈ ഭൂലോകത്തിലാവട്ടെ സ്വർലോകത്തിൽ ദേവന്മാരുടെയിടയിലാവട്ടെ ഇല്ലെന്നുതന്നെ വേണം പറവാൻ.

ബ്രാഹ്മണക്ഷത്രിയവിശാം
ശൂദ്രാണാം ച പരന്തപ!
കർമ്മാണി പ്രവിഭക്താനി
സ്വഭാവപ്രഭവൈർഗുണൈഃ 41

അല്ലയോ ശത്രുനാശനനായ അർജ്ജുനാ! ബ്രാഹ്മണരുടെയും ക്ഷത്രിയരുടേയും വൈശ്യരുടെയും ശൂദ്രരുടെയും കർമ്മങ്ങൾ സ്വഭാവജന്യങ്ങളായ ഗുണങ്ങൾ അനുസരിച്ച് വിഭജിക്കപ്പെട്ടിരിക്കുന്നു.

ശമോ ദമസ്തപഃ ശൗചം
ക്ഷാന്തിരാർജ്ജവമേവ ച
ജ്ഞാനം വിജ്ഞാനമാസ്തിക്യം
ബ്രഹ്മകർമ്മ സ്വഭാവജം 42

ശമം(ശാന്തി) ദമം(ഇന്ദ്രിയനിഗ്രഹം) ശൗചം (ദേഹത്തിന്റെയും മനസ്സിന്റെയും ശുദ്ധി) ആർജ്ജവം(കളവും വളവുമില്ലായ്ക) ജ്ഞാനം(ആദ്ധ്യാത്മിക ഈശ്വരവിഷയജ്ഞാനം) വിജ്ഞാനം(ഭൗതികലൗകികവിഷയംകമായ അറിവ്) ആസ്തിക്യം(ഈശ്വരവിശ്വാസം)എന്നിവ സ്വഭാവജന്യമായ ബ്രാഹ്മണകർമ്മമാകുന്നു.

ശൗര്യം തേജോ ധൃതിർദാക്ഷ്യം
യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച
ക്ഷാത്രം കർമ്മ സ്വഭാവജം 43

ശൗര്യം, തേജസ്സ്, ധൈര്യം, സാമർത്ഥ്യം, യുദ്ധത്തിൽ പിന്തിരിഞ്ഞ് ഓടാതിരിക്കുക, ദാനം, പ്രഭുത്വം എന്നിവ സ്വഭാവജങ്ങളായ ക്ഷത്രിയകർമ്മങ്ങളാകുന്നു.

കൃഷി ഗൗരക്ഷ്യവാണിജ്യം
വൈശ്യകർമ്മ സ്വഭാവജം,





പരിചര്യാത്മകം കർമ്മ
ശുദ്രാസ്യാപി സ്വഭാവജം 44

കൃഷി, പശുരക്ഷ, കച്ചവടം എന്നിവ വൈശ്യന്റെ സ്വാഭാവികകർമ്മങ്ങളാണ്. ശുശ്രൂഷ(പരസേവ) ശൂദ്രന്റെ സ്വഭാവസിദ്ധമായ കർമ്മമാകുന്നു.

സ്വേ സ്വേ കർമ്മണ്യഭിരതഃ
സംസിദ്ധിം ലഭതേ നരഃ
സ്വകർമ്മനിരതഃ സിദ്ധിം
യഥാ വിന്ദതി തച്ഛൃണു. 45

അവനവനുള്ള കർമ്മത്തിൽ ശ്രദ്ധയുള്ള മനുഷ്യൻ പരസിദ്ധിയെ പ്രാപിക്കുന്നു. സ്വകർമ്മത്തിൽ നിരതനായ മനുഷ്യൻ സിദ്ധിയെ പ്രാപിക്കുന്നതെങ്ങനെയെന്നു നീ കേട്ടുകൊണ്ടാലും.

യതഃ പ്രവൃത്തിർഭൂതാനാം
യേന സർവ്വമിദം തതം;
സ്വകർമ്മണാ തമഭ്യർച്ച്യ
സിദ്ധിം വിന്ദതി മാനവഃ 46

യാതൊന്നിൽനിന്നു ഭൂത(പ്രാണി)ങ്ങളുടെ പ്രവൃത്തി ഉണ്ടാകുന്നുവോ, യാതൊന്നിനാൽ ഈ വിശ്വാസമെല്ലാം വ്യാപ്തമായിരിക്കുന്നുവോ, അതിനെ മനുഷ്യർ കർമ്മംകൊണ്ടു പൂജിച്ച് സിദ്ധിയെ പ്രാപിക്കുന്നു.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാത് സ്വനുഷ്ഠിതാത്

സ്വഭാവനിയതം കർമ്മ
കുർവ്വൻ നാപ്നോതി കില്ബിഷം 47

ഗുണപൂർവമല്ലെങ്കിലും സ്വധർമ്മമാണ് നല്ലവണ്ണം അനുഷ്ഠിക്കപ്പെടുന്ന പരധർമ്മത്തേക്കാൾ ശ്രേഷ്ഠമായിട്ടുള്ളത്. സ്വഭാവാനുസൃതമായ കർമ്മം ചെയ്യുന്നവൻ പാപത്തെ അടയുന്നില്ല.

സഹജം കർമ്മ കൗന്തേയ!
സദോഷമപി ന ത്യജേത്
സർവ്വാരംഭാ ഹി ദോഷേണ
ധൂമേനാഗ്നിരിവാവൃതാഃ 48

അല്ലയോ കുന്തീപുത്രാ! ദോഷമുള്ളതായാലും സ്വഭാവസിദ്ധമായ കർമ്മത്തെ ത്യജിക്കരുത്. എല്ലാകർമ്മങ്ങളും പുകയാൽ അഗ്നിയെന്നപോലെ ദോഷത്താൽ ചുറ്റപ്പെട്ടവയായിട്ടാണിരിക്കുന്നത്.

അസക്തബുദ്ധിഃ സർവ്വത്ര
ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്കർമ്മ്യസിദ്ധിം പരമാം
സന്ന്യാസേനാധിഗച്ഛതി. 49

സർവവിഷയങ്ങളിലും സംഗമറ്റവനായി, മനസ്സിനെ സ്വാധീനപ്പെടുത്തിവച്ചവനായി, ആഗ്രഹങ്ങൾ വേർപെട്ടവനായി ജീവിക്കുന്നവൻ സന്ന്യാസം(ത്യാഗം)കൊണ്ട് ശ്രേഷ്ഠമായ കർമ്മനിവൃത്തിയെ പ്രാപിക്കുന്നു.





സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ
തഥാപ്നോതി നിബോധ മേ
സമാസേനൈവ കൗന്തേയ!
നിഷ്ഠാ ജ്ഞാനസ്യ യാ പരാ 50

അല്ലയോ അർജ്ജുനാ! കർമ്മനിവൃത്തിയെന്ന സിദ്ധിയെ അടഞ്ഞവൻ ജ്ഞാനത്തിന്റെ പരമാവസാനമായ ബ്രഹ്മത്തെ പ്രാപിക്കുന്നത് എപ്രകാരമാണെന്ന് ഞാൻ ചുരുക്കിപ്പറയാം. നീ കേട്ടുകൊള്ളുക.

ബുദ്ധ്യാ വിശുദ്ധയാ യുക്തോ
ധൃത്യാത്മാനം നിയമ്യ ച
ശബ്ദാദീൻ വിഷയാം സ്ത്യക്ത്വാ
രാഗദ്വേഷൗ വ്യുദസ്യ ച 51

വിവിക്തസേവീ ലഘ്വാശീ
യതവാക് കായമാനസഃ
ധ്യാനയോഗപരോ നിത്യം
വൈരാഗ്യം സമുപാശ്രിതഃ. 52

അഹങ്കാരം ബലം ദർപ്പം
കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമ്മമഃ ശാന്തോ
ബ്രഹ്മഭൂയായ കല്പതേ. 53

ശുദ്ധമായ ബുദ്ധിയോടുകൂടിയും, ധൈര്യത്താൽ മനസ്സിനേയും ഇന്ദ്രിയങ്ങളേയും നിയന്ത്രണം ചെയ്യും. ശബ്ദം മുത





ലായ ഇന്ദ്രിയവിഷയങ്ങളെ ഉപേക്ഷിച്ചും, വിജനപ്രദേശത്തു വർത്തിച്ചും, അല്പഭക്ഷണം മാത്രം സ്വീകരിച്ചും വാക്ക് വിചാരം പ്രവൃത്തി എന്നിവയെ അടക്കിയും, ധ്യാനയോഗത്തിൽ തല്പരനായും വൈരാഗ്യത്തെ അവലംബിച്ചും, അഹങ്കാരം, ബലം, ഗർവ്വ്, കാമം, ക്രോധം, ധനാഭിമാനം മുതലാവവിട്ട് എന്റേത് എന്ന വിചാരത്തെ അകറ്റിയും ജീവിക്കുന്ന ശാന്തനായ പുരുഷൻ ബ്രഹ്മഭാവ(മോക്ഷ)ത്തിന് അർഹതയുള്ളവനായിത്തീരുന്നു.

ബ്രഹ്മഭൂതഃ പ്രസന്നാത്മാ
ന ശോചതി ന കാങ്ക്ഷതി;
സമഃ സർവ്വേഷു ഭൂതേഷു
മദ്ഭക്തിം ലഭതേ പരാം. 54

അങ്ങനെയുള്ളവൻ ബ്രഹ്മമായിത്തീർന്ന് ആത്മപ്രകാശമുള്ളവനായിട്ട് ഒന്നിലും ദുഃഖിക്കുന്നില്ല; ഒന്നിനേയും ആഗ്രഹിക്കുന്നില്ല; അവൻ സർവത്ര സമനായി എന്നിൽ ശ്രേഷ്ഠമായ ഭക്തിയെ പ്രാപിക്കുന്നു.

ഭക്ത്യാ മാമഭിജാനാതി
യാവാൻ യശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ
വിശതേ തദനന്തരം. 55

ഞാൻ തത്വത്തിൽ എങ്ങനെയുള്ളവനാണെന്നു ഭക്തികൊണ്ട് എന്നെപ്പറ്റി അറിയുന്നവൻ എന്നെപ്പറ്റിയുള്ള ആ യഥാർത്ഥ ജ്ഞാനത്താൽ എന്നെ പ്രാപിക്കുന്നവനായിത്തീരുന്നു.









സർവ്വ കർമ്മാണ്യപി സദാ
കുർവ്വാണോ മദ്വ്യപാശ്രയഃ
മത്പ്രസാദാദവാപ്നോതി
ശാശ്വതം പദമവ്യയം. 56

എല്ലായ്പോഴും എന്നെത്തന്നെ ശരണം പ്രാപിച്ചുകൊണ്ട് എല്ലാകർമ്മങ്ങളും ചെയ്യുന്നവൻ എന്റെ പ്രസാദത്താൽ നാശവിരഹിതമായ ശാശ്വതപദ(മുക്തി)ത്തെ പ്രാപിക്കുന്നു.

ചേതസാ സർവ്വകർമ്മാണി
മയി സന്ന്യസ്യ മത്പരഃ
ബുദ്ധിയോഗമുപാശ്രിത്യ
മച്ചിത്തഃ സതതം ഭവ. 57

മനസ്സുകൊണ്ട് സകലകർമ്മങ്ങളും എന്നിൽ സമർപ്പിച്ച് ബുദ്ധിയോഗം സ്വീകരിച്ച് നീ എന്നിൽത്തന്നെ മനസ്സും ശ്രദ്ധയും ഉറപ്പിച്ചവനായിത്തീരുക.

മച്ചിത്തഃ സർവ്വദുർഗ്ഗാണി
മത്പ്രസാദാത് തരിഷ്യസി
അഥ ചേത്ത്വമഹംകാര-
ന്ന ശ്രോഷ്യസിവിനങ്ക്ഷ്യസി. 58

നീ എന്നിൽ മനസ്സുറപ്പിച്ചുനിർത്തിയാൽ എന്റെ അനുഗ്രഹംകൊണ്ട് എല്ലാ പ്രതിബന്ധങ്ങളേയും നിനക്കു ലംഘിക്കാവുന്നതാണ്. അഹങ്കാരത്താൽ നീ, ഞാൻ പറഞ്ഞതു കേൾക്കാത്തപക്ഷം നശിക്കുന്നതാണ്.





യദഹംകാരമാശ്രിത്യ
ന യോത്സ്യ ഇതി മന്യസേ;
മിഥ്യൈഷ വ്യവസായസ്തേ;
പ്രകൃതിസ്ത്വാം നിയോക്ഷ്യതി. 59

ഞാൻ എന്ന അഹംബുദ്ധിപൂണ്ട് 'ഞാൻ യുദ്ധം ചെയ്ക യില്ല' എന്നു നീ വിചാരിക്കുകയാണെങ്കിൽ നിന്റെ ഈ നിശ്ച യം വെറുതെയാണ്. പ്രകൃതി നിന്നെ നിയോഗിക്കും.

സ്വഭാവജേന കൗന്തേയ!
നിബദ്ധഃ സ്വേന കർമ്മണാ
കർത്തും നേച്ഛസി യന്മോഹാത്
കരിഷ്യസ്യവശോ ƒപി തത് 60

സ്വഭാവജമായ കർമ്മത്താൽ നിബദ്ധനായിട്ടുള്ള(ജാത്യാ ഇന്നകർമ്മം ചെയ്യണമെന്നു നിർബന്ധിതനായിട്ടുള്ള)നീ ആ കർമ്മത്തെ ചെയ്യാതിരിക്കുന്നപക്ഷം, അല്ലയോ അർജ്ജുനാ! അസ്വതന്ത്രമായി അതേകർമ്മം തന്നെ നിനക്കു ചെയ്യേണ്ടതാ യിട്ടുവരും.

ഈശ്വരഃ സർവ്വഭൂതാനാം
ഹൃദ്ദേശേ ƒർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി
യന്ത്രാരൂഢാനി മായയാ. 61

ഈശ്വരൻ മായയാൽ യന്ത്രാരൂഢങ്ങളായിട്ടുള്ള സകല ജീവജാലങ്ങളേയും ഭ്രമിപ്പിച്ചുകൊണ്ട് സർവഭൂതസഞ്ചയത്തി ന്റേയും അന്തർഭാഗത്തു വർത്തിക്കുന്നു.





തമേവ ശരണം ഗച്ഛ
സർവ്വഭാവേന ഭാരത!
തത്പ്രസാദാത്പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം. 62

അല്ലയോ അർജ്ജുനാ! നീ ആ ഈശ്വരനെത്തന്നെ സർ വാത്മനാ ശരണം പ്രാപിച്ചാലും. അദ്ദേഹത്തിന്റെ പ്രസാദത്താ ൽ ഉൽകൃഷ്ടമായ ശാന്തിയെയും ശാശ്വതമായ പദത്തെയും നിനക്കു പ്രാപിക്കാം.

ഇതി തേ ജ്ഞാനമാഖ്യാതം
ഗുഹ്യാദ് ഗുഹ്യതരം മയാ;
വിമൃശ്യൈതദശേഷേണ
യഥേച്ഛസി തഥാ കുരു. 63

ഇപ്രകാരം രഹസ്യങ്ങളിൽവച്ച് അതിരഹസ്യമായ ജ്ഞാനം ഞാൻ നിനക്ക് ഉപദേശിച്ചുകഴിഞ്ഞു. ഇതിനെ നല്ലവണ്ണം വിമർ ശിച്ച് നീ ഇച്ഛിക്കുന്നതെങ്ങനെയോ അങ്ങനെ പ്രവർത്തിച്ചാലും

സർവ്വഗുഹ്യതമം ഭൂയഃ
ശ്രൃണു മേ പരമം വചഃ
ഇഷ്ടോƒസി മേ ദൃഢമിതി
തതോ വക്ഷ്യാമി തേ ഹിതം. 64

എല്ലാറ്റിലും രഹസ്യവും ശ്രേഷ്ഠവും ആയിട്ടുള്ള എന്റെ വാക്കിനെ വീണ്ടും കേൾക്കുക. നീ എനിക്കു പ്രിയനായിരി ക്കുന്നതിനാൽ, നിനക്കു ഹിതമായിട്ടുള്ളതു ഞാൻ പറഞ്ഞുതരാം.

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ
പ്രതിജാനേ പ്രിയോസി മേ 65

നീ എന്നിൽ മനസ്സുറപ്പിച്ച് എന്നിൽ ഭക്തിയുള്ളവനായി ഭവിക്കുക; എന്നെ ഉദ്ദേശിച്ച് യാഗംചെയ്ക; എന്നെ വന്ദിക്കുക; നീ എന്നെത്തന്നെ പ്രാപിക്കുമെന്നു ഞാൻ സത്യമായി പ്രതിജ്ഞചെയ്യുന്നു; നീ എനിക്ക് പ്രിയനാകുന്നു.

സർവ്വധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ,
അഹം ത്വാം സർവ്വപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ 66

സർവധർമ്മങ്ങളെയും പരിത്യജിച്ചിട്ട് എന്നെത്തന്നെ നീ ശരണം പ്രാപിച്ചാലും. ഞാൻ നിന്നെ സമസ്തപാപങ്ങളിൽ നിന്നും വിമോചിപ്പിച്ചേക്കാം; നീ വ്യസനിക്കേണ്ടാ.

ഇദം തേ നാതപസ്കായ
നാഭക്തായ കദാചന
ന ചാശുശ്രൂഷവേ വാച്യം
ന ച മാം യോ ऽഭ്യസൂയതി. 67

തപസ്സില്ലാത്തവനും ഭക്തിയില്ലാത്തവനും കേൾക്കുവാൻ ആഗ്രഹമില്ലാത്തവനും എന്നെ നിന്ദിക്കുന്നവനുമായിട്ടുള്ളവന് നീ ഒരിക്കലും ഇതു പറഞ്ഞുകൊടുക്കരുത്.





യ ഇമം പരമം ഗുഹ്യം
മദ്ഭക്തേഷ്വഭിധാസ്യതി
ഭക്തിം മയി പരാം കൃത്വാ
മാമേവൈഷ്യത്യസംശയഃ 68

എന്നിൽ വലിയ ഭക്തിയുറപ്പിച്ച് രഹസ്യമായ ഈ ഉപദേശത്തെ ആര് എന്റെ ഭക്തന്മാർക്ക് പറഞ്ഞുകൊടുക്കുന്നുവോ, അവൻ സംശയമെന്നിയേ എന്നെ പ്രാപിക്കുന്നതായിരിക്കും.

ന ച തസ്മാന്മനുഷ്യേഷു കശ്ചിന്മേ പ്രിയകൃത്തമഃ
ഭവിതാ ന ച മേ തസ്മാദന്യഃ പ്രിയതരോ ഭൂവി. 69

എനിക്ക് അവനേക്കാൾ അധികം പ്രിയംചെയ്യുന്നവരാരും മനുഷ്യരിലില്ല. എനിക്ക് അവനെക്കാൾ പ്രിയതരനായി വേറൊരുത്തൻ ഭൂമിയിൽ ഉണ്ടാവുകയും ഇല്ല.

അധ്യേഷ്യതേ ച യ ഇമം
ധർമ്മ്യം സംവാദമാവയോഃ
ജ്ഞാനയജ്ഞേന തേനാഹ
മിഷ്ടഃ സ്യാമിതി മേ മതിഃ 70

യാവനൊരുത്തൻ നമ്മുടെ ധർമ്മ്യമായ ഈ സംവാദത്തെ പഠിക്കുന്നുവോ, അവനാൽ ഞാൻ ജ്ഞാനയജ്ഞംകൊണ്ടു പൂജിക്കപ്പെടുന്നു എന്നാണ് എന്റെ അഭിപ്രായം. വിധിയജ്ഞം (കർമ്മങ്ങൾ)ജീവയജ്ഞം(ഉറക്കെയുള്ള നാമോച്ചാരണം) ഉപാംശുയജ്ഞം(ശബ്ദം പുറത്തുപുറപ്പെടാതെ ജപിക്കുക) മാനസ യജ്ഞം അല്ലെങ്കിൽ ജ്ഞാനയജ്ഞം(മനസ്സു

കൊണ്ടു ചെ യ്യുന്ന പ്രാർത്ഥന)എന്നിങ്ങനെ യജ്ഞം നാലു വിധത്തിലുണ്ട്.

ശ്രദ്ധാവാനാനസൂയശ്ച
ശ്രൃണുയാദപി യോ നരഃ
സോപി മുക്തഃ ശുഭാംല്ലോകാൻ
പ്രാപ്നുയാത്പുണ്യകർമ്മണാം 71

ശ്രദ്ധയുള്ളവനും അസൂയയില്ലാത്തവനും ആയി ഏതൊരു മനുഷ്യൻ ഇതിനെ കേൾക്കുകയെങ്കിലും ചെയ്യുന്നുവോ, അവനുംകൂടി ബന്ധമുക്തനായിത്തീർന്ന് പുണ്യകർമ്മങ്ങൾ ചെയ്തവരുടെ ദിവ്യലോകങ്ങളെ പ്രാപിക്കും.

കച്ചിദേതത് ശ്രുതം പാർത്ഥ!
ത്വയൈകാഗ്രേണ ചേതസാ
കച്ചിദജ്ഞാനസംമോഹഃ
പ്രണഷ്ടസ്തേ ധനഞ്ജയ! 72

അല്ലയോ അർജ്ജുനാ! നീ ഏകാഗ്രചിത്തനായി ഇതുകേട്ടുവോ? നിന്റെ അജ്ഞാനത്താൽ ഉണ്ടായ ഭ്രാന്തി നശിച്ചുവോ?

**അർജ്ജുനൻ പറഞ്ഞു:**

നഷ്ടോ മോഹഃ സ്മൃതിർലബ്ധാ
ത്വത്പ്രസാദന്മയാച്യുത
സ്ഥിതോ ƒസ്മി ഗതസന്ദേഹഃ
കരിഷ്യേ വചനം തവ 73

അല്ലയോ ഭഗവാനേ! മോഹം(ഭ്രാന്തി)നശിച്ചു; അങ്ങയുടെ





അനുഗ്രഹത്താൽ സ്മൃതി ലഭിക്കപ്പെടുകയും ചെയ്തു. ഞാൻ സംശയമറ്റു സ്ഥിരചിത്തനായിത്തീർന്നു. അങ്ങയുടെ വാക്കനുസരിച്ചു പ്രവർത്തിച്ചുകൊള്ളാം.

**സഞ്ജയൻ പറഞ്ഞു:**

ഇത്യഹം വാസുദേവസ്യ
പാർത്ഥസ്യ ച മാഹാത്മനഃ
സംവാദമിമമശ്രൗഷ-
മദ്ഭുതം രോമഹർഷണം. 74

ഇപ്രകാരം ഞാൻ ശ്രീകൃഷ്ണാർജ്ജുനന്മാർ തമ്മിൽ നടന്ന രോമാഞ്ചജനകവും അത്ഭുതകരവുമായ ഈ സംവാദത്തെ ശ്രവിച്ചു.

വ്യാസപ്രസാദാച്ഛ്രുതവാ-
നേതദ് ഗുഹ്യമഹം പരം
യോഗം യോഗേശ്വരാത്കൃഷ്ണാത്
സാക്ഷാത് കഥയതഃ സ്വയം 75

വ്യാസമഹർഷിയുടെ പ്രസാദത്താൽ,ഏറ്റവും രഹസ്യവും ഉൽകൃഷ്ടവുമായ ഈ യോഗം, യോഗേശ്വരനായ ഭഗവാൻ ശ്രീകൃഷ്ണൻ തന്നെ പറയുന്നതായി എനിക്കു കേൾക്കുവാൻ സാധിച്ചു.

രാജൻ! സംസ്മൃത്യ സംസ്മൃത്യ
സംവാദമിമമത്ഭുതം
കേശവാർജ്ജുനയോഃ പുണ്യം
ഹൃഷ്യാമി ച മുഹുർമുഹുഃ 76

അല്ലയോ ധൃതരാഷ്ട്രരാജാവേ! ഭഗവാൻ ശ്രീകൃഷ്ണനും ഭക്തനായ അർജ്ജുനനും തമ്മിൽ നടന്ന വിശുദ്ധവും അത്ഭുതവുമായ ഈ സംഭാഷണത്തെ ഓർത്തോർത്ത് ഞാൻ പിന്നെയും പിന്നെയും സന്തോഷിക്കുന്നു.

തച്ച സംസ്മൃത്യ സംസ്മൃത്യ
രൂപമത്യത്ഭുതം ഹരേഃ
വിസ്മയോ മേ മഹാൻ രാജൻ!
ഹൃഷ്യാമി ച പുനഃ പുനഃ 77

അല്ലയോ രാജാവേ! ഭഗവാന്റെ ആ അത്ഭുതമായ വിശ്വരൂപത്തെ ഓർത്തോർത്തുതന്നെ ഞാൻ വീണ്ടും വീണ്ടും അത്ഭുതസന്തോഷങ്ങളാൽ ആക്രാന്തനായിത്തീരുന്നു.

യത്ര യോഗേശ്വരഃ കൃഷ്ണോ
യത്ര പാർത്ഥോ ധനുർധരഃ
തത്ര ശ്രീർവിജയോ ഭൂതിർ-
ധ്രുവാ നീതിർമ്മതിർമ്മമ. 78

എവിടെ യോഗേശ്വരനായ കൃഷ്ണനും എവിടെ ധനുർദ്ധരനായ അർജ്ജുനനും വർത്തിക്കുന്നുവോ, അവിടെ ഐശ്വര്യവും വിജയവും അഭിവൃദ്ധിയും നീതിയും നിശ്ചയമായുമുണ്ടാകുമെന്നാണ് എന്റെ വിചാരം.

മോക്ഷയോഗമെന്ന
പതിനെട്ടാമദ്ധ്യായം സമാപ്തം.

ശ്രീകൃഷ്ണാർപ്പണമസ്തു
ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ